ദിവ്യബോധനം ഗ്രന്ഥാവലി – 8

# അബ്ബാ പിതാവേ

(ക്രിസ്തീയ ആരാധനയുടെ ഉദ്ഭവം, വളർച്ച
എന്നിവയെക്കുറിച്ചൊരു പഠനം)

ഫാ. ഡോ. ബി. വർഗീസ്

ദിവ്യബോധനം പബ്ലിക്കേഷൻസ്
ഓർത്തഡോക്സ് സെമിനാരി
കോട്ടയം – 686 001

വില: 60.00

# പ്രസ്താവന

സഭാംഗങ്ങൾക്കുവേണ്ടി ഓർത്തഡോക്സ് വൈദിക സെമിനാരി അവതരിപ്പിക്കുന്ന ഒരു വിശ്വാസ പരിശീലനപദ്ധതിയാണ് ദിവ്യബോധനം. കഴിവും താൽപര്യവുമുള്ള ആർക്കും സ്ത്രീപുരുഷ ഭേദമെന്യേ ഈ പദ്ധതിയിൽ ചേരാം.

സഭയുടെ വിശ്വാസം അറിയുന്നതിനും പുലർത്തുന്നതിനും അടുത്ത തലമുറയ്ക്കു പകർന്നുകൊടുക്കുന്നതിനുമുള്ള ചുമതല വൈദികർക്കു മാത്രമുള്ളതല്ല. സഭ മുഴുവന്റെയും കൂടിയുള്ള ഉത്തരവാദിത്വമാണിത്. അത്മായക്കാരായ സ്ത്രീകൾക്കും പുരുഷന്മാർക്കും വളരെ വലിയ പങ്കാണുള്ളത്, ഈ ചുമതല കാര്യക്ഷമമായി നിർവഹിക്കുന്നതിൽ.

യുക്തിചിന്തയുടെ ഈ കാലയളവിൽ സത്യവിശ്വാസം നിലനിർത്തണമെങ്കിൽ, ആരാധനയിലും സത്യത്തിലും സ്നേഹത്തിലും അധിഷ്ഠിതമായ ഓർത്തഡോക്സ് വിശ്വാസത്തെ ബുദ്ധിപരമായിക്കൂടെ സ്വായത്തമാക്കേണ്ടുന്നയാവശ്യം സഭാംഗങ്ങൾക്കെല്ലാവർക്കുമുണ്ട്.

പ്രത്യേകിച്ചും സണ്ടേസ്കൂൾ അദ്ധ്യാപകർ, മർത്തമറിയം സമാജ പ്രവർത്തകർ, യുവജന പ്രസ്ഥാനത്തിലും വിദ്യാർത്ഥി പ്രസ്ഥാനത്തിലും നേതൃത്വം നൽകുന്നവർ, മുതലായ നേതൃത്വ നിരയിലുള്ള അത്മായർക്ക് വിശ്വാസപഠനം പ്രത്യേകമായി ആവശ്യമാണ്.

ഭക്തിയോടും വിശ്വാസത്തോടുംകൂടിയുള്ള സത്യാരാധനയും ക്രിസ്തുവിന്റെ മനുഷ്യസ്നേഹത്തിന്റെ മൂർത്തീകരണവുമാണ് സഭയുടെ രണ്ടു പ്രധാന ചുമതലകൾ. ഇവ രണ്ടും ശരിയായി നിർവഹിക്കണമെങ്കിൽ സഭാപാരമ്പര്യത്തിലെ ഗാഢമായ ഉപരിജ്ഞാനത്തിന്റെ താഴ്ന്ന പടികളിലേക്കെങ്കിലും വിശ്വാസികൾ കടന്നുവരാതെ, വിശ്വാസകാര്യങ്ങൾ വൈദികർക്കു മാത്രമായി വിട്ടുകൊടുക്കുന്നത് ഓർത്തഡോക്സ് പാരമ്പര്യത്തിനു നിരക്കാത്തതാണ്. മൂറോനഭിഷേകംമൂലം പരിശുദ്ധാത്മാവിനെ പ്രാപിച്ചിട്ടുള്ള എല്ലാ സത്യവിശ്വാസികൾക്കും, ആരാധനയിലും മനുഷ്യസേവനത്തിലും കൂടിയുള്ള തങ്ങളുടെ ക്രിസ്തീയ ധർമനിർവ്വഹണത്തിന് ഈ പദ്ധതി സഹായകമായിത്തീരട്ടെ. ദൈവത്തിന്റെ പരിശുദ്ധാത്മാവ് നമ്മുടെ സ്നേഹം നിറഞ്ഞ ജനങ്ങളെ തന്റെ പ്രത്യേക കരുണയാൽ കടാക്ഷിച്ച് അവർക്കു ദിവ്യബോധനം നൽകാൻ ഈ പദ്ധതി ഉപയോഗിക്കുമാറാകട്ടെ.

**ഡോ. യൂഹാനോൻ മാർ ദീയസ്ക്കോറോസ് മെത്രാപ്പോലീത്താ**

(പ്രസിഡന്റ്, ദിവ്യബോധനം)

സ്വർഗ്ഗാരോഹണ പെരുന്നാൾ 2015
പഴയസെമിനാരി

# ആമുഖം

ഓർത്തഡോക്സ് സഭകളുടെ ജീവസ്പന്ദനം അവയുടെ ആരാധന യാണ്. ആരാധന സഭയുടെ മുഖ്യധർമ്മമല്ല; പിന്നെയോ ഏക ധർമ്മ മാണ്. സുവിശേഷഘോഷണവും, ജീവകാരുണ്യ പ്രവർത്തനങ്ങളും ദൈവമഹത്വത്തിനായി സഭ അർപ്പിക്കുന്ന ആരാധന മാത്രമാണ്.

ദൈവപുത്രന്റെ പരസ്യശുശ്രൂഷയിൽ പ്രാർത്ഥനയ്ക്ക് പരമപ്രാധാ ന്യമുണ്ടായിരുന്നു. ദൈവരാജ്യത്തിലെ അനുഭവം ആരാധനയുടേതാ ണെന്ന് വെളിപാടു പുസ്തകം ചൂണ്ടിക്കാട്ടുന്നു. ദൈവരാജ്യത്തിലെ പുതിയ ജീവിതം അനുഭവിച്ചറിയുന്നത് ക്രിസ്തീയ ആരാധനയിലൂടെ യാണ്. ക്രിസ്തുവിൽ സകല മനുഷ്യരും ഒന്നായി ദൈവസന്നിധിയിൽ നിന്ന് ദൈവത്തെ അബ്ബാ പിതാവെ എന്നു വിളിക്കുന്നതാണ് ക്രിസ്തീയ ആരാധനയുടെ അന്തസത്ത. ക്രിസ്തുവിൽ വീണ്ടെടുക്കപ്പെട്ട ദൈവപുത്ര ന്മാർ ദൈവത്തെ ദർശിക്കുന്നത് ആരാധനയിലൂടെയാണ്.

ക്രിസ്തീയ ആരാധനയുടെ എല്ലാ വശങ്ങളെയും കുറിച്ച് വിശദമായും ആഴമായും പ്രതിപാദിക്കുവാൻ സ്ഥലപരിമിതി മൂലം സാധിച്ചിട്ടില്ല. ആരാ ധനയുടെ പൊതുവായ സ്വഭാവത്തെയും വളർച്ചയെയുംപറ്റി ചില കാര്യ ങ്ങൾ ചൂണ്ടിക്കാണിക്കുവാനാണ് ഈ ചെറു ഗ്രന്ഥത്തിൽ ശ്രമിച്ചത്. ആരാ ധനയുടെ ആത്മീയവശം ഗ്രന്ഥങ്ങളിലൂടെ എടുത്തുകാണിക്കാൻ സാധി ക്കുകയില്ല. ക്രിസ്തീയാരാധനയുടെ പശ്ചാത്തലം മനസ്സിലാക്കി കൂടു തൽ അർത്ഥവത്തായി ആരാധിക്കുവാൻ സഭാംഗങ്ങളോട് വിനീതമായി അഭ്യർത്ഥിക്കുക മാത്രമാണ് ഇതിന്റെ ഉദ്ദേശ്യം. ദിവ്യബോധനം അദ്ധ്യാ പകർക്കും വിദ്യാർത്ഥികൾക്കും ഈ ചെറുഗ്രന്ഥം വിനയപൂർവം സമർപ്പി ക്കുന്നു.

**ഫാ. ഡോ. ബി. വർഗീസ്**

പഴയസെമിനാരി
പരുമല മാർ ഗ്രീഗോറിയോസിന്റെ
ഓർമ്മപ്പെരുന്നാൾ, 1985

# ഉള്ളടക്കം


പ്രസ്താവന

ആമുഖം

## യൂണിറ്റ് 1

## ആരാധനയുടെ അടിസ്ഥാനതത്വങ്ങൾ

പാഠം 1. ആരാധന: ദൈവസംസർഗ്ഗം 7

2. പ്രാർത്ഥനയുടെ ആവശ്യം 11

3. ആരാധനയുടെ വിവിധ ഘടകങ്ങൾ 14

4. ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (1) 18

5. ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (2) 24

6. ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (3) 29

## യൂണിറ്റ് 2

## ക്രിസ്തീയ ആരാധനയുടെ വളർച്ച

പാഠം 1. ആരാധന പുതിയനിയമത്തിൽ 33

2. വി. കുർബാന പുതിയനിയമത്തിൽ 38

3. ആരാധന നിഖ്യാ സുന്നഹദോസിനു മുമ്പ് 41

4. ആരാധനയുടെ വളർച്ച മൂന്നും നാലും നൂറ്റാണ്ടുകളിൽ 47

5. റോമൻ കത്തോലിക്കാ ആരാധനയുടെ വളർച്ച 51

6. പ്രൊട്ടസ്റ്റന്റ് ആരാധനയുടെ ഉത്ഭവവും വളർച്ചയും 56

## യൂണിറ്റ് 3

## വി. കുർബാന ഓർത്തഡോക്സ് പാരമ്പര്യത്തിൽ


പാഠം 1. നമ്മുടെ കുർബാന തക്സായുടെ ഉത്ഭവവും വളർച്ചയും 61

2. വി. കുർബാനയുടെ വിവിധ ഭാഗങ്ങൾ (1) 64

3. വി. കുർബാനയുടെ വിവിധ ഭാഗങ്ങൾ (2) 69

4. മദ്ധ്യസ്ഥ പ്രാർത്ഥനയും ധൂപപ്രാർത്ഥനയും 75

5. ഇതര ഓർത്തഡോക്സ് സഭകളുടെ ആരാധന 80

6. വി. കുർബാനയും സഭാജീവിതവും 84


## യൂണിറ്റ് 4

## ക്രിസ്തുവിലുള്ള ജീവിതം കൂദാശകളിലൂടെ


പാഠം 1. വി. മാമോദീസാ 89

2. വി. മൂറോൻ 94

3. പൗരോഹിത്യ ശുശ്രൂഷ 99

4. വിവാഹം: സ്നേഹത്തിന്റെ കൂദാശ 105

5. സൗഖ്യദാനത്തിന്റെ കൂദാശകൾ 110

6. ദൈവരാജ്യത്തിലേക്കുള്ളപാത: നോമ്പുംപ്രാർത്ഥനയും 115

# യൂണിറ്റ് 1

# ആരാധനയുടെ അടിസ്ഥാനതത്വങ്ങൾ

## പാഠം 1

## ആരാധന: ദൈവസംസർഗം

❑ ദൈവ സംസർഗം നിശ്ശബ്ദതയിൽ: 1. ആരാധന സഭയുടെ ജീവിതമാണ്. 2. ആരാധന ദൈവവുമായുള്ള വൈയക്തിക ബന്ധമാണ്. 3. ആരാധന ദൈവത്തെ മഹത്വപ്പെടുത്തുന്നതാണ്. 4. ആരാധന നമ്മുടെ വിശ്വാസത്തിന്റെ പ്രഖ്യാപനമാണ്. 6. ആരാധന ക്രിസ്തുവിൽ മനുഷ്യവർഗ്ഗത്തിനുണ്ടായ രക്ഷയുടെ ആഘോഷമാണ്. ❑ ആരാധനയുടെ വിവിധ രൂപങ്ങൾ

ദൈവസംസർഗമാണ് ആരാധന. ദൈവവുമായി മനുഷ്യനു ബന്ധപ്പെടുവാനുള്ള ഏക മാർഗമാണിത്. നമ്മെ സ്നേഹിക്കുന്ന ജീവനുള്ള ഒരു ദൈവത്തിലുള്ള വിശ്വാസത്തിന്റെ കാണപ്പെടുന്ന രൂപമാണ് ആരാധന. നിർവചനത്തിലൂടെയും വിശദീകരണങ്ങളിൽക്കൂടിയും മനസ്സിലാക്കാവുന്ന ഒന്നല്ല ആരാധനയുടെ ഉള്ളടക്കം. ദൈവത്തിലുള്ള വിശ്വാസത്തിന്റെയും, ദൈവത്തോടുള്ള സ്നേഹത്തിന്റെയും വെളിച്ചത്തിൽ അല്ലാതെ ആരാധനയുടെ സാംഗത്യം മനസ്സിലാക്കാൻ സാധിക്കുകയില്ല. ദൈവത്തിൽ വിശ്വസിക്കാത്ത ഒരാൾക്ക് ആരാധനയുടെ പ്രാധാന്യം മനസ്സിലായി എന്നു വരികയില്ല. ആരാധിക്കുവാൻ ഒന്നും ഇല്ലാത്ത ഒരാൾക്ക് ആരാധന അർത്ഥശൂന്യമാണ്.

ആരാധനയിൽ മനുഷ്യന്റെ ഹൃദയവും നാവും മാത്രമല്ല അവന്റെ ശരീരവും സമസ്ത വ്യക്തിത്വവും പങ്കെടുക്കുന്നു. 'നമ്മുടെ ബോധങ്ങളും വിചാരങ്ങളും ചിന്തകളും' ദൈവത്തിങ്കലേക്ക് ഉയർത്തുന്നതാണ് യഥാർത്ഥമായ ആരാധന. ശരീരത്തിന്റെ നില, അവയവങ്ങളുടെ നില, കുമ്പിടീൽ എന്നിവയെല്ലാം ദൈവസംസർഗത്തിനുള്ള ഉപാധികളാണ്.

### I. ദൈവസംസർഗം നിശ്ശബ്ദതയിൽ

വാക്കുകളും ചിന്തകളും ശരീരത്തിന്റെ ചലനങ്ങളും മാത്രമല്ല ആരാധനയുടെ ഭാഗം. ദൈവമുമ്പാകെ നിശ്ശബ്ദമായിരിക്കുന്നതും ആരാധനയാണ്. നിശ്ശബ്ദതയുടെ ആഴത്തിലും നമുക്കു ദൈവത്തെ കണ്ടെത്തുവാൻ കഴിയും. ആരാധിക്കുവാൻ നാം ആഗ്രഹിക്കുന്നുവെങ്കിൽ ദൈവമുമ്പാകെ നിശ്ശബ്ദമായിരിക്കുന്നതു നാം ഇഷ്ടപ്പെടണം.

പതിനെട്ടാം നൂറ്റാണ്ടിൽ ഫ്രാൻസിൽ ജീവിച്ചിരുന്ന വിശുദ്ധനായ ഒരു വൈദികൻ (Cure d'Ars) ഒരിക്കൽ ഒരു ഗ്രാമീണനെ പള്ളിയിൽ കണ്ടുമുട്ടി. വൃദ്ധനായ ഈ ഗ്രാമീണൻ ദിവസവും മണിക്കൂറുകൾ പള്ളിയിൽ വന്നിരിക്കും. പ്രഥമദൃഷ്ട്യാ അയാൾ പ്രാർത്ഥിക്കുന്നതായി വൈദികനു തോന്നിയില്ല. ഒരു ദിവസം വൈദികൻ വൃദ്ധനോടു ചോദിച്ചു: 'എന്താണ് ഒരു വാക്കുപോലും പ്രാർത്ഥിക്കാതെ പള്ളിയിൽ വെറുതെ ഇരിക്കുന്ന' തെന്ന്. വൃദ്ധൻ മറുപടി നൽകി: 'ഞാൻ അവനെ (ക്രിസ്തുവിനെ) നോക്കി യിരിക്കും, അവൻ എന്നെയും നോക്കും. ഞങ്ങൾ രണ്ടുപേരും സന്തോഷത്തോടെ അങ്ങനെ ഒരുമിച്ചിരിക്കും' (I look at him, he looks at me and we are happy together). വാക്കുകൾ ഉച്ചരിക്കാതെ നിശ്ശബ്ദതയിലൂടെ ദൈവത്തോടു സംസാരിക്കുവാൻ ആ വൃദ്ധനു കഴിഞ്ഞു. ഇങ്ങനെ പ്രാർത്ഥിക്കാൻ കഴിഞ്ഞാൽ ഏതുതരത്തിലുള്ള ആരാധനയും നമുക്കിഷ്ടമാകും. വാക്കുകൾകൊണ്ടു മാത്രം എന്നും പ്രാർത്ഥിച്ചാൽ കുറെ കഴിയുമ്പോൾ വാക്കുകൾ അരോചകം ആയെന്നു വന്നേക്കാം. നമ്മുടെ ആരാധന ഈ നിശ്ശബ്ദമായ പ്രാർത്ഥനയുടെ അടിസ്ഥാനത്തിൽ നിന്നുയരണം. നിശ്ശബ്ദമായ പ്രാർത്ഥനയും, വാക്കുകൾകൊണ്ടുള്ള പ്രാർത്ഥനയും തമ്മിലുള്ള ബന്ധത്തെ സങ്കീർത്തനക്കാരൻ ഊന്നിപ്പറയുന്നു: 'ദൈവമേ എന്റെ ചുണ്ടുകൾ എനിക്കു തുറന്നു തരേണമേ. എന്റെ വായ് നിന്റെ സ്തുതികൾ പാടും' (സങ്കീ. 51:15).

എന്താണ് ആരാധന എന്നു ചിന്തിക്കുമ്പോൾ താഴെ പറയുന്ന അഞ്ചു വശങ്ങൾ പ്രത്യേകം എടുത്തുപറയേണ്ടതുണ്ട്.

### 1. ആരാധന സഭയുടെ ജീവിതമാണ്

സഭയുടെ ജീവസ്പന്ദനമാണ് അതിന്റെ ആരാധന. സഭയുടെ ശ്വാസോച്ഛ്വാസമാണിതെന്നു പറയാം. പുതിയനിയമത്തിൽ സഭയെന്നു സാധാരണയായി പറയുന്നത് ആരാധിക്കുവാൻ കൂടിവരുന്ന സമൂഹത്തിനാണ്. അക്വിലാവിന്റെയും പ്രിസ്കയുടെയും 'വീട്ടിലെ സഭ' (റോമ. 16:5, 1 കൊരി. 16:19), നുംഫയുടെ 'വീട്ടിലെ സഭ' (കൊലൊ. 4:15), 'ഫിലമോന്റെ വീട്ടിലെ സഭ' (ഫിലൊ. 2) എന്നിങ്ങനെ സഭയെക്കുറിച്ച് പരാമർശിക്കുന്നത്, ആരാധനയ്ക്കായി ഈ ഭവനങ്ങളിൽ കൂടിവരുന്ന സമൂഹത്തെപ്പറ്റിയാണ്. സഭ അതിന്റെ കാതോലികതയിൽ, ഐക്യത്തിൽ ഈ ലോകത്തിൽ കാണപ്പെടുന്നത് ആരാധിക്കുന്ന സമൂഹത്തിൽക്കൂടിയാണ്. അതുകൊണ്ട് സഭയുടെ ദൃശ്യരൂപമാണ് ആരാധനാസമൂഹം. സഭാംഗങ്ങൾ ഒരുമിച്ചുകൂടി, ക്രിസ്തുവിന്റെ ശരീരമായി കാണപ്പെടുന്നത് ആരാധനയിൽ ആണ്. സഭ ജീവിക്കുന്നത് ആരാധനയിൽക്കൂടിയാണ്. 'ക്രിസ്തുവിന്റെ നാമത്തിൽ രണ്ടോ മൂന്നോ പേർ ഒരുമിച്ചുകൂടി ആരാധിക്കുമ്പോൾ സഭ അവിടെ

പ്രത്യക്ഷമാവുന്നു. അതിനാൽ ആരാധന സഭയുടെ ജീവിതത്തിൽ നിന്ന് അപ്രത്യക്ഷമാവുമ്പോൾ, സഭ തന്നെ ലോകത്തിൽ നിന്ന് അപ്രത്യക്ഷ മാവുകയാണ്.

### 2. ആരാധന ദൈവവുമായുള്ള വൈയക്തിക ബന്ധമാണ്

ദൈവവുമായി മുഖാമുഖം ബന്ധപ്പെടുന്നത് ആരാധനയിലൂടെയാണ്. ദൈവസന്നിധിയിൽ നാം പ്രവേശിച്ചു ദൈവത്തെ അബ്ബാ പിതാവേ എന്നു സംബോധന ചെയ്യുന്നതാണ് ആരാധനയുടെ കാതലായ വശം. മാമോ ദീസാ സ്വീകരിച്ചു ക്രിസ്തുവിനോടു ചേർന്നവരാണു നാം. മാമോദീസാ വഴി ക്രിസ്തുയേശുവിൽ നമുക്കു ദൈവത്തെ 'ഞങ്ങളുടെ പിതാവേ' എന്നു വിളിക്കാനുള്ള പുത്രത്വത്തിന്റെ ആത്മാവിനെ ലഭിച്ചിരിക്കുന്നു. ക്രിസ്തുവിൽ സ്വർഗസ്ഥനായ പിതാവിന്റെ പുത്രന്മാരായി വീണ്ടുംജനനം പ്രാപിച്ച നമുക്കു ദൈവത്തെ 'സ്വർഗസ്ഥനായ പിതാവേ' എന്നു സംബോ ധന ചെയ്യാനുള്ള സ്വാതന്ത്ര്യവും ലഭിച്ചിരിക്കുന്നു (ഗലാ. 4:4–7; റോമ. 8:14). ആ സ്വാതന്ത്ര്യത്തിന്റെ പൂർണമായ പ്രകാശനമാണ് ആരാധന.

### 3. ആരാധന ദൈവത്തെ മഹത്വപ്പെടുത്തുന്നതാണ്

ദൃശ്യവും അദൃശ്യവുമായ സകലത്തെയും ദൈവം സൃഷ്ടിച്ചത് തന്റെ മഹത്വത്തിനായിട്ടാണ്. സൃഷ്ടിയിലൂടെ ദൈവത്തിന്റെ മഹത്വം വെളി പ്പെടുന്നു. അതുകൊണ്ടാണ് സങ്കീർത്തനക്കാരൻ, 'ആകാശങ്ങൾ ദൈവ ത്തിന്റെ മഹത്വത്തെ അറിയിക്കുന്നു, ആകാശത്തട്ട് അവന്റെ കൈ വേലയെ കാണിക്കുന്നു' എന്നു പറയുന്നത് (സങ്കീ. 19:1–2). സൃഷ്ടിയുടെ മകുടമായ മനുഷ്യൻ ദൈവത്തെ മഹത്വപ്പെടുത്തുന്നതും, ദൈവമഹത്വ ത്തെപ്പറ്റി ബോധവാനാകുന്നതും ആരാധനയിലൂടെയാണ്. സെറാഫുകൾ ദൈവത്തെ അനുസ്യൂതമായി സ്തുതിക്കുന്നത് യെശയ്യാ പ്രവാചകൻ ദർശനത്തിലൂടെ കണ്ടു. 'സൈന്യങ്ങളുടെ യഹോവ പരിശുദ്ധൻ പരി ശുദ്ധൻ, പരിശുദ്ധൻ. ഭൂമി മുഴുവനും തന്റെ മഹത്വംകൊണ്ടു നിറഞ്ഞി രിക്കുന്നു' എന്നു മാലാഖമാർ ആർക്കുന്നതായി യെശയ്യാവ് ദർശിച്ചു (യെശ. 6:3). അനന്തമായി ദൈവത്തെ സ്തുതിക്കുന്ന മാലാഖമാരോടു ചേർന്നാണ് നാമും ആരാധിക്കുന്നത്. രാത്രി പ്രാർത്ഥനയുടെ അന്ത്യത്തി ലുള്ള 'മാലാഖമാരുടെ സ്തുതി'യിൽ നാം ഇക്കാര്യം അനുസ്മരിക്കു ന്നുണ്ട് ('അത്യുന്നതങ്ങളിൽ സ്വർഗീയ മാലാഖമാർ സ്തുതിക്കുന്നതു പോലെ ബലഹീനരും മണ്ണയരുമായ ഞങ്ങളും സ്തുതിച്ചു പറയുന്നു').

### 4. ആരാധന നമ്മുടെ വിശ്വാസത്തിന്റെ പ്രഖ്യാപനമാണ്

നമ്മുടെ പ്രാർത്ഥന ആരംഭിക്കുന്നതുതന്നെ 'പിതാവിനും പുത്രനും, പരിശുദ്ധാത്മാവിനും സ്തുതി' എന്നു ചൊല്ലിക്കൊണ്ടാണല്ലോ? ത്രിയേക

ദൈവത്തിലുള്ള വിശ്വാസം ആണ് നാം ഈ ചെറിയ വാചകത്തിലൂടെ ഏറ്റുപറയുന്നത്. 'ദൈവമേ നീ പരിശുദ്ധനാകുന്നു' എന്നു തുടങ്ങിയുള്ള പ്രാർത്ഥനയിലൂടെ ക്രിസ്തുവിലുള്ള വിശ്വാസമാണ് നാം പ്രകടമാക്കുന്നത്. ചുരുക്കത്തിൽ പ്രാർത്ഥനയുടെ ഉള്ളടക്കം ദൈവത്തിലുള്ള നമ്മുടെ വിശ്വാസമാണ്. യേശുക്രിസ്തു കർത്താവും ദൈവവുമാണ് എന്നുള്ള ക്രിസ്തീയ വിശ്വാസത്തിന്റെ അടിസ്ഥാനത്തിലാണ് നമ്മുടെ പ്രാർത്ഥനകൾ എല്ലാം നിലനിൽക്കുന്നത്. ആദിമസഭയിൽ വിശ്വാസതത്വങ്ങൾ പ്രാർത്ഥനയുടെ രൂപത്തിൽ ഉരുവിടുന്ന പതിവുണ്ടായിരുന്നു (ഉദാ. 1 തിമൊ. 3:16). ഓർത്തഡോക്സ് സഭയുടെ വിശ്വാസം പ്രധാനമായും എഴുതി സൂക്ഷിച്ചിരിക്കുന്നതു ദൈവശാസ്ത്രഗ്രന്ഥത്തിൽ അല്ല, നേരെ മറിച്ച് ആരാധനയിലെ പ്രാർത്ഥനകളിൽ ആണ്. ഇതിന് ഏറ്റവും നല്ല ഉദാഹരണം നമ്മുടെ ആരാധനയിലെ പ്രൊമിയോൻ, സെദറാകൾ ആണ്. വേദപുസ്തകത്തിന്റെയും സഭാവിശ്വാസത്തിന്റെയും വ്യാഖ്യാനങ്ങളാണവ. ക്രിസ്തീയ സഭയിലെ അതിപ്രധാനമായ ഒരു വിശ്വാസപ്രഖ്യാപനമാണ് നിഖ്യാവിശ്വാസപ്രമാണം. ഇത് ദൈവശാസ്ത്രത്തിന്റെ മാറ്റുരച്ചുനോക്കുന്ന ഒരു രേഖയെന്നതിനേക്കാൾ ഉപരി ആരാധനയിൽ ഉപയോഗിക്കുന്ന ഒരു 'പ്രാർത്ഥന'യാണ്.

### 5. ആരാധന ക്രിസ്തുവിൽ മനുഷ്യവർഗത്തിന് ഉണ്ടായ രക്ഷയുടെ ആഘോഷമാണ്

ആരാധന ഒരർത്ഥത്തിൽ ഒരു ആഘോഷമാണെന്നു പറയാം. ക്രിസ്തുവിൽ നാം വീണ്ടെടുക്കപ്പെട്ടു; നമ്മുടെ പാപങ്ങൾ മോചിക്കപ്പെട്ടു; ദൈവസന്നിധിയിൽ, മക്കൾ എന്നപോലെ പ്രവേശിക്കുവാനുള്ള കൃപ നമുക്കു ലഭിച്ചു. ഈ രക്ഷയുടെ ആഘോഷമാണ് ആരാധനയുടെ അവസരം. ദൈവത്തിന്റെ പരിശുദ്ധാത്മാവിൽ, ക്രിസ്തുവിൽ നമുക്കുണ്ടായ രക്ഷയ്ക്കു ദൈവത്തെ മഹത്വപ്പെടുത്തുകയാണ് ആരാധനയിലൂടെ. ക്രിസ്തുവിൽ മനുഷ്യവർഗത്തിനു ലഭിച്ച ദൈവത്തിന്റെ സ്നേഹത്തിന്, സ്നേഹപുരസ്സരം നന്ദി പറയുകയാണ് ആരാധനയിൽ. ആരാധന ഒരു കടപ്പാട് എന്നു പറയുന്നത് പൂർണ്ണമായും ശരിയല്ല. നേരെമറിച്ച് ദൈവത്തോടുള്ള നമ്മുടെ സ്നേഹത്തിന്റെ പ്രകാശനമാണത്.

## II. ആരാധനയുടെ വിവിധ രൂപങ്ങൾ

'ആരാധന' (Worship, Liturgy) എന്ന പദം കൊണ്ട് സഭയിലെ വിവിധങ്ങളായ ആരാധനാ മാധ്യമങ്ങളെയാണ് വിവക്ഷിക്കുന്നത്. വി. കുർബാന, മറ്റു കൂദാശകൾ, കാനോനിക പ്രാർത്ഥനകൾ, വ്യക്തിപരമായും, കുടുംബമായും ഉള്ള പ്രാർത്ഥനകൾ, നോമ്പുകൾ, പെരുന്നാൾ ആഘോഷങ്ങൾ, വി. വേദപുസ്തക വായന ഇവയെല്ലാം ആരാധനയുടെ ഭാഗങ്ങളാണ്.

**ചോദ്യങ്ങൾ**

1. ആരാധന സഭയുടെ ജീവിതമാണെന്ന് പറയുന്നത് എന്തുകൊണ്ട്?

2. നിശ്ശബ്ദമായ പ്രാർത്ഥനയുടെ പ്രാധാന്യം എന്ത്?

3. ആധുനിക ലോകത്തിൽ ആരാധനയ്ക്കും, സേവനത്തിനുമുള്ള സ്ഥാനത്തെപ്പറ്റി ചർച്ച ചെയ്യുക?

**പാഠം 2**

## പ്രാർത്ഥനയുടെ ആവശ്യം

❑ പ്രാർത്ഥനയും നന്മയിലുള്ള വളർച്ചയും ❑ പ്രാർത്ഥനയും മനുഷ്യസ്വാതന്ത്ര്യവും ❑ പ്രാർത്ഥനയും വിശുദ്ധീകരണവും ❑ ദൈവസ്വഭാവത്തിലുള്ള പങ്കാളിത്തം ❑ കൂട്ടായ ആരാധനയുടെ ആവശ്യം

യാചിക്കാതെ തന്നെ നമ്മുടെ ആവശ്യങ്ങൾ ദൈവം അറിയുന്നുണ്ട്. അപ്പോൾ പ്രാർത്ഥിക്കേണ്ട ആവശ്യമുണ്ടോ? നാം പ്രാർത്ഥിക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നത് എന്തുകൊണ്ടാണ്? പ്രാർത്ഥനകൊണ്ട് ദൈവത്തിന്റെ നിശ്ചയത്തിന് മാറ്റം സംഭവിക്കുമോ? ഭൂതവും വർത്തമാനവും ഭാവിയും അറിയുന്ന ദൈവത്തിന്റെ ഹിതത്തിന് പരിവർത്തനമുണ്ടാക്കുവാൻ പ്രാർത്ഥനയ്ക്ക് കഴിയുമോ? നമ്മുടെ മനസ്സിൽ സാധാരണ ഉയരുന്ന ചോദ്യങ്ങളാണിവ.

### 1. പ്രാർത്ഥനയും നന്മയിലുള്ള വളർച്ചയും

'നിങ്ങൾക്ക് ആവശ്യമുള്ളത് ഇന്നതെന്നു നിങ്ങൾ യാചിക്കും മുമ്പെ നിങ്ങളുടെ പിതാവ് അറിയുന്നുവല്ലോ' (മത്താ. 6:8) എന്നു സുവിശേഷത്തിൽ പറയുന്നുണ്ട്. പ്രാർത്ഥനയുടെ ഉള്ളടക്കം ആവശ്യങ്ങളുടെ പട്ടിക ദൈവമുമ്പാകെ നിരത്തിവയ്ക്കുന്നതു മാത്രമാകരുതെന്ന ഒരു മുന്നറിയിപ്പു കൂടി ഈ വാക്യത്തിൽ അടങ്ങിയിട്ടുണ്ട്. ആവശ്യങ്ങളെ ദൈവമുമ്പാകെ വയ്ക്കുന്നത് സമർപ്പണത്തിന്റെ ഭാഗമാണെന്ന് പറയാമെങ്കിലും, ക്രിസ്തീയ പ്രാർത്ഥനയുടെ ഉദ്ദേശ്യം മനുഷ്യർ നന്മയിൽ വളരുക എന്നുള്ളതാണ്. നമുക്കും മറ്റുള്ളവർക്കും നന്മയായിട്ടുള്ളത് എന്താണെന്നു നാം മനസ്സിലാക്കണമെന്നു ദൈവം ആഗ്രഹിക്കുന്നുണ്ട്. നാം തിന്മയിലേക്കു തിരിയാതെ നന്മയിൽ ജീവിച്ചു, നന്മയിൽ വളർന്നു ദൈവമക്കൾ ആകണമെന്നാണ് ദൈവം നമ്മിൽ നിന്നു പ്രതീക്ഷിക്കുന്നത്. നന്മയിൽ വളരാനുള്ള ഒരു പരിശീലനമാണ് പ്രാർത്ഥനയെന്നു പറയാം. നന്മയുടെ

ഉറവിടമായ ദൈവത്തിങ്കലേക്കു നമ്മുടെ ജീവിതത്തെ തിരിച്ചുവിടാനുള്ള പരിശീലനമാണ് പ്രാർത്ഥനയിലൂടെ ലഭ്യമാകുന്നത്.

### 2. പ്രാർത്ഥനയും മനുഷ്യസ്വാതന്ത്ര്യവും

പരപ്രേരണ കൂടാതെ, നമ്മുടെ സ്വാതന്ത്ര്യമുപയോഗിച്ച് നന്മയിൽ ജീവിക്കുവാനുള്ള ഒരു മാർഗ്ഗമാണ് പ്രാർത്ഥന. സ്വാതന്ത്ര്യത്തിന്റെ ആഴമായ അർത്ഥം തന്നെ നാം മനസ്സിലാക്കുന്നതു പ്രാർത്ഥനയിലൂടെയാണ്. എന്തുവേണമെങ്കിലും ചെയ്യാനുള്ള സാധ്യതയല്ല സ്വാതന്ത്ര്യം. നന്മയോ തിന്മയോ ചെയ്യാനുള്ള 'സ്വാതന്ത്ര്യം' നമുക്കുണ്ട്. മറ്റൊരാൾക്കു കഷ്ടതയും, നാശവും ഉണ്ടാക്കുന്ന പ്രവൃത്തി, സ്വാതന്ത്ര്യത്തിന്റെ തെളിവല്ല. അത് തിന്മയുടെ ദാസ്യത്തിന്റെ ഫലമാണ്. തിന്മയ്ക്ക് അടിമയായ ഒരു വ്യക്തി തിന്മ പ്രവർത്തിക്കുന്നു. തിന്മയിൽനിന്നു സ്വതന്ത്രമായ ഒരാളാകട്ടെ, അപരനെ നന്മയിലേക്കു നയിക്കും. അപ്പോൾ യഥാർത്ഥ സ്വാതന്ത്ര്യം, തിന്മയുടെ ദാസ്യത്തിൽനിന്നു മാറി നന്മയിൽ ജീവിക്കുകയാണ്. യഥാർത്ഥ സ്വാതന്ത്ര്യത്തിലേയ്ക്കു നയിക്കുന്ന പാതയാണ് പ്രാർത്ഥന.

### 3. പ്രാർത്ഥനയും വിശുദ്ധീകരണവും

പ്രാർത്ഥനയുടെ ഉദ്ദേശ്യം നാം നന്മയിൽ വളർന്ന് ദൈവത്തെപ്പോലെ ആയിത്തീരുകയാണ്. ദൈവം നന്മയുടെ ഉറവയും, ലോകത്തിന്റെ നന്മയെ മാത്രം ആഗ്രഹിക്കുകയും ചെയ്യുന്നവനുമാണ്. പ്രാർത്ഥനയിലൂടെ നമ്മുടെ മനസ്സും ചിന്തകളും നന്മയെ ആഗ്രഹിക്കുവാനും ചിന്തിക്കുവാനുമുള്ള കേന്ദ്രങ്ങളായിത്തീരുന്നു. ദൈവസംസർഗ്ഗത്തിലൂടെ നന്മയെ ആഗ്രഹിക്കുവാനും, നന്മ പ്രവർത്തിക്കുവാനും നാം പഠിക്കുന്നു. സ്വാർത്ഥത, അഹങ്കാരം, തിന്മയുടെ ആഗ്രഹങ്ങൾ എന്നിവയിൽ നിന്നു നാം വിമുക്തി പ്രാപിച്ചു ദൈവാനുരൂപികളായിത്തീരുന്നു. ബുദ്ധിയും, മനസ്സും, ഹൃദയവുമാണല്ലോ പ്രവർത്തനങ്ങളെ നിയന്ത്രിക്കുന്ന കേന്ദ്രങ്ങൾ. പ്രാർത്ഥനയിലൂടെ ഈ കേന്ദ്രങ്ങൾ വിശുദ്ധീകരിക്കപ്പെടുകയും, വിശുദ്ധിയുടെ പ്രവർത്തനങ്ങൾക്കായി നാം തയ്യാറാക്കപ്പെടുകയും ചെയ്യുന്നു.

### 4. ദൈവസ്വഭാവത്തിലുള്ള പങ്കാളിത്തം

ദൈവത്തിന്റെ സ്വഭാവങ്ങളായ വിശുദ്ധിയിലും സ്നേഹത്തിലും നന്മയിലും പങ്കാളികളാകുവാനാണ് മനുഷ്യർ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്. മനുഷ്യാവതാരം ചെയ്ത ദൈവപുത്രനിൽ ഈ ദിവ്യസ്വഭാവങ്ങൾ പൂർണ്ണമായി കാണപ്പെട്ടു. മാമോദീസായിലൂടെ ക്രിസ്തുവിന്റെ ശരീരമായ സഭയിൽ ചേർക്കപ്പെടുന്ന വിശ്വാസികൾ ഈ ദൈവിക സ്വഭാവത്തിൽ പങ്കാളികളായിത്തീരുന്നു. ആ പങ്കാളിത്തത്തിൽ നമുക്ക് എന്നും തുടരാൻ കഴി

യുന്നത് പ്രാർത്ഥനയിലൂടെയാണ്. 'ദൈവസ്വഭാവത്തിൽ കൂട്ടാളികൾ ആയിത്തീരുന്നതു വഴി' (1 പത്രോ. 1:4) നാം കൂടുതൽ ദൈവാനുരൂപിക ളാവുകയാണ്.

### 5. കൂട്ടായ ആരാധനയുടെ ആവശ്യം

എവിടെവച്ചും ഏതു സമയത്തും, ദൈവത്തെ ആരാധിക്കുവാൻ കഴിയും. അങ്ങനെയെങ്കിൽ ഒരു സ്ഥലത്ത് എല്ലാവരുംകൂടി ഒരുമിച്ചു പ്രാർത്ഥിക്കേണ്ട ആവശ്യമുണ്ടോ? പലരും ഉന്നയിക്കുന്ന ചോദ്യമാണിത്. പ്രാർത്ഥനയുടെ ഉദ്ദേശ്യം ദൈവസംസർഗ്ഗമാണെങ്കിൽ വ്യക്തിപരമായ പ്രാർത്ഥന മാത്രം മതിയാവുകയില്ലേ? കൂട്ടായ ആരാധനയുടെ പ്രാധാ ന്യത്തെപ്പറ്റി വി. വേദപുസ്തകം നമ്മെ ഉദ്ബോധിപ്പിക്കുന്നുണ്ട്.

(1) കൂട്ടായ ആരാധന ദൈവം ആഗ്രഹിക്കുന്നതാണ്. കർത്താവ് തന്റെ ഈ ലോകജീവിതത്തിൽ പതിവായി യഹൂദന്മാരുടെ സുന്നഗോഗിലെ ആരാധനയിൽ പങ്കെടുക്കുമായിരുന്നു. ഉദാ. 'ശബ്ബത്തിൽ തന്റെ പതിവു പോലെ പള്ളിയിൽചെന്നു വായിപ്പാൻ എഴുന്നേറ്റു നിന്നു' (ലൂക്കോസ് 4:16).

(2) ആരാധനയ്ക്കുള്ള സഭായോഗങ്ങളിൽ നിന്നു വേറിട്ടു നിൽക്കു ന്നവരെ വി. പൗലൂസ് ശാസിക്കുന്നുണ്ട്. 'ചിലർ ചെയ്യുന്നതുപോലെ നമ്മുടെ സഭായോഗങ്ങളെ ഉപേക്ഷിക്കാതെ തമ്മിൽ പ്രബോധിപ്പിച്ചു കൊണ്ടു സ്നേഹത്തിനും സൽപ്രവൃത്തികൾക്കും, ഉൽസാഹം വർദ്ധി പ്പിപ്പാൻ അന്യോന്യം സൂക്ഷിച്ചുകൊൾക' (എബ്രാ. 10:24-25).

(3) വിശ്വാസികളുടെ മധ്യത്തിൽ ക്രിസ്തുവിന്റെ സാന്നിദ്ധ്യം താൻ വാഗ്ദാനം ചെയ്തിട്ടുണ്ട്: 'രണ്ടോ മൂന്നോ പേർ എന്റെ നാമത്തിൽ കൂടി വരുന്നിടത്തൊക്കെയും ഞാൻ അവരുടെ നടുവിൽ ഉണ്ട് എന്നും ഞാൻ നിങ്ങളോടു പറയുന്നു' (മത്താ. 18:20).

(4) കർത്തൃപ്രാർത്ഥനയിൽ 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ...' എന്നു പ്രാർത്ഥിക്കുവാനാണു കർത്താവ് ആവശ്യപ്പെട്ടിരിക്കുന്നത്. ദൈവ മക്കൾ കൂട്ടായി ചൊല്ലേണ്ട പ്രാർത്ഥനയാണിത്.

(5) സഭ ആരാധിക്കുന്നവരുടെ സമൂഹമാണ്. അപ്പൊസ്തല പ്രവൃ ത്തികൾ 2:42-ൽ ആദിമസഭയുടെ പ്രധാന പ്രവർത്തനം ആരാധന യ്ക്കായി കൂടിവരുന്നതാണെന്നു കാണുന്നു (അ. പ്ര. 2:45-46 കാണുക). ആരാധനയ്ക്കായി വീടുകളിൽ കൂടിയിരുന്ന സമൂഹത്തെയാണു വി. പൗലൂസ് 'വീട്ടിലെ സഭ' എന്നു വിശേഷിപ്പിച്ചിരിക്കുന്നത് (കൊലോസ്യർ 4:15; ഫിലമോൻ 2, റോമർ 16:5).

(6) ഒരു സ്ഥലത്ത് ആരാധിക്കുന്ന ക്രിസ്തീയ സമൂഹം ലോകത്തെ മ്പാടുമുള്ള ക്രിസ്ത്യാനികളുമായുള്ള കൂട്ടായ്മയിൽ ആണു പ്രാർത്ഥി ക്കുന്നതെന്നു വി. പൗലൂസ് പറയുന്നു (1 കോരി. 1:2).

(7) പ്രാർത്ഥനയിൽ നാം ഒറ്റയ്ക്കല്ല. സ്വർഗ്ഗത്തിലും ഭൂമിയിലും ഉള്ള സകല വിശുദ്ധന്മാരുടേയും സംസർഗ്ഗത്തിലാണു നാം പ്രാർത്ഥിക്കുന്നത്. ക്രിസ്തുവിനോടുകൂടി പറുദീസായിൽ ഇരിക്കുന്ന വാങ്ങിപ്പോയവർ നിത്യമായി പ്രാർത്ഥിക്കുന്നുണ്ട്. നമ്മുടെ പ്രാർത്ഥനകൾ അവരുടേതി ലുള്ള പങ്കാളിത്തം കൂടിയാണ്. 'നാം ഉണർന്നിരുന്നാലും ഉറങ്ങിയാലും തന്നോടുകൂടെ ജീവിക്കേണ്ടതിനു നമുക്കുവേണ്ടി മരിച്ച നമ്മുടെ കർത്താ വായ യേശുക്രിസ്തു മൂലം രക്ഷയെ പ്രാപിപ്പാനത്രേ നിയമിച്ചിരിക്കു ന്നത്' (1 തെസ്സ. 5:10). ജീവനുള്ളവരും മരിച്ചവരും ക്രിസ്തുവിന്റെ ശരീ രമായ സഭയിലെ അംഗങ്ങളാണ്. ക്രിസ്തുവിന്റെ ശരീരത്തിലെ അംഗ മെന്ന നിലയിലാണ് ഓരോരുത്തരും പ്രാർത്ഥിക്കുന്നത് (എബ്രാ. 12:22–24).

**ചോദ്യങ്ങൾ**

1. 'നിങ്ങൾക്ക് ആവശ്യമുള്ളത് ഇന്നതെന്നു നിങ്ങൾ യാചിക്കുംമുമ്പെ നിങ്ങളുടെ പിതാവ് അറിയുന്നുവല്ലോ.' എങ്കിൽ പ്രാർത്ഥനയുടെ ആവ ശ്യവും, ഉദ്ദേശ്യവും എന്താണ്?

2. കൂട്ടായ ആരാധനയുടെ ആവശ്യത്തെപ്പറ്റി ഉപന്യസിക്കുക?

### പാഠം 3

## ആരാധനയുടെ വിവിധ ഘടകങ്ങൾ

❑ വണക്കം (Adoration) ❑ അനുതാപവും ഏറ്റുപറച്ചിലും (Penitence and Confession) ❑ സ്തോത്രസമർപ്പണം (Thanksgiving) ❑ മദ്ധ്യസ്ഥ പ്രാർത്ഥന (Intercession) ❑ ധ്യാനം (Meditation) ❑ സ്വയസമർപ്പണം (Submission)

ആരാധനയുടെ ഉദ്ദേശ്യം, മനുഷ്യർ രൂപാന്തരം പ്രാപിച്ചു ദൈവഇഷ്ടം ചെയ്യുന്നവരായി ജീവിക്കണം എന്നുള്ളതാണെന്നു നാം കണ്ടു. ക്രിസ്തീ യാരാധനയിൽ മനുഷ്യന്റെ പരിവർത്തനത്തിനു സഹായിക്കുന്ന വിവിധ ഘടകങ്ങൾ ഉണ്ട്. വണക്കം, അനുതാപം, ഏറ്റുപറച്ചിൽ, സ്തോത്രസമർ പ്പണം, മധ്യസ്ഥപ്രാർത്ഥന, ധ്യാനം, സ്വയസമർപ്പണം എന്നിവയാണ് ക്രിസ്തീയ ആരാധനയുടെ പ്രധാന ഘടകങ്ങൾ.

### 1. വണക്കം (Adoration)

ആരാധനയുടെ ഉദ്ദേശ്യം തന്നെ 'ദൈവത്തെ വണങ്ങുക' എന്ന വാചകത്തിൽ സംഗ്രഹിക്കാവുന്നതാണ്. ദൈവത്തോടുള്ള ഭയവും ബഹുമാനവും സ്നേഹവും പ്രകടിപ്പിക്കുന്നതാണു വണക്കം. അതിലൂടെ മനുഷ്യന്റെ സമസ്ത വ്യക്തിത്വവും ദൈവത്തിന്റെ അപ്രമേയതയും, വിശുദ്ധിയും, മഹത്വവും അംഗീകരിക്കുകയാണ്. ദൈവത്തെ വന്ദിക്കുന്നത്, ദൈവമുമ്പാകെ സ്വയം സമർപ്പിക്കുന്നതിന്റെ ചിഹ്നമാണ്. ഈ സമർപ്പണം നാം വാക്കുകളിലൂടെയും, ശരീരത്തിന്റെ ചലനത്തിലൂടെയും പ്രകടിപ്പിക്കുന്നു. പ്രാർത്ഥനകളും, സ്തോത്രഗീതങ്ങളും, കുമ്പിടീലും, കുരിശുവരയ്ക്കലും എല്ലാം ഈ സമർപ്പണത്തിന്റെ കാണപ്പെടുന്ന രൂപങ്ങളാണ്. ബാഹ്യമായ ഈ ചേഷ്ടകൾക്കു പൂർണമായ അർത്ഥം ഉണ്ടാകുന്നത് മനസ്സുകൂടി ദൈവത്തെ വന്ദിക്കുവാൻ ഒരുങ്ങുന്നതു വഴിയാണ്. ദൈവസാന്നിദ്ധ്യബോധം മനസ്സിൽ ഉരുവാകുന്നില്ലെങ്കിൽ ബാഹ്യമായ ചേഷ്ടകൾ വെറും യാന്ത്രികങ്ങളായിത്തീരും. ദൈവത്തെ വന്ദിക്കുന്നത് ഒരേ സമയം വ്യക്തിയായും സമൂഹമായും നടത്തുന്നതാണ്. അത് 'ആത്മാവിലും സത്യത്തിലും' ആയിരിക്കണമെന്നാണ് കർത്താവു തന്നെ കൽപ്പിച്ചിരിക്കുന്നത് (യോഹ. 21:23).

### 2. അനുതാപവും ഏറ്റുപറച്ചിലും (Penitence and Confession)

ദൈവസന്നിധിയിൽ നിൽക്കുമ്പോൾ നമ്മുടെ കുറവുകളെക്കുറിച്ചു ബോധമുണ്ടായി, അവ ഏറ്റുപറയുന്നത് ആരാധനയുടെ പ്രധാന ഘടകമാണ്. നമ്മുടെ അയോഗ്യതയെക്കുറിച്ചുള്ള ആഴമായ ബോധത്തിൽ നിന്നാണ് അനുതാപവും ഏറ്റുപറച്ചിലും ഉണ്ടാകേണ്ടത്. യെശയ്യാ പ്രവാചകന്റെ ഏറ്റുപറച്ചിൽ അനുതാപത്തിന്റെ ഉത്തമ ഉദാഹരണമാണ്. ദൈവമഹത്വം ദർശിച്ച പ്രവാചകൻ തന്റെ അയോഗ്യത ഏറ്റുപറയുന്നു: 'എനിക്ക് അയ്യോ കഷ്ടം; ഞാൻ നശിച്ചു; ഞാൻ ശുദ്ധിയില്ലാത്ത അധരങ്ങൾ ഉള്ളോരു മനുഷ്യൻ; ശുദ്ധിയില്ലാത്ത അധരങ്ങൾ ഉള്ള ജനത്തിന്റെ നടുവിൽ വസിക്കുന്നു; എന്റെ കണ്ണു സൈന്യങ്ങളുടെ യഹോവയായ രാജാവിനെ കണ്ടുവല്ലോ എന്നു പറഞ്ഞു' (യെശ. 6:5).

യേശുക്രിസ്തുവിന്റെ കാൽക്കൽ വീണുകൊണ്ടു പത്രോസ് പറഞ്ഞത്: 'കർത്താവേ, ഞാൻ പാപിയായ മനുഷ്യൻ ആകകൊണ്ട് എന്നെ വിട്ടുപോകണമെ' എന്നാണ് (ലൂക്കോസ് 5:8). ഉത്ഥാനം ചെയ്ത മഹത്വവാനായ ക്രിസ്തുവിനെ യോഹന്നാൻ കണ്ടപ്പോൾ ഭയചകിതനായി 'മരിച്ചവനെപ്പോലെ അവന്റെ കാൽക്കൽ വീണു' (വെളി. 1:17).

ആരാധനയുടെ പ്രഥമപടി നമ്മൾ ആരാണെന്നു സ്വയം അറിയുന്നതാണ്; അതായത് അനുതാപമാണ്. അനുതാപത്തിലൂടെയും വിനയത്തി

ലൂടെയും മാത്രമേ ദൈവവുമായി ഒരാൾക്കു ബന്ധപ്പെടാനാവൂ. വിനയ പൂർവമായി, പതിവായുള്ള ആത്മശോധന നമ്മെ സത്യഅനുതാപത്തി ലേക്കും പാപങ്ങളുടെ ഏറ്റുപറച്ചിലിലേക്കും നയിക്കുന്നു. സ്വയം തിരു ത്തുന്നതിനും ദൈവത്തിന്റെ കൃപയിൽ വളരുന്നതിനും ഏറ്റുപറച്ചിൽ സഹായിക്കുന്നു.

### 3. സ്തോത്രസമർപ്പണം (Thanksgiving)

പ്രാർത്ഥനയും സ്തോത്രസമർപ്പണവും അവിഭാജ്യങ്ങളാണ്. ദൈവ ത്തിന്റെ സ്നേഹത്തിനും, കരുണയ്ക്കും, കൃപയ്ക്കും, വിശ്വസ്തതയ്ക്കും എല്ലാം നാം സ്തോത്രം ചെയ്യുന്നു; സങ്കീർത്തനക്കാരൻ ആഹ്വാനം ചെയ്യുന്നതുപോലെ: 'യഹോവയെ സ്തുതിപ്പീൻ; യഹോവയ്ക്കു സ്തോത്രം ചെയ്‌വീൻ; അവൻ നല്ലവനല്ലോ; അവന്റെ ദയ എന്നേയ്ക്കും ഉള്ളത്' (സങ്കീ. 106:1, 107:1). 'ഇടവിടാതെ പ്രാർത്ഥിപ്പീൻ, എല്ലാറ്റിനും സ്തോത്രം ചെയ്‌വീൻ' എന്നാണു പൗലൂസ് ആവശ്യപ്പെടുന്നത് (1 തെസ്സ. 5:18). ദൈവം മനുഷ്യർക്ക് വേണ്ടി ചെയ്ത ഓരോ നന്മയ്ക്കും സ്തോത്രം ചെയ്യുവാൻ നാം ബാദ്ധ്യസ്ഥരാണ്. പാപത്തിൽനിന്നുള്ള രക്ഷയ്ക്കു വി. പൗലൂസും, യേശുക്രിസ്തുവിന്റെ ഉത്ഥാനത്തിനു വി. പത്രോസും ദൈവത്തെ സ്തോത്രം ചെയ്യുന്നുണ്ട് (റോമ. 7:24–25; 1 പത്രോ. 1:3). 'പ്രഭാതത്തിൽ, ഒരു പുതിയ ദിവസം തന്നതിനും, രാത്രിയിൽ കാത്തു സൂക്ഷിച്ചതിനും നാം സ്തോത്രം ചെയ്യണം. അതുപോലെ സന്ധ്യയിൽ ഒരു നല്ല പകൽ ലഭിച്ചതിനും, സമാധാനം നിറഞ്ഞ സായാഹ്നത്തിലേക്കു നമ്മെ കൊണ്ടുവന്നതിനും സ്തോത്രം സമർപ്പിക്കണം.

### 4. മദ്ധ്യസ്ഥപ്രാർത്ഥന (Intercession)

ദൈവവുമായുള്ള ബന്ധത്തിൽ നിന്നാണ് മദ്ധ്യസ്ഥപ്രാർത്ഥന ഉരു ത്തിരിയുന്നത്. മറ്റുള്ളവരോടുള്ള സ്നേഹത്തിന്റെയും കരുതലിന്റെയും പ്രകടനമാണിത്. സേവിക്കുവാനും, പഠിപ്പിക്കുവാനും നമുക്കുള്ള ചുമ തലപോലെതന്നെ പ്രധാനമാണ് മദ്ധ്യസ്ഥപ്രാർത്ഥനയിൽ നമുക്കു ചുറ്റു മുള്ളവരെ ഓർക്കുക എന്നുള്ളത്. സമസൃഷ്ടങ്ങളെ മുഴുവനും ഹൃദയ ത്തിൽ വഹിച്ചുകൊണ്ട് ദൈവമുമ്പാകെ നിൽക്കുവാൻ വിളിക്കപ്പെട്ട രാജ കീയ പുരോഹിതവർഗ്ഗമാണ് ക്രിസ്ത്യാനികൾ. മദ്ധ്യസ്ഥപ്രാർത്ഥനയ്ക്ക് ഏറ്റവും നല്ല ഉദാഹരണം വി. കുർബാനയിലെ തുബ്ദേനും, ലുത്തീനി യായും ആണ്.

### 5. ധ്യാനം (Meditation)

നിശ്ശബ്ദമായ പ്രാർത്ഥനയുടെ പ്രാധാന്യത്തെപ്പറ്റി നേരത്തെ പരാ മർശിച്ചു. നിശ്ശബ്ദമായി ദൈവമുഖം അന്വേഷിക്കുവാനുള്ള ശ്രമമാണ്

ധ്യാനം. നിശ്ശബ്ദമായി പ്രാർത്ഥനകൾ സാവകാശം ഉരുവിട്ടുകൊണ്ട് ദൈവത്തിങ്കലേക്ക് ശ്രദ്ധ കേന്ദ്രീകരിക്കുകയാണ് ധ്യാനത്തിൽ. പതിവായി ദൈവമുമ്പാകെ നിശ്ശബ്ദമായിരുന്ന് ദൈവമുഖം അന്വേഷിക്കുമ്പോഴാണ് ദൈവത്തെക്കുറിച്ചുള്ള അറിവ് കൂടുതലായി ലഭിക്കുന്നത്. മനസ്സും, ബുദ്ധിയും, ഭാവനയും, ചിന്തയും ദൈവത്തിങ്കലേക്ക് ഉയർത്തി ദൈവ മുഖം അന്വേഷിക്കുകയാണ് ധ്യാനത്തിൽ. ദൈവത്തെക്കുറിച്ച് ബുദ്ധിപ രമായി ചിന്തിച്ചിരിക്കുന്നതല്ല ധ്യാനം. ലഘുവായ പ്രാർത്ഥനകൾ ഉരു വിട്ടു ദൈവസാന്നിധ്യത്തിന്റെ പ്രകാശം ഹൃദയത്തിൽ വളർത്താൻ ശ്രമി ക്കുക എന്നതാണ് ധ്യാനത്തിന്റെ ഉദ്ദേശ്യം. ഹൃദയത്തിന്റെ ഉള്ളിലേക്ക് നോക്കി, ദൈവം നമ്മെ കാണുന്ന രീതിയിൽ നമ്മെ സ്വയം കാണുവാനും ദൈവം അറിയുന്ന രീതിയിൽ സ്വയം അറിയുവാനുമുള്ള ഒരു ശ്രമം കൂടി യാണിത്. ഇത് നമ്മെ വിനയത്തിലേക്കും, അനുതാപത്തിലേക്കും, സ്വയം സമർപ്പണത്തിലേക്കും നയിക്കും.

### 6. സ്വയം സമർപ്പണം (Submission)

ആരാധനയുടെ അതിപ്രധാനമായ ഘടകമാണ് സ്വയം സമർപ്പണം. ഒരർത്ഥത്തിൽ ഏതൊരു പ്രാർത്ഥനയും മനുഷ്യൻ ദൈവമുമ്പാകെ സ്വയം സമർപ്പിക്കുന്നതിൽ നിന്നാണ് ഉരുത്തിരിയുന്നത്. എബ്രായ ഭാഷ യിൽ ആരാധനയെ കുറിക്കുന്ന ഒരു പദമാണ് 'ഷാഹാ.' ഇതിന്റെ മൂലാ ർത്ഥം 'മുങ്ങിപ്പോവുക' എന്നാണ്. അപ്പോൾ ആരാധനയുടെ അർത്ഥം മനുഷ്യന്റെ അഹങ്കാരവും സ്വാർത്ഥതയും 'മുങ്ങിപ്പോവുന്ന' അനുഭവ മാണ്. ദൈവത്തിന്റെ കൃപയിലല്ലാതെ മുന്നോട്ടുപോവാൻ സാധിക്കുക യില്ല എന്ന അവബോധമാണു സ്വയസമർപ്പണത്തിലേക്കു നയിക്കുന്നത്. ഒരു ചിത്രകാരന്റെ മുമ്പിൽ കാൻവാസുപോലെ, ഒരു സംഗീതജ്ഞന്റെ മുമ്പിൽ പിയാനോ പോലെ സ്വയം ദൈവമുമ്പാകെ സമർപ്പിക്കുവാൻ സാധിക്കണം. ദൈവത്തിന് ഇഷ്ടമുള്ള ചിത്രം നമ്മുടെ ജീവിതത്തിൽ വരയ്ക്കുവാനും, തനിക്കു പ്രിയമുള്ള സംഗീതം നമ്മുടെ ജീവിതത്തി ലൂടെ ആലപിക്കുവാനും വേണ്ടി സ്വയം സമർപ്പിക്കണം. ദൈവത്തിന്റെ ഹിതമനുസരിച്ചു നമ്മെ ദൈവം ഉപയോഗിക്കുവാൻ അനുവദിക്കുന്ന താണു സ്വയസമർപ്പണം.

### ചോദ്യങ്ങൾ

1. ആരാധനയുടെ വിവിധ ഘടകങ്ങൾ ഏവ?
2. മധ്യസ്ഥപ്രാർത്ഥനയുടെ ആവശ്യമെന്ത്?

## പാഠം 4

# ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (1)

❑ യഹൂദസഭയിലെ ആരാധനാരീതികൾ (I) ബലിപൂജാദികൾ (1) ഹോമ യാഗം (Holocaust: Whole burnt offering) (2). സമാധാനയാഗം (Peace offering) (3) പാപയാഗം (Sin offering) (4) ഭോജനയാഗം (Meal offering) (5) പാനീയയാഗം (Drink offering) (6) ധൂപാർപ്പണം (Perfume offering) (7) കാഴ്ചയപ്പം (Show bread) (8) യിസ്രായേലിലെ ബലികളുടെ അർത്ഥം

യെറുശലേമിൽ ബീജാവാപം ചെയ്ത ക്രിസ്തീയസഭ അതിന്റെ ശൈശവാവസ്ഥയിൽ യഹൂദമതത്തിൽ നിന്നും ആചാരങ്ങളും ആരാധനാ സമ്പ്രദായങ്ങളും സ്വീകരിച്ചിട്ടുണ്ട്. ആദിമസഭ യഹൂദമതത്തിന്റെ ഒരു ശാഖ എന്ന രീതിയിലാണ് വളർന്നത് എന്നു പറയാവുന്നതാണ്. യഹൂദ പാരമ്പര്യമനുസരിച്ച് യെറുശലേമിലെ ക്രിസ്ത്യാനികൾ ദേവാലയത്തിലെ ആരാധനയിൽ പങ്കെടുത്തിരുന്നു (അ. പ്ര. 2:46; 5:42; ലൂക്കോ. 24:53). നമ്മുടെ കർത്താവ് തന്നെ 'ദിനംപ്രതി ദേവാലയത്തിൽ പഠിപ്പിച്ചിരുന്നു' എന്നാണ് മർക്കോസ് എഴുതിയിരിക്കുന്നത് (14:49). യഹൂദമതത്തിൽ നിന്നും ക്രിസ്ത്യാനികളായവർ എ.ഡി. 60 വരെ യെറുശലേം ദേവാലയത്തിലെ ആരാധനയിൽ പങ്കെടുത്തിരുന്നു. യെറുശലേമിൽ പെരുന്നാളിൽ സംബന്ധിക്കുവാൻ പൗലോസ് അതിയായി ആഗ്രഹിച്ചത് ഇത്തരുണത്തിൽ സ്മരണീയമാണ് (അപ്പോ. പ്ര. 20:16). എ.ഡി. 60-നു ശേഷം യഹൂദന്മാർ പള്ളികളിൽ നിന്നും ക്രിസ്ത്യാനികളെ ബഹിഷ്ക്കരിച്ചതിനുശേഷമാണ് ക്രിസ്തീയ ആരാധന വളർന്നു തുടങ്ങുന്നത്. അതുകൊണ്ട് ക്രിസ്തീയ ആരാധനയുടെ ഉദ്ഭവവും വളർച്ചയും മനസ്സിലാക്കുന്നത് യഹൂദ ആരാധനയുടെ പശ്ചാത്തലത്തിൽ വേണം. പഴയനിയമ സഭയുടെ ബലികളും പെരുന്നാളുകളും ക്രിസ്തീയ ആരാധനയുടെ ദൈവവിജ്ഞാനീയത്തിൽ സാരമായ സ്വാധീനം ചെലുത്തിയിട്ടുണ്ട്.

### യഹൂദസഭയിലെ ആരാധനാരീതികൾ

#### 1. ബലിപൂജാദികൾ

യഹൂദമതത്തിലെ ആരാധനയിലെ ഏറ്റവും പ്രധാനമായ ചടങ്ങ് ബലിയർപ്പണമായിരുന്നു. മൃഗബലി അതിപുരാതനവും എല്ലാ പ്രാചീന മതങ്ങളും അവലംബിച്ചിരുന്നതുമാണ്. മനുഷ്യവർഗത്തിന്റെ ആരംഭകാലത്തുതന്നെ ബലിയർപ്പണം ആരാധനയുടെ സുപ്രധാന ഘടകമായിരുന്നുവെന്ന് വേദപുസ്തകം സാക്ഷിക്കുന്നു. ഹാബേലിന്റെയും കായീന്റെയും ബലിയിൽ നിന്നും ഇക്കാര്യമാണ് വ്യക്തമാകുന്നത് (ഉല്പ. 4:2). നോഹ്, അബ്രഹാം തുടങ്ങിയ പൂർവിക പിതാക്കന്മാർ ബലിയർപ്പിച്ചി

രുന്നു. പുറജാതികളുടെ ബലിയർപ്പണത്തെപ്പറ്റിയും വേദപുസ്തകം പരാമർശിക്കുന്നുണ്ട് (സംഖ്യ 23; 1 രാജാ. 18:2 മുതൽ; 2 രാജാ. 3:27; 16:10 മുതൽ). എന്നാൽ യാഗാർപ്പണം യഹൂദമതത്തിന്റെ ദൈനംദിന ആരാധനയുടെ ഭാഗമായിത്തീരുന്നത് മോശയുടെ കാലത്താണ്. ലേവ്യപുസ്തകം ഒന്നു മുതൽ ഏഴു വരെയുള്ള അദ്ധ്യായങ്ങളിൽ വിവിധ രീതിയിലുള്ള ബലികളെപ്പറ്റിയും, അവയുടെ അർപ്പണത്തെ സംബന്ധിച്ചുള്ള നിയമങ്ങളെപ്പറ്റിയും പ്രതിപാദിക്കുന്നു. യഹൂദമതത്തിലെ വിവിധതരം ബലികളെ തരംതിരിക്കുന്നത് അത്ര എളുപ്പമുള്ള കാര്യമല്ല. പലതരം ബലികൾ തമ്മിലും കാര്യമായ സാമ്യമുണ്ട്. പ്രധാനപ്പെട്ട ബലികൾ താഴെപ്പറയുന്നവയാണ്.

**1. ഹോമയാഗം (Holocaust or whole burnt offering)** (ലേവ്യ 1, പുറ. 28)

യഹൂദന്മാരുടെ ബലികളിൽ സർവ്വപ്രധാനമായത് ഹോമയാഗമാണ്. കന്നുകാലികളിൽ ഊനമില്ലാത്ത ആണിനെയായിരിക്കണം ഹോമയാഗത്തിന് അർപ്പിക്കേണ്ടത്. ദരിദ്രന്മാരാണെങ്കിൽ കുറുപ്രാവിനെയോ പ്രാവിൻകുഞ്ഞിനെയോ അർപ്പിച്ചാൽ മതിയാവും. യാഗം അർപ്പിക്കുന്നവർ മൃഗത്തെ സമാഗമനകൂടാരത്തിന്റെ മുമ്പിൽ കൊണ്ടുവന്ന് അതിന്റെ തലയിൽ കൈവച്ച് പ്രാർത്ഥിച്ചശേഷം കഴുത്തറുത്തു കൊല്ലുന്നു. അയാളുടെ പേരിൽ അർപ്പിക്കുന്നു എന്ന അർത്ഥത്തിലാണ് തലയിൽ കൈവയ്ക്കുന്നത്. പുരോഹിതൻ മൃഗത്തിന്റെ രക്തം യാഗപീഠത്തിനു ചുറ്റുമായി ഒഴിക്കുന്നു. രക്തം ജീവന്റെയും യാഗപീഠം യിസ്രായേലിന്റെ മദ്ധ്യത്തിലുള്ള യഹോവയുടെ സാന്നിദ്ധ്യത്തിന്റെയും പ്രതീകങ്ങളാണ്. രക്തം യാഗപീഠത്തിനു ചുറ്റും ഒഴിക്കുന്നതിന്റെ അർത്ഥം മൃഗത്തിന്റെ ജീവൻ യഹോവയ്ക്ക് സമർപ്പിക്കുന്നു എന്നാണ്. അതിലൂടെ അർപ്പിക്കുന്നയാളിന്റെ ജീവൻ ദൈവത്തിന്നായി സമർപ്പിക്കുന്നു എന്നാണ് അർത്ഥമാക്കിയിരിക്കുന്നത്. തുടർന്നു മൃഗത്തെ തോലുരിച്ചു വെട്ടിനുറുക്കി യാഗപീഠത്തിന്മേൽ അടുക്കി പൂർണമായി ദഹിപ്പിക്കുന്നു. 'ഹോമയാഗമായി യഹോവയ്ക്കു സൗരഭ്യവാസനയായ ദഹനയാഗം' എന്നാണ് ലേവ്യ പുസ്തകത്തിൽ (1:13; 17) ഇതിനെ വിശേഷിപ്പിച്ചിരിക്കുന്നത്. ഒരു പക്ഷിയെയാണ് അർപ്പിക്കുന്നതെങ്കിൽ പുരോഹിതൻ തന്നെ അതിനെ യാഗപീഠത്തിന്മേൽ വെച്ച് കൊന്നു ബലിയർപ്പിക്കുന്നു (ലേവ്യ 1:14–17).

പിൽക്കാലത്തു ഹോമയാഗത്തോടുകൂടി എണ്ണചേർത്ത മാവും, വീഞ്ഞും ബലിയായി അർപ്പിച്ചിരുന്നു. ഭോജനയാഗമെന്നും, പാനീയയാഗമെന്നുമാണ് ഇവ യഥാക്രമം അറിയപ്പെട്ടിരുന്നത് (ലേവ്യ. 23:18; പുറ. 29:38–42; സംഖ്യാ. 15:1–13).

ഗിദെയോൻ (ന്യായ. 6:26–28), ശിംശോന്റെ പിതാവായ മനോഹ (ന്യായ. 13:15–20), ശമുവേൽ (1 ശമു. 7:9; 10:8), ശൗൽ (1 ശമു. 13:9), ദാവീദ് (1 ശമു. 6:17), ശലോമോൻ (1 രാജാ. 3:4; 9:5), ഏലിയാവ് (1 രാജാ. 18:38) എന്നിവർ ഹോമയാഗങ്ങൾ അർപ്പിച്ചതായി നാം വായിക്കുന്നു. എഫെ. 5:2–ൽ ക്രിസ്തുവിന്റെ കുരിശുമരണത്തെ ഒരു മഹായാഗമായും കർത്താവിന്റെ പൂർണ്ണമായ ഒരു സ്വയയാഗമായും പൗലൂസ് ചിത്രീകരിക്കുന്നുണ്ട്.

**2. സമാധാനയാഗം (Peace offering)** (ലേവ്യ 3:6-17)

സംസർഗയാഗം (Communion sacrifice) എന്നും ഇതിനു പേരുണ്ട്. ദൈവവും യാഗമർപ്പിക്കുന്നവനും തമ്മിൽ സംസർഗമുണ്ടാകുന്നതിന് സ്തോത്രാർപ്പണം നടത്തുന്നു എന്നായിരുന്നു ഈ യാഗത്തിന്റെ അർത്ഥം. സമാധാനയാഗം മൂന്നു വിധമുണ്ടായിരുന്നു.

1. ദൈവത്തിൽ നിന്നു ലഭിച്ച അനുഗ്രഹങ്ങൾക്ക് നന്ദി പറയുന്നതിനുള്ള സ്തോത്രയാഗം (ലേവ്യ 7:12–15; 22:29–30).

2. ദൈവഭക്തിയുടെ അടയാളമായി അർപ്പിക്കുന്ന സ്വമേധായാഗം (Free will offering) (ലേവ്യ 7:16–17; 22:18–23).

3. നേർച്ചയുടെ ഭാഗമായി അർപ്പിക്കുന്ന നേർച്ചയാഗം (7:16–17; 22:18–23).

സമാധാനയാഗത്തിന്റെ ചടങ്ങുകളെപ്പറ്റി ലേവ്യ മൂന്നാം അദ്ധ്യായത്തിൽ വിവരിക്കുന്നു. മൃഗത്തിന്റെ മാംസത്തിന്റെ ഒരംശം മാത്രം ദഹിപ്പിക്കുകയും, ഒരംശം പുരോഹിതനും മറ്റൊരംശം യാഗം കഴിക്കുന്ന ആളിനും ആയി പങ്കിടുകയും ചെയ്തിരുന്നു. ദൈവവും മനുഷ്യനും തമ്മിൽ യാഗത്തിലൂടെ സംസർഗവും നിരപ്പും ഉണ്ടാകുന്നു എന്നാണിതിന്റെ അർത്ഥം.

ഇത്തരം യാഗത്തിൽ പക്ഷികളെ അർപ്പിച്ചിരുന്നില്ല. ആൺമൃഗത്തെയോ പെൺമൃഗത്തെയോ അർപ്പിക്കുന്നതിന് അനുവാദം ഉണ്ടായിരുന്നു. കൈവെയ്ക്കുന്നതും, കഴുത്തറുക്കുന്നതും യാഗപീഠത്തിന്റെ ചുറ്റും ഒഴിക്കുന്നതുമായ ചടങ്ങുകൾ ഹോമയാഗത്തിലേതുപോലെ ഇതിലുമുണ്ടായിരുന്നു.

പെസഹാ പെരുന്നാളും ഒരുതരം സമാധാനയാഗമായിരുന്നു. ഈജിപ്തിൽനിന്നുണ്ടായ വിമോചനത്തിന് ദൈവത്തെ സ്തുതിക്കുകയാണല്ലോ പെസഹാ ആചരണത്തിന്റെ ഉദ്ദേശ്യം. പെസഹാ സന്തോഷത്തിന്റെ അവസരം കൂടിയായിരുന്നു (2 ദിന. 30:21, 26). സമാധാനയാഗത്തിലൂടെ ദൈവവുമായി നിരപ്പാകുന്നതുവഴി പാപമോചനം ലഭിക്കുന്നു എന്നും

യഹൂദന്മാർ ചിന്തിച്ചിരുന്നു. 'നമ്മുടെ പെസഹാ കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു, ക്രിസ്തു തന്നെ' എന്ന് വി. പൗലൂസും (1 കോരി. 5:7), ക്രിസ്തുവിനെ നോക്കി 'ഇതാ ലോകത്തിന്റെ പാപം ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാട്' എന്നു യോഹന്നാൻ സ്നാപകനും (യോഹ. 1:25) പറയുന്നത്, സമാധാനയാഗത്തിന്റെ പശ്ചാത്തലത്തിലാണ്. കാൽവറി യാഗം ലോകത്തിന്റെ പാപമോചനത്തിനായുള്ള സമാധാനയാഗവും മനുഷ്യർക്കു ദൈവവുമായി സംസർഗം ലഭ്യമാകുന്നതിനുള്ള സംസർഗയാഗവുമാണല്ലോ?

### 3. പാപയാഗം (Sin offering)

പാപപരിഹാരത്തിനായി രണ്ടു വിധത്തിലുള്ള യാഗങ്ങളുണ്ടായിരുന്നു: പാപയാഗം (Sin offering) (ലേവ്യ 4:1–5, 6:17–23), അകൃത്യയാഗം (Guilt offering or Sacrifice of Reparation) (ലേവ്യ 5:14–26, 7:1–7).

മനപൂർവ്വമല്ലാത്ത പാപങ്ങൾക്കുവേണ്ടിയാണ് പാപയാഗം അർപ്പിച്ചിരുന്നത്. മനപൂർവ്വ പാപങ്ങൾ യാഗത്തിലൂടെ പരിഹരിക്കപ്പെടുന്നതായി യഹൂദന്മാർ ചിന്തിച്ചിരുന്നതായി തോന്നുന്നില്ല. അതിനു ചില ശിക്ഷകൾ നൽകുകയാണ് ചെയ്തിരുന്നത്. പാപയാഗം പുരോഹിതനുവേണ്ടിയോ യിസ്രായേൽ സഭയ്ക്ക് മുഴുവനും വേണ്ടിയോ ആണെങ്കിൽ ഒരു കാളയെ അർപ്പിക്കുന്നു. പ്രഭുവിനു വേണ്ടിയെങ്കിൽ ഒരു കോലാട്ടുകൊറ്റനും, സാധാരണക്കാരനുവേണ്ടിയെങ്കിൽ ഒരു പെണ്ണാടോ, ആട്ടിൻകുട്ടിയോ ആയിരിക്കണം. ദരിദ്രന്മാർക്കു വേണ്ടിയാണെങ്കിൽ രണ്ടു കുറുപ്രാവുകളോ, പ്രാവിൻകുഞ്ഞുങ്ങളോ മതിയാവും. ഇതിനു പകരമായി ധാന്യമാവ് അർപ്പിക്കുന്നതിനും അനുവദിച്ചിരുന്നു. ബലിയുടെ ചടങ്ങുകൾ ഹോമയാഗത്തിന്റേതുപോലെയാണ്. എന്നാൽ പാപയാഗത്തിന്റെ പ്രത്യേകത യാഗമൃഗത്തിന്റെ രക്തംകൊണ്ടു നടത്തുന്ന കർമ്മങ്ങളാണ്. മഹാപുരോഹിതനുവേണ്ടിയോ ജനത്തിനുവേണ്ടിയോ പാപയാഗം അർപ്പിക്കുമ്പോൾ, ബലിയർപ്പിക്കുന്ന പുരോഹിതൻ ബലിമൃഗത്തിന്റെ രക്തം ഒരു പാത്രത്തിൽ എടുത്ത് വിശുദ്ധസ്ഥലത്തിന്റെ തിരശ്ശീലയ്ക്കു മുമ്പിൽ ഏഴു തവണ തളിച്ചിരുന്നു. കുറെ രക്തം സുഗന്ധ ധൂപപീഠത്തിന്റെ കൊമ്പുകളിൽ പുരട്ടുകയും ബാക്കി യാഗപീഠത്തിന്റെ ചുവട്ടിൽ ഒഴിക്കുകയും ചെയ്തിരുന്നു.

പ്രഭുവിന്റെയോ, ഒരു സാധാരണ വ്യക്തിയുടെയോ പാപപരിഹാരത്തിനാണ് ബലി എങ്കിൽ പുരോഹിതൻ വിശുദ്ധസ്ഥലത്തു പ്രവേശിക്കുകയില്ല. യാഗപീഠത്തിന്റെ കൊമ്പുകളിൽ രക്തം പുരട്ടുകയും, ശേഷം അതിന്റെ ചുവട്ടിൽ ഒഴിക്കുകയും ചെയ്തിരുന്നു. സമാധാനയാഗത്തിലേതുപോലെ മാംസത്തിൽ ഒരംശം ദഹിപ്പിക്കുകയും ബാക്കി പുരോഹിതൻ

എടുക്കുകയും ചെയ്തിരുന്നു. കുറ്റം ചെയ്തയാളിന് ബലിയുടെ ഓഹരി ലഭിച്ചിരുന്നില്ല. മഹാപുരോഹിതന്റെയോ സഭയുടെയോ പിഴകൾക്കുള്ള ബലി ആണെങ്കിൽ മാംസം ആരും ഭക്ഷിക്കാതെ പുറത്തുകളയുകയാണു ചെയ്തിരുന്നത്. പാപത്തെ മൃഗത്തിന്മേൽ ആക്കി, അതിനോടൊപ്പം നശിക്കുന്നു എന്നാണ് പാപയാഗത്തിന്റെ അർത്ഥം.

യഹൂദസഭയിൽ ആചരിച്ചിരുന്ന പാപപരിഹാരദിനത്തിലെ ബലി ഈ വിഭാഗത്തിൽ പെട്ടതാണ്. യിസ്രായേലിന്റെ മുഴുവൻ അനുതാപത്തിന്റെ ഈ ദിവസത്തിലെ ബലിയുടെ പശ്ചാത്തലത്തിലാണ് എബ്രായ ലേഖനത്തിൽ യേശുക്രിസ്തുവിന്റെ ബലിയെ അവതരിപ്പിച്ചിരിക്കുന്നത് (എബ്രാ. 9:6–12).

### 4. ഭോജനയാഗം (Minha or meal offering)

മൃഗങ്ങളെ കൂടാതെ വിവിധതരം ധാന്യങ്ങൾ ബലിയായി അർപ്പിക്കുന്ന രീതിയും പഴയനിയമകാലത്തുണ്ടായിരുന്നു. എബ്രായ ഭാഷയിൽ 'മിൻഹ' (Minha = Gift) എന്നാണ് ഇവ പൊതുവെ അറിയപ്പെട്ടിരുന്നത്. വിവിധതരത്തിലുള്ള ഭോജനങ്ങളെപ്പറ്റി ലേവ്യ 2-ൽ പ്രതിപാദിക്കുന്നു.

നേരിയ ഗോതമ്പുമാവ് എണ്ണ ചേർത്ത് യാഗപീഠത്തിൽ ദഹിപ്പിക്കുന്നതായിരുന്നു ഇത്തരത്തിലുള്ള ഒരു യാഗം. ഗോതമ്പുമാവിൽ ശേഷിക്കുന്നത് പുരോഹിതന്മാർക്ക് അവകാശപ്പെട്ടതായിരുന്നു (ലേവ്യ 2:1–2; 6:7–11; 7:10). മറ്റൊന്ന് എണ്ണ ചേർത്ത പുളിപ്പില്ലാത്ത അപ്പമോ കേക്കോ അർപ്പിക്കുന്നതായിരുന്നു. ഇതിലും അപ്പത്തിൽ ഒരു ഭാഗം ബലിപീഠത്തിൽ ദഹിപ്പിച്ചശേഷം ശേഷിക്കുന്നത് പുരോഹിതന്മാർ എടുത്തിരുന്നു (2:4–10; 7:9). അപ്പം പുളിപ്പില്ലാത്തതും ഉപ്പു ചേർത്തതും ആയിരിക്കണം (ലേവ്യ 2:11–13). കതിർ ചുട്ട ധാന്യമണികൾ ആദ്യഫലങ്ങളുടെ ഭോജനയാഗമായി എണ്ണയും കുന്തിരിക്കവും ചേർത്ത് ബലിയർപ്പിക്കുന്ന രീതിയും ഉണ്ടായിരുന്നു (ലേവ്യ 2:14–16).

മഹാപുരോഹിതന്റെ ദിവസേനയുള്ള ഹോമയാഗത്തിന്റെ ഭാഗമായും ഭോജനയാഗം അർപ്പിച്ചിരുന്നു (ലേവ്യ 6:13–16). ചിലപ്പോൾ ദരിദ്രന്മാർക്കു വേണ്ടിയുള്ള പാപയാഗമായും ഭോജനയാഗം അർപ്പിച്ചിരുന്നു (ലേവ്യ 5:11–13).

### 5. പാനീയ യാഗം (Drink Offering) (സംഖ്യ 15:1–10)

ഹോമയാഗത്തിന്റെയും, സമാധാനയാഗത്തിന്റെയും ഭാഗമായി വീഞ്ഞ് അർപ്പിക്കുന്നതിനായിരുന്നു പാനീയയാഗമെന്നു പറഞ്ഞിരുന്നത്.

## 6. ധൂപാർപ്പണം (Perfume Offering)

സുഗന്ധദ്രവ്യങ്ങൾക്ക് യിസ്രായേലിലെ ബലികർമ്മങ്ങളിൽ വലിയ സ്ഥാനമുണ്ടായിരുന്നു. പല സുഗന്ധദ്രവ്യങ്ങൾ ചേർന്നുള്ള ധൂപവർഗ്ഗം (പുറ. 30:34-38) തീക്കനലുകളിന്മേൽ ഇട്ടു സുഗന്ധ യാഗപീഠത്തിന്മേൽ വച്ചിരുന്നു. ദിനംപ്രതി രാവിലെയും വൈകിട്ടും ധൂപാർപ്പണം നടത്തുന്ന പതിവിനെപ്പറ്റി പുറപ്പാടു പുസ്തകത്തിൽ പരാമർശിക്കുന്നുണ്ട് (30:7-8). പാപപരിഹാര ദിനത്തിൽ സുഗന്ധധൂപമായി മഹാപുരോഹിതൻ അതി വിശുദ്ധസ്ഥലത്തു പ്രവേശിക്കുമായിരുന്നു (ലേവ്യ 16:12-13).

ദൈവസന്നിധിയിലേക്ക് അനുസ്യൂതമുയരുന്ന പ്രാർത്ഥനയുടെ പ്രതീകമാണ് സുഗന്ധധൂപം (സങ്കീ. 141:2; വെളി. 5:8). 'ഞങ്ങൾ ദൈവത്തിനു ക്രിസ്തുവിന്റെ സൗരഭ്യവാസന ആകുന്നു' (2 കോരി. 2:15) എന്ന് പൗലൂസ് പറയുമ്പോൾ ഈ ആശയമായിരിക്കണം വിവക്ഷിക്കുന്നത്.

## 7. കാഴ്ചയപ്പം (Showbread) (ലേവ്യ 24:5-9)

ഭോജനയാഗവുമായി ബന്ധപ്പെട്ടാണ് കാഴ്ചയപ്പം അണയ്ക്കുന്നത്. അതിവിശുദ്ധസ്ഥലത്തെ മേശയിൽ രണ്ടു നിരയായി പന്ത്രണ്ട് അപ്പം ധൂപവർഗത്തോടുകൂടി വച്ചിരുന്നു (ലേവ്യ 24:5-9). ഓരോ ശാബതിനും പഴയ അപ്പം മാറ്റി പുതിയതു വയ്ക്കുമായിരുന്നു. പഴയ അപ്പം പുരോഹിതന്മാർക്കു മാത്രമേ ഭക്ഷിക്കുവാൻ അനുവാദമുള്ളു. എന്നാൽ ദാവീദിനു നോബിലെ പുരോഹിതനായ അഹീമേലെക്കു കാഴ്ചയപ്പം തിന്നുവാൻ നൽകിയിട്ടുണ്ട് (1 ശമു. 21:1-6).

ശാബതിൽ പഴയ അപ്പം നീക്കം ചെയ്യുമ്പോൾ ധൂപവർഗ്ഗം എടുത്തു സുഗന്ധ ധൂപപീഠത്തിൽ കത്തിച്ചിരുന്നു. പന്ത്രണ്ട് അപ്പം യിസ്രായേലിലെ പന്ത്രണ്ടു ഗോത്രങ്ങളോടു ദൈവം ചെയ്ത ഉടമ്പടി അനുസ്മരിപ്പിക്കുന്നതായിരുന്നു.

## 8. യിസ്രായേലിലെ ബലികളുടെ അർത്ഥം

ദൈവവുമായുള്ള വ്യക്തിപരമായ ബന്ധത്തിന്റെ അംഗീകാരമായിട്ടാണു ബലിയർപ്പിച്ചിരുന്നത്. ദൈവത്തിന്റെ അധികാരവും ഔന്നത്യവും അംഗീകരിച്ചുകൊണ്ടുള്ള കാഴ്ചയർപ്പണമായും, ദൈവസംസർഗത്തിനുള്ള മാർഗമായും, പാപപരിഹാരത്തിനുള്ള കർമ്മമായും ബലിയെ യഹൂദന്മാർ കണക്കാക്കിയിരുന്നതായി കാണാം. മാംസവും ധാന്യവും മനുഷ്യന്റെ ഉപഭോജ്യവസ്തുക്കളാണ്. അവയുടെ സമ്പാദനത്തിനാണ് മനുഷ്യന്റെ അദ്ധ്വാനത്തിന്റെ ഒരു നല്ല പങ്കും നീക്കിവയ്ക്കുന്നത്. ആ ഭോജ്യവസ്തുക്കളുടെ അർപ്പണം, ജീവിതത്തിന്റെ തന്നെ അർപ്പണത്തെയാണു കുറിക്കുന്നത്. ബലിപീഠം ദൈവത്തിന്റെ സാന്നിധ്യമുള്ള ഒന്നായി

യഹൂദന്മാർ കണക്കാക്കി. ഒരു മൃഗത്തിന്റെ രക്തത്തിൽ അതിന്റെ ജീവൻ സ്ഥിതിചെയ്യുന്നു എന്നും അവർ വിചാരിച്ചിരുന്നു. യാഗത്തിൽ മൃഗത്തിന്റെ രക്തം (= ജീവന്റെ പ്രതീകം) യാഗപീഠത്തിന്റെ കൊമ്പുകളിൽ പുരട്ടുകയും, ചുവട്ടിൽ ഒഴിക്കുകയും ചെയ്തിരുന്നു. ഇതുവഴി യാഗാർപ്പണം നടത്തുന്നയാളിന്റെ ജീവനെത്തന്നെ ദൈവത്തിനു സമർപ്പിക്കുന്നു എന്നാണ് യഹൂദന്മാർ വിശ്വസിച്ചിരുന്നത്.

പഴയനിയമ ബലികൾ എല്ലാം ക്രിസ്തുവിന്റെ ഒരിക്കലായിട്ടുള്ള ബലികളുടെ നിഴലും മുൻകുറിയും ആയിരുന്നു. അവ പാപബോധം വരുത്തുകയല്ലാതെ, പാപപരിഹാരം ഉണ്ടാക്കിയിരുന്നില്ല. സാക്ഷാൽ മഹാപുരോഹിതനായ ക്രിസ്തു കാൽവറിയിലെ തന്റെ യാഗത്താൽ പഴയനിയമ ബലികളെ നീക്കി; സകല മനുഷ്യർക്കും എന്നേയ്ക്കുമുള്ള പാപമോചനം സാധിപ്പിച്ചു (എബ്രാ. 9:11-13).

**ചോദ്യങ്ങൾ**

1. പഴയനിയമ സഭയിലെ വിവിധതരം ബലികൾ ഏവ?

2. ബലിയർപ്പണത്തിന്റെ ഉദ്ദേശ്യം എന്താണ്?

3. പഴയനിയമ ബലികളോടുള്ള ക്രിസ്തീയ സമീപനം എന്തായിരിക്കണം?

### പാഠം 5

## ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (2)

❑ യഹൂദന്മാരുടെ പെരുന്നാളുകൾ ❑ വലിയ പെരുന്നാളുകൾ 1) പെസഹാപെരുന്നാൾ (Passover) 2) പെന്തിക്കോസ്തിപെരുന്നാൾ (Pentecost) 3) കൂടാരപ്പെരുന്നാൾ (Feast of Tabernacles) ❑ ചെറിയ പെരുന്നാളുകൾ 1) പുരീം (Purim) 2) പ്രതിഷ്ഠാ പെരുന്നാൾ (Feast of Dedication) 3) വിറകുപെരുന്നാൾ 4) കാഹളനാദോത്സവം (Feast of Trumpets) ❑ ശാബതാചരണം

### 1. യഹൂദന്മാരുടെ പെരുന്നാളുകൾ

ക്രിസ്തീയ ആരാധനാവർഷത്തിന്റെയും, പെരുന്നാളുകളുടെയും ഉത്ഭവത്തിൽ, യഹൂദ പെരുന്നാളുകൾ അതിപ്രധാനമായ പങ്കു വഹിച്ചിട്ടുണ്ട്. ക്രിസ്തീയ സഭയുടെ അതിപ്രധാന പെരുന്നാളുകളായ ഉയിർപ്പും, പെന്തിക്കോസ്തിയും, യഹൂദസഭയിലെ പെസഹായോടും പെന്തിക്കോസ്തിയോടും ബന്ധപ്പെടുത്തിവേണം മനസ്സിലാക്കുവാൻ. പഴയനിയമസഭയിലെ

ബലിപൂജാദികളും, പെരുന്നാളുകളും ക്രിസ്തുവിൽ പൂർത്തീകരിക്കപ്പെടുകയും അവ പുതിയ ഇസ്രായേലിന്റെ പെരുന്നാളുകളായിത്തീരുകയും ചെയ്തിരിക്കുന്നു.

യഹൂദസഭയിലെ പെരുന്നാളുകളെ രണ്ടു വിഭാഗങ്ങളായി തിരിക്കാം. വലിയ പെരുന്നാളുകളും ചെറിയ പെരുന്നാളുകളും. വലിയ പെരുന്നാളുകൾ പെസഹാ, പെന്തിക്കോസ്തി, കൂടാരപ്പെരുന്നാൾ എന്നിവയും ചെറിയ പെരുന്നാളുകൾ പുരീം, പ്രതിഷ്ഠാപ്പെരുന്നാൾ, വിറകുപെരുന്നാൾ, കാഹളനാദോത്സവം എന്നിവയും ആണ്.

## 2. വലിയ പെരുന്നാളുകൾ

### i) പെസഹാപെരുന്നാൾ (Passover) (പുറ. 12:21-27)

പെസഹാ എന്ന വാക്കിന്റെ അർത്ഥം 'കടന്നുപോകുക' എന്നാണ്. ഈജിപ്തിലെ അടിമത്തത്തിൽ നിന്നും ദൈവം യിസ്രായേലിനെ വിടുവിച്ചതിന്റെ ഓർമയാണു പെസഹാ. സംഹാരദൂതൻ യിസ്രായേൽ കുടുംബങ്ങളിലെ ആദ്യജാതന്മാരെ സംഹരിക്കാതെ കടന്നുപോയതും (Passover) ഈജിപ്തിലെ ആദ്യജാതന്മാരെ സംഹരിച്ച് യിസ്രായേലിനു മോചനം നൽകിയതും നന്ദിയോടും സ്തോത്രത്തോടും കൂടിയാണ് യഹൂദന്മാർ ആഘോഷിച്ചിരുന്നത്. കർത്താവിന്റെ കാലത്തു പാലസ്തീനിലുള്ള യഹൂദന്മാർ പെസഹാ ആചരിക്കുന്നതിന് യെരുശലേമിൽ എത്തിയിരുന്നു.

നീസാൻ മാസം 14-ാം തീയതി (ഏപ്രിൽ 14-ന് അടുത്ത്) ഉച്ചയ്ക്കുശേഷം പെരുന്നാളിന്റെ പ്രാരംഭമായി ഓരോരുത്തരും ആട്ടിൻകുട്ടിയെ ദേവാലയത്തിൽ കൊണ്ടുപോകും. പുരോഹിതന്മാർ പരിശോധിച്ചശേഷം അവയെ കൊല്ലുന്നു. പിന്നീടു മാംസം കനലിൽവച്ചു ചുട്ട് എടുക്കും. സന്ധ്യയ്ക്കുശേഷം പെസഹാഭക്ഷണം തുടങ്ങും. മാംസം പുളിപ്പില്ലാത്ത അപ്പത്തോടും കയ്പുചീരയോടുംകൂടി ഭക്ഷിക്കുകയും, വീഞ്ഞു കുടിക്കുകയും സങ്കീർത്തനങ്ങൾ (സങ്കീ. 113-115) പാടുകയും ചെയ്തിരുന്നു. കയ്പുചീര ഈജിപ്തിലെ പ്രവാസത്തിന്റെ ദുരിതത്തെ അനുസ്മരിപ്പിക്കുന്നതായിരുന്നു.

സമവീക്ഷണ സുവിശേഷങ്ങളിൽ പറയുന്നതു കർത്താവു ശിഷ്യന്മാരുമായി കഴിച്ച അന്ത്യഅത്താഴം പെസഹാ ആയിരുന്നു എന്നാണ്. അന്ത്യഅത്താഴത്തിന്റെ സമയത്തു കർത്താവ് വി. കുർബാന സ്ഥാപിച്ചു. അങ്ങനെ യഹൂദ പെസഹായുടെ സ്ഥാനത്ത് ക്രിസ്തീയ പെസഹാ ആരംഭിക്കുകയും ചെയ്തു.

### ii) പെന്തിക്കോസ്തി പെരുന്നാൾ (Pentecost) (ലേവ്യ 23:16)

'പെന്തിക്കോസ്തി' എന്ന ഗ്രീക്കു പദത്തിന് അമ്പതാം ദിവസമെന്നാണർത്ഥം. പെസഹാപെരുന്നാളിനുശേഷം 49 ദിവസം (7 ആഴ്ചവട്ടം) കഴിഞ്ഞ് 50-ാമത്തെ ദിവസമാണ് പെന്തിക്കോസ്തി പെരുന്നാൾ ആചരിച്ചിരുന്നത്. ഈ പെരുന്നാൾ ധാന്യക്കൊയ്ത്തിനോട് അനുബന്ധിച്ചാണ് ആഘോഷിച്ചിരുന്നത്. ഇതിന് വാരോത്സവം (Feast of the weeks: പുറ. 24:22; ആവ. 16:10), കൊയ്ത്തുപെരുന്നാൾ (Harvest Feast പുറ. 23:16), ആദ്യഫല പെരുന്നാൾ (സംഖ്യ 28:26, പുറ. 34:22) എന്നെല്ലാം പേരുണ്ട്. ഈ പെരുന്നാൾ ഫലശേഖരത്തെ ഉദ്ദേശിച്ചും, ദൈവം നൽകിയിട്ടുള്ള അനുഗ്രഹത്തെ ഓർമിച്ചുകൊണ്ട് ആദ്യഫലം ദൈവസന്നിധിയിൽ സമർപ്പിക്കുന്നതിനും ഉദ്ദേശിച്ചും ഉള്ളതായിരുന്നു. സന്തോഷത്തിന്റെയും സ്തോത്രത്തിന്റെയും പെരുന്നാളായിരുന്നു ഇത്.

പരിശുദ്ധാത്മാവ് ശിഷ്യന്മാരുടെമേൽ പെന്തിക്കോസ്തി ദിവസം ആവസിച്ചതുകൊണ്ട്, പെന്തിക്കോസ്തി ക്രിസ്തീയ പെരുന്നാളായിത്തീർന്നു. മൂവായിരംപേരെ ക്രിസ്തുസഭയിൽ കൊണ്ടുവന്ന വലിയ കൊയ്ത്തു പെരുന്നാളാണ് ഇത്.

### iii) കൂടാരപ്പെരുന്നാൾ (Feast of Tabernacles)

സെപ്തംബർ അവസാനത്തിലോ ഒക്ടോബർ ആദ്യമോ ആയി ഇത് ആചരിച്ചിരുന്നു. പെരുന്നാൾ ഏഴു ദിവസം നീണ്ടുനിന്നിരുന്നു. ഇതിനു കായ്കനി പെരുന്നാളെന്നും പേരുണ്ടായിരുന്നു. ഒന്നാം ദിവസം ഫലങ്ങൾ ശേഖരിക്കും. യിസ്രായേൽ ജാതി ഈജിപ്തിൽ നിന്നും പുറപ്പെട്ടിട്ടു വനാന്തരങ്ങളിൽ പാർത്തിരുന്നതിനെ ഓർത്തു ജനങ്ങൾ കൂടാരങ്ങൾ ഉണ്ടാക്കി താമസിച്ചതുകൊണ്ടാണു കൂടാരപ്പെരുന്നാൾ എന്നു പേരുണ്ടായത് (ലേവ്യ 23:40-43). പെരുന്നാളിന്റെ ഏഴു ദിവസങ്ങളിൽ വീടുകളുടെ മട്ടുപ്പാവിലും, വഴിയരികിലും തോട്ടങ്ങളിലും ചെറിയ കൂടാരങ്ങൾ ഉണ്ടാക്കി ജനങ്ങൾ താമസിച്ചിരുന്നു.

കാർഷികമായ പ്രാധാന്യവും ഈ പെരുന്നാളിനുണ്ട്. കൊയ്ത്തു കാലവും കായ്കനി ശേഖരിക്കുന്ന സമയവുമായിരുന്നതിനാൽ ഇതു സന്തോഷത്തിന്റെ കാലമായി കണക്കാക്കിയിരുന്നു (ആവ. 16:13-15 വായിക്കുക). സെഖര്യാ പ്രവാചകന്റെ ദർശനത്തിൽ പുതിയ ഭൂമിയിൽ ആചരിക്കേണ്ട ഉത്സവം ഇതാണ് (സെഖ. 14:16-18).

പെരുന്നാൾ ദിനങ്ങളിൽ ഹോമയാഗങ്ങളും ഭോജനയാഗങ്ങളും അർപ്പിച്ചിരുന്നു. സ്ത്രീകൾ ശീലോഹോം കുളത്തിൽ നിന്നു വെള്ളം ആഘോഷമായി കോരിക്കൊണ്ടുവന്നു ബലിപീഠത്തിന്റെ ചുവട്ടിൽ ഒഴിക്കുന്ന

ചടങ്ങുണ്ടായിരുന്നു. ഈ ചടങ്ങിനെ അടിസ്ഥാനമാക്കിയാണ് യേശു ക്രിസ്തു 'ദാഹിക്കുന്ന ഏവനും എന്റെ അടുക്കൽ വന്നു കുടിക്കട്ടെ' (യോഹ. 7:31-38) എന്നു കല്പിച്ചത്.

കർത്താവു മറുരൂപപ്പെട്ടതു കൂടാരപ്പെരുന്നാളിന്റെ നാളുകളിൽ ആയിരുന്നു എന്നു സുവിശേഷങ്ങളിൽ നിന്നും അനുമാനിക്കാം (മത്താ. 17:1-8; മർക്കോസ് 9:2-8; ലൂക്കോസ് 9:28-36).

### 3. ചെറിയ പെരുന്നാളുകൾ

#### i) പുരീം (Purim)

എസ്ഥേറിന്റെ പുസ്തകത്തിലെ സംഭവത്തിന്റെ പശ്ചാത്തലത്തിലാണ് ഈ പെരുന്നാൾ ഉത്ഭവിച്ചത്. ഹാമാൻ യഹൂദന്മാരെ ഒന്നടങ്കം നശിപ്പിക്കാൻ ശ്രമിച്ചപ്പോൾ മൊർദ്ദെഖായിയും എസ്ഥേറും അവരെ രക്ഷപ്പെടുത്തിയ സംഭവമാണു പൂരിമിൽ അനുസ്മരിച്ചിരുന്നത് (എസ്ഥേർ 9:25-30). 12-ാം മാസമായ ഓദോർ 14, 15 തീയതികളിലാണ് ഇത് ആഘോഷിച്ചിരുന്നത്.

#### ii) പ്രതിഷ്ഠാപ്പെരുന്നാൾ (Feast of Dedication)

സിറിയായിലെ രാജാവായിരുന്ന അന്റിയോക്കസ് എപ്പിഫാനസ് ബി.സി. 168-ൽ യെരുശലേം ദേവാലയം അശുദ്ധമാക്കി. ബി.സി. 165-ൽ യൂദാ മക്കാബി ദേവാലയം ശുദ്ധമാക്കി അവിടെ ആരാധന പുനഃസ്ഥാപിച്ച സംഭവത്തെ അനുസ്മരിക്കുന്ന പെരുന്നാളാണിത്. ദൈവാരാധനയ്ക്കായി അദ്ദേഹം ദേവാലയം പ്രതിഷ്ഠിച്ചതുകൊണ്ട് ഇതിനു പ്രതിഷ്ഠാപ്പെരുന്നാൾ എന്നു പേരുണ്ടായി. ഡിസംബർ 25 മുതൽ എട്ടു ദിവസത്തേക്കാണ് ഈ പെരുന്നാൾ ആഘോഷിച്ചിരുന്നത്. പെരുന്നാളിന്റെ ആരംഭത്തിൽ കുരുത്തോലയും പിടിച്ചുകൊണ്ടു ദേവാലയത്തിലേക്കു പോകയും സ്തോത്രസങ്കീർത്തനങ്ങൾ (113-118) ആലപിക്കുകയും ചെയ്തിരുന്നു. ദേവാലയവും ഭവനങ്ങളും വിളക്കുകൾകൊണ്ട് അലങ്കരിച്ചിരുന്നു. യോഹന്നാൻ 10:22-ൽ പ്രതിഷ്ഠാപ്പെരുന്നാളിനെപ്പറ്റി പരാമർശനമുണ്ട്. ഇതു ഹനൂക്ക (പുതുക്കം) പെരുന്നാൾ എന്നും അറിയപ്പെടുന്നു. പ്രതിഷ്ഠാപ്പെരുന്നാളായി ആചരിച്ചുവന്ന ഡിസംബർ 25, പില്ക്കാലത്തു കർത്താവിന്റെ ജനനപ്പെരുന്നാളായി ക്രിസ്തീയസഭ ആചരിച്ചുതുടങ്ങി.

#### iii) വിറകുപെരുന്നാൾ (നെഹ. 10:34; 13:31)

ദേവാലയത്തിലെ ആവശ്യത്തിനുള്ള വിറകു കൊണ്ടുവരുന്ന ചടങ്ങാണിത്.

**iv) കാഹളനാദോത്സവം (Feast of Trumpets)** (സംഖ്യ 23:1–6; ലേവ്യ 23:24)

ഏഴാം മാസം 1–ാം തീയതിയാണു കാഹളനാദോത്സവം ആചരിച്ചിരുന്നത്. അന്നു പ്രത്യേക യാഗങ്ങൾ കഴിക്കുകയും കാഹളം ഊതി യഹോവയുടെ ന്യായപ്രമാണങ്ങളെ വിളിച്ചറിയിക്കുകയും ചെയ്തിരുന്നു.

**4) ശബതാചരണം**

'ശബ്ബത്ത്' എന്ന എബ്രായപദത്തിന്റെ അർത്ഥം നിറുത്തുക, പിൻവാങ്ങുക, ഒഴിഞ്ഞുനിൽക്കുക എന്നിങ്ങനെയാണ്. വിശുദ്ധ കാലങ്ങളിൽ ജോലികളിൽ നിന്നു വിരമിക്കുന്ന പതിവിനെയാണിതു സൂചിപ്പിക്കുന്നത്. യഹൂദന്മാർക്ക് ഏഴ് ഒരു വിശുദ്ധ സംഖ്യയായിരുന്നു. ഏഴാം ദിവസം ശാബതായി ആചരിച്ചിരുന്നു. ഏഴാം മാസവും വിശുദ്ധമായിരുന്നു. ഏഴാം വർഷവും വിശുദ്ധമായിരുന്നു (ആവ. 31:10). ശാബതുവർഷം എന്നാണ് അതിനെ വിളിച്ചിരുന്നത്. അന്ന് അടിമകൾക്കും ഭൂമിക്കും വിശ്രമം കൊടുത്തിരുന്നു. ഏഴ് ശാബതു വർഷം (7 X 7) കഴിഞ്ഞുവരുന്ന അമ്പതാം വർഷം ജൂബിലി വർഷമായിരുന്നു (ലേവ്യ 25).

ശാബതിനെ സംബന്ധിച്ച നിയമങ്ങൾ പുറപ്പാട് 16:23–30 –ൽ പ്രതിപാദിക്കുന്നുണ്ട്. ശാബാതാചരണം പത്ത് കല്പനകളിൽ നാലാമത്തേതാണ്. അന്ന് യാതൊരു വേലയും ചെയ്യാതെ സ്വസ്ഥമായിരിക്കേണ്ട ദിവസമാണ് (പുറ. 20:3). ശാബത് ലംഘിക്കുന്നവർക്ക് മരണശിക്ഷ നല്കണം എന്ന് ന്യായപ്രമാണം അനുശാസിക്കുന്നു (പുറ. 31:14, 16).

**ചോദ്യങ്ങൾ**

1. പഴയനിയമ സഭയിലെ പ്രധാന പെരുന്നാളുകൾ ഏവ?

2. യഹൂദ പെരുന്നാളുകൾ എങ്ങനെ ക്രിസ്തീയ പെരുന്നാളുകൾക്കുള്ള മുൻകുറിയായി?

## പാഠം 6

# ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലം (3)

❑ സുനഗോഗുകൾ (Synagogues) ❑ ഉത്ഭവം ❑ കെട്ടിടവും ഉപകരണങ്ങളും ❑ സുനഗോഗിലെ ചുമതലക്കാർ ❑ പുതിയനിയമ കാലത്തെ സുനഗോഗ് ആരാധന ❑ സുനഗോഗിന്റെ പ്രാധാന്യം

### 1. സുനഗോഗുകൾ (Synagogues)

'സുനഗൈൻ' എന്ന ഗ്രീക്ക് വാക്കിന് 'ഒന്നായി കൂടുക' എന്നാണ് അർത്ഥം. പുതിയനിയമത്തിൽ 'സുനഗോഗ്' എന്ന വാക്ക് രണ്ടർത്ഥത്തിൽ ഉപയോഗിച്ചിട്ടുണ്ട്. (a) ആരാധനയ്ക്കായി 'ഒരുമിച്ചുകൂടുന്ന' യഹൂദന്മാരുടെ സമൂഹം (അപ്പോ. പ്ര. 6:9; 9:2) (b) ആരാധനയ്ക്കായി കൂടിയിരുന്ന സ്ഥലം.

### 2. ഉത്ഭവം

സുനഗോഗുകളുടെ ഉത്ഭവം അജ്ഞാതമാണ്. ബാബിലോണിലെ യഹൂദ പ്രവാസകാലത്തായിരിക്കാം ഇത് ഉത്ഭവിച്ചത് (ബി.സി. 586). യഹൂദന്മാരുടെ മതകേന്ദ്രം യറുശലേം ദേവാലയവും ദേവാലയത്തിലെ യാഗവും ആയിരുന്നു. ബി.സി. 586-ൽ ദേവാലയം നശിക്കപ്പെട്ടു. യഹൂദന്മാരിൽ ഒരു നല്ല പങ്കിനെ പ്രവാസികളായി ബാബിലോണിലേക്കു കൊണ്ടുപോയി. ബാബിലോണിൽ എത്തിയ യഹൂദന്മാർ ന്യായപ്രമാണവും അതിന്റെ വ്യാഖ്യാനവും കേൾക്കുവാൻ ഒരുമിച്ചു കൂടിയിരുന്നു. യെഹെസ്ക്കേലിന്റെ ഭവനത്തിൽ ഇങ്ങനെയുള്ള ആരാധനാസമൂഹം പതിവായി കൂടിയിരുന്നു (യെഹ. 8:1; 20:1-3). യെഹെസ്ക്കേലിന്റെ ഭവനത്തിലെ കൂടിവരവിൽ നിന്നായിരിക്കാം സുനഗോഗുകൾ ആരംഭിച്ചത്. എസ്രാ-നെഹമ്യാമാരുടെ കാലത്തു ന്യായപ്രമാണം ക്രമമായി പഠിക്കേണ്ടതിന്റെ ആവശ്യത്തെപ്പറ്റി പൊതുവെ ബോധമുണ്ടാവുകയും, സുനഗോഗുകളുടെ എണ്ണം വർദ്ധിക്കുകയും ചെയ്തു (ബി.സി. 444-443). ന്യായപ്രമാണം വായിച്ചു കേൾക്കുന്നതിനും, ആരാധന നടത്തുന്നതിനുമായി ഒന്നിച്ചു കൂടിവരുന്ന പതിവാണ് സുനഗോഗിന്റെ ഉത്ഭവത്തിനും വളർച്ചയ്ക്കും കാരണം എന്നു പറയാം.

### 3. കെട്ടിടവും ഉപകരണങ്ങളും

പുതിയനിയമ കാലത്ത് ഗലീലയിൽ ധാരാളം സുനഗോഗുകൾ ഉണ്ടായിരുന്നു. സുനഗോഗ് സാധാരണയായി ചതുരാകൃതിയിൽ ഉള്ളതും രണ്ടോ നാലോ വരി തൂണുകളാൽ മൂന്നോ അഞ്ചോ, നിരകളായി വിഭജിക്കപ്പെട്ടതും ആയിരുന്നു. പ്രധാന വാതിൽ തെക്കുവശത്തായിരുന്നു.

കൂടാതെ ഇരുവശത്തും ഓരോ വാതിലുകൾ ഉണ്ടായിരുന്നു. വലിയ സുനഗോഗുകളിൽ മദ്ധ്യഭാഗത്തുള്ള നിരയ്ക്കു മുകളിൽ തട്ടുകൾ ഉണ്ടായിരിക്കും. സ്ത്രീകൾ മുകളിലത്തെ തട്ടിലായിരുന്നു ഇരുന്നിരുന്നത്.

ന്യായപ്രമാണ ചുരുളും, പ്രവാചക പുസ്തകങ്ങളും സൂക്ഷിച്ചിരുന്ന പെട്ടിയായിരുന്നു സുനഗോഗിലെ പ്രധാന ഉപകരണം. അതിന്റെ മുമ്പിൽ ഒരു വിളക്ക് രാപകൽ കത്തിക്കൊണ്ടിരിക്കും. ന്യായപ്രമാണം വച്ചുവായിക്കുന്നതിന് ഒരു വായനമേശ ഉയർന്ന ഒരു പീഠത്തിൽ സ്ഥാപിച്ചിരുന്നു. സുനഗോഗിലെ ഇരിപ്പിടങ്ങൾ വിശുദ്ധനഗരമായ യെരുശലേമിന്റെ നേരെ തിരിച്ചു ക്രമീകരിച്ചിരുന്നു. മുൻവശത്തായി പ്രമാണികളുടെ ഇരിപ്പിടങ്ങളും സജ്ജീകരിച്ചിരിക്കും. സുനഗോഗുകളിൽ പരീശന്മാർ ആഗ്രഹിക്കുന്ന മുഖ്യാസനങ്ങളെക്കുറിച്ച് കർത്താവ് പരാമർശിക്കുന്നത് (മത്താ. 23:6) ഈ ഇരിപ്പിടങ്ങളെപ്പറ്റിയാണ്.

### 4. സുനഗോഗിലെ ചുമതലക്കാർ

സുനഗോഗുകൾ യഹൂദപ്രമാണിമാരുടെ മേൽനോട്ടത്തിൽ ആയിരുന്നു. അതിലൊരാളെ 'പള്ളിപ്രമാണി'യായി നിയമിക്കുന്നു. കെട്ടിടം സൂക്ഷിക്കുന്നതിനും ആരാധന ക്രമമായി നടത്തുന്നതിനും പള്ളിപ്രമാണിയാണ് ചുമതലക്കാരൻ. തിരുവെഴുത്തു വായിക്കുന്നവരെ നിശ്ചയിക്കുന്നതും, അവരെ മേശയിലേക്ക് ആനയിക്കുന്നതും ഇദ്ദേഹമാണ്. ചില സുനഗോഗുകളിൽ ഒന്നിലധികം പള്ളിപ്രമാണികളുണ്ടായിരുന്നു (അപ്പൊ. പ്ര. 13:15). ലൂക്കോസ് 4:20-ൽ സൂചിപ്പിക്കുന്ന 'ശുശ്രൂഷകൻ' പള്ളിപ്രമാണിയുടെ സഹായി ആയിരിക്കാം.

സുനഗോഗ് ഒരു നീതിന്യായ കോടതിയും, വിദ്യാലയവും ആയിരുന്നു. കോടതിവിധിപ്രകാരം ശിക്ഷ നടത്തുന്നത് പള്ളിപ്രമാണിയും, സഹായകനുമാണ് (മത്താ. 10:17; 23:24).

### 5. പുതിയനിയമ കാലത്തെ സുനഗോഗ് ആരാധന

സുനഗോഗ് ആരാധനയിൽ ആറു ഭാഗങ്ങൾ ഉണ്ടായിരുന്നു.

#### 1. വിശ്വാസപ്രഖ്യാപനം:

ഇതിനു 'ശേമ' ചൊല്ലുക എന്നാണ് പറഞ്ഞിരുന്നത്. 'ശേമ' എന്ന എബ്രായ പദത്തിന് 'കേൾക്കുക' എന്നാണർത്ഥം. മോശയുടെ പുസ്തകങ്ങളിലെ 'ശേമ' എന്ന് ആരംഭിക്കുന്ന മൂന്നു ഭാഗങ്ങളാണ് വിശ്വാസ പ്രഖ്യാപനത്തിന് ഉപയോഗിച്ചിരുന്നത് (ആവ. 6:4-9; 11:13-21; സംഖ്യ 15:37-41). ഈ ഭാഗങ്ങൾ ചൊല്ലുന്നതിന് മുമ്പും പിമ്പും ചെറിയ ആശീർവാദ പ്രാർത്ഥനകൾ ഉണ്ടായിരുന്നു. 'ശേമ' എല്ലാവരുംകൂടി ഒരുമിച്ചാണ് ചൊല്ലിയിരുന്നത്.

**2. പൊതുപ്രാർത്ഥനകൾ:**

എബ്രായഭാഷയിൽ പൊതുപ്രാർത്ഥനയ്ക്ക് 'കൈ ഉയർത്തുക' എന്നാണ് പറഞ്ഞിരുന്നത്. ആരാധന നയിക്കുന്ന ആൾ മാത്രമേ പ്രാർത്ഥനകൾ ചൊല്ലിയിരുന്നുള്ളു. ഓരോ പ്രാർത്ഥനയുടെ അവസാനവും ജനം 'ആമേൻ' പറയും. കാലക്രമേണ 18 പ്രാർത്ഥനകൾ സുനഗോഗിൽ ഉപയോഗിച്ചിരുന്നു. കർത്താവിന്റെ കാലത്ത് ഇതിൽ പന്ത്രണ്ട് പ്രാർത്ഥനകൾ ഉപയോഗത്തിലിരുന്നു എന്നു സമകാലീന തെളിവുകളിൽ നിന്നും കാണുന്നു. ഈ പന്ത്രണ്ടു പ്രാർത്ഥനകൾ മൂന്നായി ഭാഗിച്ചിരുന്നു. ആദ്യം മൂന്ന് ആശീർവാദങ്ങൾ; പിന്നീട് ആറ് അപേക്ഷകൾ; ഒടുവിൽ വീണ്ടും മൂന്ന് ആശീർവാദങ്ങൾ. സുനഗോഗിലെ പ്രാർത്ഥനയുടെ ഈ മാതൃക അനുസരിച്ചായിരിക്കാം 'കർത്തൃപ്രാർത്ഥനയിൽ' മൂന്ന് അപേക്ഷകൾ വീതമുള്ള രണ്ട് ഭാഗങ്ങൾ കാണുന്നത്.

**3. വേദവായന:**

പ്രാർത്ഥനയ്ക്കുശേഷം ന്യായപ്രമാണത്തിൽ നിന്നുള്ള ഭാഗങ്ങൾ വായിക്കും. ഏകദേശം മൂന്നര വർഷക്കാലം കൊണ്ട് ന്യായപ്രമാണത്തിലെ അഞ്ച് പുസ്തകങ്ങളും വായിച്ചു തീരത്തക്കവണ്ണം അവയെ 154 ഭാഗങ്ങളായി വിഭജിച്ചിരുന്നു. ശാബതിൽ രാവിലെയുള്ള ആരാധനയിൽ ന്യായപ്രമാണ വായനയ്ക്കുശേഷം ഒരാൾ പ്രവചന പുസ്തകങ്ങളിൽ നിന്നും ഏതെങ്കിലും ഇഷ്ടമുള്ള ഭാഗം വായിച്ചിരുന്നു. ഈ പതിവനുസരിച്ചാണ് നസ്രേത്തിലെ സുനഗോഗിൽ വച്ചു കർത്താവ് യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നിന്നുള്ള ഭാഗം വായിച്ചത് (ലൂക്കോ. 4:16, യെശ. 61:1–2). ഒരു പുരോഹിതൻ, ഒരു ലേവ്യൻ, വേറെ അഞ്ച് ആളുകൾ എന്നിങ്ങനെ ഏഴ് വായനക്കാരാണ്, ന്യായപ്രമാണ ഭാഗങ്ങൾ വായിച്ചിരുന്നത്.

**4. പ്രബോധനം:**

ന്യായപ്രമാണം വ്യാഖ്യാനിച്ചു കൊടുക്കുന്നതിന്, പ്രബോധനങ്ങൾ ഉണ്ടായിരുന്നു. എബ്രായ ഭാഷയിൽ വായിക്കുന്ന തിരുവചനത്തെ അടിസ്ഥാനമാക്കി അറമായ ഭാഷയിലോ മറ്റു തദ്ദേശഭാഷകളിലോ ഗുരുക്കന്മാർ (റാബ്ബിമാർ) പ്രസംഗിച്ചിരുന്നു (മത്താ. 4:23, മർക്കോ. 1:21, 6:2). ഒരു പുതിയ സന്ദർശകൻ പള്ളിയിലുണ്ടെങ്കിൽ പള്ളിപ്രതിനിധി അയാളെ പ്രബോധനത്തിനു ക്ഷണിക്കുമായിരുന്നു (അപ്പൊ. പ്ര. 13:15).

**5. സങ്കീർത്തനങ്ങൾ:**

സങ്കീർത്തനങ്ങൾ ആലപിക്കുന്നതു സുനഗോഗ് ആരാധനയുടെ ഭാഗമായിരുന്നു. 150 സങ്കീർത്തനങ്ങൾക്കു പുറമേ പുതിയ ഗീതങ്ങൾ ഉണ്ടാക്കി ഉപയോഗിച്ചിരുന്നു.

### 6. ആശീർവാദം:

പുരോഹിതനോ, ആരാധന നയിക്കുന്നയാളോ ചൊല്ലുന്ന ആശീർവാദത്തോടുകൂടിയാണ് ആരാധന അവസാനിച്ചിരുന്നത്.

ഇതു കൂടാതെ സാധുക്കൾക്കായി ധർമ്മശേഖരം നടത്തുന്നതു ശാബതിലെ കൂടിവരവിന്റെ ഭാഗമായിരുന്നു (മത്താ. 6:2). ശാബതിലെ (ശനിയാഴ്ച) ആരാധനയിൽ മുൻപറഞ്ഞ ആറു ഭാഗങ്ങൾ ഉണ്ടായിരിക്കും. ദിനംപ്രതിയുള്ള ആരാധന ചില ഭാഗങ്ങൾ ഉപേക്ഷിച്ചു ചുരുക്കത്തിൽ നടത്തിവന്നിരുന്നു. യഹൂദമതാചാരങ്ങളെ ലംഘിക്കുന്നവരെ സുനഗോഗുകളിൽ നിന്നും പുറത്താക്കിയിരുന്നു. കുറ്റക്കാരന് അനുതപിക്കുന്നതിനും വീണ്ടും സഭയോടു ചേരുന്നതിനും അവസരമുണ്ട്.

### 6. സുനഗോഗിന്റെ പ്രാധാന്യം

സുനഗോഗും ആരാധനയും യഹൂദന്മാരെ മാത്രമല്ല പുറജാതികളെയും ആകർഷിച്ചിരുന്നു. യഹൂദമത വിശ്വാസങ്ങളും സന്മാർഗ പ്രമാണങ്ങളും പ്രചരിപ്പിക്കുന്നതിനുള്ള കേന്ദ്രമായിരുന്നു സുനഗോഗ്. സുനഗോഗുകളിൽ യാഗാർപ്പണം സാധ്യമായിരുന്നില്ല. യെറുശലേം ദേവാലയത്തിൽ മാത്രമേ യാഗം കഴിക്കാൻ യഹൂദമതം അനുവദിച്ചിരുന്നുള്ളു.

കർത്താവിന്റെ പരസ്യശുശ്രൂഷയിൽ സുനഗോഗുകൾക്ക് ഒരു വലിയ സ്ഥാനമുണ്ട്. ചില അത്ഭുതപ്രവൃത്തികൾ സുനഗോഗുകളിൽ വച്ചാണ് നടന്നത് (മത്താ. 12:9; മർക്കോ. 1:23; ലൂക്കോ. 13:10). വിലപ്പെട്ട ചില കർത്തൃവചനങ്ങൾ സുനഗോഗുകളിൽ വച്ചാണ് താൻ സംസാരിച്ചത് (ലൂക്കോ. 4:18-27; യോഹ. 6:59). പൗലൂസിന്റെ മിഷനറി പ്രവർത്തനങ്ങൾ പലപ്പോഴും സുനഗോഗുകളെ കേന്ദ്രീകരിച്ചായിരുന്നു. ചിതറിപ്പാർത്ത യഹൂദന്മാരുടെ പള്ളികൾ ക്രിസ്തുമത പ്രചരണതലങ്ങളായി പരിണമിച്ചു. ക്രിസ്തീയാരാധന കരുപ്പിടിപ്പിക്കുന്നതിൽ സുനഗോഗ് ആരാധന സുപ്രധാനമായ പങ്കുവഹിച്ചിട്ടുണ്ട്. അതിനെപ്പറ്റി അടുത്ത പാഠത്തിൽ പ്രതിപാദിക്കാം.

### ചോദ്യങ്ങൾ

1. സുനഗോഗുകളുടെ ഉത്ഭവം എങ്ങനെ?

2. സുനഗോഗ് ആരാധനയുടെ വിവിധ ഘടകങ്ങൾ ഏവ?

3. ലഘുവിവരണം എഴുതുക: ‘സുനഗോഗുകൾക്ക് യഹൂദന്മാരുടെ ആത്മീയ ജീവിതത്തിൽ ഉണ്ടായിരുന്ന സ്ഥാനം.’

# യൂണിറ്റ് 2

# ക്രിസ്തീയ ആരാധനയുടെ വളർച്ച

## പാഠം 1

## ആരാധന പുതിയനിയമത്തിൽ

❑ ആരാധനാസ്ഥലം ❑ ആരാധനാസമയം ❑ സുനഗോഗുകളും ആദിമ ക്രിസ്തീയാരാധനയും ❑ പുതിയനിയമത്തിലെ ആരാധനയുടെ വിവിധ ഘടകങ്ങൾ ❑ പുതിയനിയമത്തിലെ ആരാധനയുടെ ഉദ്ദേശ്യം

അപ്പൊസ്തോലിക കാലത്തെ ആരാധനയെപ്പറ്റിയുള്ള പരാമർശങ്ങൾ പുതിയനിയമത്തിലുടനീളം ചിതറിക്കിടക്കുകയാണെന്നു പറയാം. അപ്പൊസ്തോല പ്രവൃത്തികളിൽ ആദിമ ക്രിസ്ത്യാനികളുടെ ആരാധനയെപ്പറ്റി ഹ്രസ്വമായ വിവരണങ്ങൾ ഉണ്ട് (അ. പ്ര. 2:42, 46; 5:42). ഒന്നാം കോരിന്ത്യ ലേഖനത്തിൽ വി. പൗലൂസും ചില വിവരണങ്ങൾ നൽകുന്നുണ്ട് (1 കോരി. 14–ാം അദ്ധ്യായം; 11:20–26). വെളിപാടു പുസ്തകവും ആരാധനയുടെ വിവിധ വശങ്ങളെപ്പറ്റി സൂചിപ്പിക്കുന്നുണ്ട്. യോഹന്നാനു വെളിപ്പാടുണ്ടായത് 'കർത്തൃദിന'ത്തിലാണ് (വെളി. 1:10). അതായതു ക്രിസ്തീയസഭ ആരാധനയ്ക്കു വന്നുകൂടുന്ന അവസരത്തിൽ. അവസാനനാളിലെ സംഭവങ്ങൾ ക്രിസ്തീയ ആരാധനയുടെ പശ്ചാത്തലത്തിൽ യോഹന്നാൻ വിവരിക്കുന്നു. വരുവാനിരിക്കുന്ന ലോകത്തിലെ ജീവിതം ക്രിസ്തീയ ആരാധനയിൽ അനുഭവിച്ചറിയുവാൻ സാധിക്കുന്നു എന്നാണ് യോഹന്നാൻ ഉദ്ബോധിപ്പിക്കുന്നത്.

### 1. ആരാധനാസ്ഥലം

ആദിമ ക്രിസ്ത്യാനികൾ യഹൂദപാരമ്പര്യപ്രകാരം യെറുശലേം ദേവാലയത്തിലെ ആരാധനയിൽ സംബന്ധിച്ചിരുന്നു (അ. പ്ര. 2:46; 5:42; ലൂക്കോ. 24:53). യേശുക്രിസ്തു യെറുശലേമിൽ ആയിരുന്നപ്പോൾ 'ദിവസേന ദേവാലയത്തിൽ പഠിപ്പിച്ചിരുന്നു' (മർക്കോ. 14:49). എ.ഡി. 60 വരെ യെറുശലേമിലെ ക്രിസ്ത്യാനികൾ പതിവായി യഹൂദ ദേവാലയത്തിൽ ആരാധനയിൽ പങ്കെടുത്തിരുന്നിരിക്കണം.

ഇതു കൂടാതെ ഭവനങ്ങളിൽ ആരാധനയ്ക്കായി കൂടുന്ന പതിവുണ്ടായിരുന്നു. മർക്കോസ് എന്നു മറുപേരുള്ള യോഹന്നാന്റെ വീട് യെറുശലേമിലെ ആദിമക്രിസ്ത്യാനികളുടെ ആരാധനസ്ഥലമായിരുന്നു (അ. പ്ര. 12:12). കർത്താവു ശിഷ്യന്മാരുമായി അന്ത്യഅത്താഴം കഴിച്ചതും, പെന്തിക്കോസ്തിയിൽ ശിഷ്യന്മാരുടെമേൽ പരിശുദ്ധാത്മാവ് ഇറങ്ങിയതും

മർക്കോസിന്റെ ഭവനത്തിൽ വച്ചുതന്നെ ആയിരിക്കാം. പുതിയനിയമത്തിൽ 'വീട്ടിലെ സഭ'യെപ്പറ്റിയുള്ള പരാമർശനങ്ങൾ ഉണ്ട്. ഉദാ. അകിലാവിന്റെയും പ്രിസ്കയുടെയും ഭവനത്തിലെ സഭ (1 കോരി. 16:19; റോമ. 16:5), ഫിലമോന്റെ വീട്ടിലെ സഭ (ഫില. 2), ലവുദുക്യയിൽ നുംഫയുടെ വീട്ടിലെ സഭ (കൊലൊ. 4:15). ഒരു ഭവനത്തിൽ ആരാധനയ്ക്കായി കൂടുന്ന സമൂഹമാണ് 'വീട്ടിലെ സഭ.' ആദിമസഭയിൽ ഒരു പട്ടണത്തിലെ വിശ്വാസികൾ ഒരൊറ്റ സ്ഥലത്തു മാത്രം ആരാധനയ്ക്കായി കൂടിവന്നിരുന്നു.

### 2. ആരാധനാസമയം

അപ്പൊസ്തലപ്രവൃത്തികളിൽ നിന്നും ആദിമക്രിസ്ത്യാനികൾ ദിവസേന ആരാധനയ്ക്കായി കൂടിയിരുന്നു എന്നു മനസ്സിലാക്കാം (അ. പ്ര. 2:46; 5:42; ലൂക്കോ. 24:53). യഹൂദ ക്രിസ്ത്യാനികൾ യഹൂദന്മാരെപ്പോലെ ശബത് ആചരിച്ചിരുന്നു. എന്നാൽ ക്രിസ്തീയാരാധനയിൽ 'ആഴ്ചവട്ടത്തിലെ ഒന്നാം ദിവസത്തിന്' അതുല്യമായ സ്ഥാനമുണ്ടായിരുന്നു. 'കർത്തൃദിവസം' എന്നാണ് ഈ ദിവസം അറിയപ്പെട്ടിരുന്നത് (വെളി. 1:10; 1 കോരി. 16:2; അ. പ്ര. 20:7 കാണുക). യഹൂദ ശാബതിനു പകരം, 'ആഴ്ചയിലെ ഒന്നാം ദിവസം' ആരാധനയ്ക്കായി തെരഞ്ഞെടുത്തത് ആ ദിവസം യേശു ഉയിർത്തെഴുന്നേറ്റതുകൊണ്ടാണ്. ഒരുമിച്ചുകൂടിയിരുന്ന ശിഷ്യന്മാർക്ക് ഉത്ഥിതനായ ക്രിസ്തു പ്രത്യക്ഷപ്പെടുന്നതും ഈ ദിവസം തന്നെയാണ് (യോഹ. 20:19). ഒന്നാം ദിവസത്തിലെ ആരാധന യേശുക്രിസ്തുവിന്റെ ഉത്ഥാനത്തിന്റെ പെരുന്നാളായിട്ടാണ് അപ്പൊസ്തോലിക കാലത്തെ സഭ കണക്കാക്കിയിരുന്നത്.

### 3. സുനഗോഗുകളും ആദിമ ക്രിസ്തീയ ആരാധനയും

ആദിമ യഹൂദക്രിസ്ത്യാനികൾ സുനഗോഗുകളിലെ ആരാധനയിൽ പങ്കെടുത്തിരുന്നു. വി. പൗലൂസിന്റെ മിഷനറി പ്രവർത്തനത്തിൽ സുനഗോഗുകൾക്ക് അതിപ്രധാനമായ സ്ഥാനമുണ്ടായിരുന്നു. ക്രിസ്ത്യാനികളെ യഹൂദന്മാർ പുറന്തള്ളുമ്പോഴേക്കും സുനഗോഗിലെ ആരാധനാരീതികൾ, യഹൂദ ക്രിസ്ത്യാനികൾ കുറെയൊക്കെ സ്വീകരിച്ചിരുന്നിരിക്കണം. എന്നാൽ ആദിമ ക്രിസ്തീയാരാധന സുനഗോഗിലെ ആരാധനയുടെ പകർപ്പാണെന്നു പറയാൻ സാധ്യമല്ല. കാരണം സുനഗോഗിൽ മോശയുടെ അഞ്ചു പുസ്തകങ്ങൾക്കു പ്രാധാന്യം നൽകിയെങ്കിൽ, ക്രിസ്തീയാരാധനയിൽ പ്രവചന പുസ്തകങ്ങൾക്കായിരുന്നു പ്രാമാണ്യം. കൂടാതെ അപ്പൊസ്തൊലന്മാരുടെ ലേഖനങ്ങൾ പ്രത്യേക പ്രാധാന്യത്തോടെ ആരാധനയിൽ വായിച്ചിരുന്നു. സുവിശേഷങ്ങൾ എഴുതപ്പെട്ടതോടെ മറ്റെല്ലാ തിരുവെഴുത്തുകൾക്കും ഉപരിയായ സ്ഥാനം അവയ്ക്കു ലഭിച്ചു.

സുനഗോഗ് ആരാധനയിലെപ്പോലെ ക്രിസ്തീയ ആരാധനയിലും തിരുവെഴുത്തുകളുടെ വായന, അവയുടെ വ്യാഖ്യാനം, സ്തോത്രഗീതങ്ങൾ, പ്രാർത്ഥനകൾ എന്നീ ഘടകങ്ങൾ ഉണ്ടായിരുന്നു. എന്നാൽ ഈ ഘടകങ്ങളോട് അതിപ്രധാനമായ മറ്റൊന്ന് സഭ കൂട്ടിച്ചേർത്തു. കർത്തൃകൽപ്പനയനുസരിച്ച് തിരുവത്താഴം ആചരിക്കുന്നത് പുതിയനിയമ സഭയിലെ ആരാധനയുടെ കേന്ദ്രമായിത്തീർന്നു, 'അപ്പം നുറുക്കുക' എന്നാണ് ഇതു സാധാരണ അറിയപ്പെട്ടിരിക്കുന്നത്. കർത്താവിൽനിന്നു നേരിട്ടു ലഭിച്ചതായിട്ടാണ് 'അപ്പം നുറുക്കലിനെ' പൗലൂസ് വിശേഷിപ്പിക്കുന്നത് (1 കൊരി. 11:23–26 വായിക്കുക). വി. കുർബാനയുടെ അർപ്പണത്തിലൂടെ ക്രിസ്തുവിന്റെ സജീവസാന്നിധ്യം അവരുടെ മധ്യത്തിൽ ആദിമ ക്രിസ്ത്യാനികൾ അനുഭവിച്ചറിഞ്ഞു. എമ്മവൂസിലേക്കു പോയ ശിഷ്യന്മാർക്കു കർത്താവ് 'അപ്പം നുറുക്കി' കൊടുത്തപ്പോൾ 'അവരുടെ കണ്ണു തുറന്നു അവർ അവനെ അറിഞ്ഞു' (ലൂക്കോ. 24:30).

### 4. പുതിയനിയമത്തിലെ ആരാധനയുടെ വിവിധ ഘടകങ്ങൾ

ആരാധനയെപ്പറ്റി പുതിയനിയമത്തിലുള്ള സൂചനകൾ ഒരുമിച്ചു ചേർത്താൽ താഴെപ്പറയുന്ന ഘടകങ്ങൾ അതിലുണ്ടായിരുന്നു എന്നു കാണാം.

#### (A) സുനഗോഗ് ആരാധനയിൽനിന്നു സ്വീകരിച്ചവ

(1) തിരുവെഴുത്തുകൾ വായിക്കുന്നത് (1 തിമൊ. 4:13; 1 തെസ്സ. 5:27; കൊലൊ. 4:16).

(2) സങ്കീർത്തനങ്ങളും സ്തോത്രങ്ങളും (1 കൊരി. 14:26; എഫെ. 5:19; കൊലൊ. 3:16).

(3) പൊതുവായ പ്രാർത്ഥനകൾ (അ. പ്ര. 2:42; 1 തിമൊ. 2:12). പ്രാർത്ഥനയുടെ അവസാനം ജനങ്ങൾ 'ആമ്മീൻ' പറഞ്ഞിരുന്നു (1 കൊരി. 16:24).

4. പ്രസംഗം അഥവാ പ്രബോധനം (1 കൊരി. 14:26; അ. പ്ര. 20:7).

5. നിശ്ചിതമായ ഒരു വിശ്വാസപ്രമാണമില്ലെങ്കിലും വിശ്വാസപ്രഖ്യാപനം ആരാധനയുടെ പ്രധാന ഘടകമായിരുന്നു (1 കൊരി. 15:1–4; തിമൊ. 6:12).

6. ധർമ്മശേഖരം (1 കൊരി. 16:1–2; 2 കൊരി. 9:10–13; റോമ. 15:26).

#### (B) തിരുവത്താഴത്തിൽനിന്നും ഉത്ഭവിച്ച ഘടകങ്ങൾ

1. കർത്താവിന്റെ തിരുവത്താഴത്തിന്റെ ആചരണം (1 കൊരി. 10:16; 11:23).

2. വാഴ്വിന്റെ പ്രാർത്ഥനയും സ്തോത്രാർപ്പണവും (1 കൊരി. 11:23;

14:16; 1 തിമൊ. 2:1; ലൂക്കോ. 22:19).

3. കർത്താവിന്റെ മരണത്തിന്റെയും ഉത്ഥാനത്തിന്റെയും അനുസ്മരണം (1 കൊരി. 11:23–26; ലൂക്കോ. 22:19).

4. മദ്ധ്യസ്ഥ പ്രാർത്ഥന (ഉദാ. യോഹ. 18–ാം അധ്യായം).

5. ഒരുപക്ഷേ 'കർത്തൃപ്രാർത്ഥന'യും ഉപയോഗിച്ചിരുന്നു (മത്താ. 6:9–13; ലൂക്കോ. 11:2–4).

6. സ്തുതിഗീതങ്ങളും, സമാധാന ചുംബനവും തിരുവത്താഴത്തിന്റെ ഭാഗമായിരുന്നു (റോമ. 16:16; 1 കൊരി. 16:20; 1 തെസ്സ. 5:26; 1 പത്രോ. 5:14).

7. സുനഗോഗിലെപ്പോലെ സ്ത്രീകളും പുരുഷന്മാരും പ്രത്യേകം വേർതിരിക്കപ്പെട്ടിരുന്നു. പുരുഷന്മാർ ശിരോവസ്ത്രമില്ലാതെയും, സ്ത്രീകൾ ശിരോവസ്ത്രത്തോടും ആരാധനയിൽ സംബന്ധിച്ചിരുന്നു (1 കൊരി. 11:6–7).

8. പ്രാർത്ഥനകൾ പൊതുവെ നിന്നുകൊണ്ടാണു നടത്തിയിരുന്നത് (എഫെ. 6:14; ഫിലി. 1:2; 1 തിമൊ. 2:8).

കർത്താവിന്റെ അന്ത്യഅത്താഴത്തിന്റെയും, സുനഗോഗ് ആരാധനയുടെയും ഘടകങ്ങൾ ഒരുമിച്ചു ചേർന്നാണു ക്രിസ്തീയ ആരാധന രൂപം പ്രാപിച്ചതെന്നുള്ളതിനു സംശയമില്ല.

### (C) അഗാപ്പെ അഥവാ സ്നേഹവിരുന്ന്

ആരാധനയോടനുബന്ധിച്ച് സ്നേഹവിരുന്ന് (Agape) എന്നറിയപ്പെടുന്ന ഒരു പൊതുഭക്ഷണവും ഉണ്ടായിരുന്നു (അ. പ്ര. 2:46). വി. കുർബാനയോടു ചേർന്നോ അല്ലാതെയോ അഗാപ്പെ ആചരിച്ചിരുന്നു. സ്നേഹവിരുന്ന് വി. കുർബാനയുടെ പരിശുദ്ധിയേയും, പ്രാധാന്യത്തേയും കളങ്കപ്പെടുത്തുന്നതിനെതിരെ വി. പൗലൂസ് നിശിതമായി താക്കീതു ചെയ്യുന്നുണ്ട് (1 കൊരി. 11:17–34). എ.ഡി. 150 നോടടുത്തു അഗാപ്പെ ആരാധനയിൽ നിന്നും അപ്രത്യക്ഷമായിത്തുടങ്ങി.

### (D) പ്രവചനങ്ങളും മറുഭാഷയും

പ്രവചനവും അന്യഭാഷയിൽ സംസാരിക്കുന്നതും ഒന്നാം നൂറ്റാണ്ടിൽ ചില സഭകളിൽ നിലവിലുണ്ടായിരുന്നു (1 കൊരി. 14–ാം അദ്ധ്യായം). വി. പൗലൂസ് ഇതിനെ നിരുത്സാഹപ്പെടുത്തുന്നുണ്ട്. രണ്ടിന്റെയും ഉദ്ദേശ്യം വ്യക്തിമാഹാത്മ്യമല്ല, സഭയുടെ ആത്മീയ വർദ്ധന, അഥവാ സഭയുടെ കെട്ടുപണി ആണ്. അന്യഭാഷകളിൽ സംസാരിക്കുന്നത്, വിശ്വാസി

കൾക്കു വ്യാഖ്യാനിച്ചു കൊടുത്തെങ്കിലേ ആത്മീയ വർദ്ധന ഉണ്ടാകുന്നുള്ളു (1 കൊരി. 14:5; 12–13). 'വ്യാഖ്യാനി ഇല്ലാഞ്ഞാൽ അന്യഭാഷക്കാരൻ സഭയിൽ മിണ്ടാതെ തന്നോടും ദൈവത്തോടും സംസാരിക്കട്ടെ' എന്നാണു പൗലൂസിന്റെ ഉദ്ബോധനം (14:28).

രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽത്തന്നെ അന്യഭാഷകളിൽ സംസാരിക്കുന്നത് ക്രിസ്തീയാരാധനയിൽനിന്നും അപ്രത്യക്ഷമായി. അപ്പൊസ്തലന്മാരുടെ കാലത്തു സഭയുടെ വളർച്ചയ്ക്കും, കെട്ടുപണിക്കുമായി ചിലർക്കു മാത്രം ലഭിച്ച ഒരു നൽവരമായിരുന്നു അന്യഭാഷ. പരിശുദ്ധാത്മാവിന്റെ പ്രവർത്തനത്തിന്റെ ഏക തെളിവായി ഇതിനെ പുതിയനിയമത്തിലെങ്ങും ചിത്രീകരിക്കുന്നില്ല. ആത്മാവിന്റെ പ്രവർത്തനഫലം വ്യക്തിയുടെ സ്വഭാവ പരിവർത്തനമാണ് (ഗലാ. 5:2–23).

## 5. പുതിയനിയമത്തിലെ ആരാധനയുടെ ഉദ്ദേശ്യം

വി. പൗലൂസിന്റെ വീക്ഷണത്തിൽ ആരാധനയുടെ ഉദ്ദേശ്യം സഭയുടെ കെട്ടുപണിയാണ് Oikodomeo (in Greek = building up: 1 കൊരി. 14:4; 5:12). ആരാധനയുടെ വിവിധ ഘടകങ്ങൾ ഈ ഉദ്ദേശ്യത്തോടു ബന്ധപ്പെട്ടാണ് സ്ഥിതിചെയ്യുന്നത്.

ആരാധനയ്ക്കായി കൂടിവരുന്ന സമൂഹത്തിനാണ് 'വീട്ടിലെ സഭ' എന്നു വി. പൗലൂസ് പറയുന്നത്. സഭ ക്രിസ്തുവിന്റെ ശരീരമാണ് (എഫേ. 5:23); ഉത്ഥിതനായ ക്രിസ്തുവിനെ വിശ്വാസികൾ അനുഭവിച്ചറിഞ്ഞത് ആരാധനയ്ക്കായി കൂടിവരുന്ന സമൂഹത്തിലൂടെയാണ്. ക്രിസ്തുവിന്റെ തിരുശരീര രക്തങ്ങളിലുള്ള സംബന്ധത്തിലൂടെ ക്രിസ്തുവിന്റെ ശരീരമായ സഭയിലുള്ള കൂട്ടായ്മ വിശ്വാസികൾ അനുഭവിച്ചറിഞ്ഞു (1 കൊരി. 10:16–17 വായിക്കുക). ഒരപ്പത്തിലെ അംശികൾ ആകയാൽ തങ്ങൾ ഒരൊറ്റ ശരീരമാണ് എന്ന ബോധം ആദിമ ക്രിസ്ത്യാനികളിൽ ഉണ്ടായിരുന്നു. ആരാധനയിലൂടെയാണ് 'ക്രിസ്തുവിന്റെ ശരീരമായ സഭ'യെ ലോകം ദർശിക്കുന്നത്.

### ചോദ്യങ്ങൾ

1. സുനഗോഗുകൾ ക്രിസ്തീയ ആരാധനയിൽ ചെലുത്തിയ സ്വാധീനത്തെപ്പറ്റി ഉപന്യസിക്കുക.

2. 1 കൊരി. 14–ാം അദ്ധ്യായം വായിച്ച് അന്യഭാഷാവരത്തെപ്പറ്റി ചർച്ച ചെയ്യുക.

പാഠം 2

# വി. കുർബാന പുതിയനിയമത്തിൽ

❑ വി. കുർബാന സുവിശേഷങ്ങളിൽ ❑ വി. കുർബാന അപ്പൊസ്തോല പ്രവൃത്തികളിലും പൗലൂസിന്റെ ലേഖനങ്ങളിലും ❑ വി. കുർബാനയ്ക്കു പുതിയനിയമ സഭയിലുള്ള സ്ഥാനം

## 1. വി. കുർബാന സുവിശേഷങ്ങളിൽ

അന്ത്യ അത്താഴസമയത്ത് മാളികയിൽ വച്ച് കർത്താവ് വി. കുർബാന സ്ഥാപിച്ചുവെന്നു സമവീക്ഷണ സുവിശേഷകരും, വി. പൗലൂസും രേഖപ്പെടുത്തുന്നു (മത്താ. 26:26–30; മർക്കോ. 14:22–25; ലൂക്കോ. 22:15–20; 1 കൊരി. 11:23–26 വായിക്കുക). വി. യോഹന്നാന്റെ സുവിശേഷത്തിൽ വി. കുർബാന സ്ഥാപനത്തെപ്പറ്റി പ്രത്യേകം വിവരിക്കുന്നില്ല.

അന്ത്യഅത്താഴം ഒരു പെസഹാ ഭക്ഷണമായിരുന്നുവെന്ന് സമവീക്ഷണ സുവിശേഷങ്ങൾ എടുത്തുകാണിക്കുന്നു (മർക്കോ. 14:12; മത്താ. 26:16; ലൂക്കോ. 22:7). അത്താഴസമയത്തു 'ഞാൻ കഷ്ടം അനുഭവിക്കും മുമ്പെ ഈ പെസഹാ നിങ്ങളോടുകൂടെ ഭക്ഷിപ്പാൻ വാഞ്ഛയോടെ ആഗ്രഹിച്ചു' എന്നു കർത്താവു പറഞ്ഞതായി ലൂക്കോസ് രേഖപ്പെടുത്തുന്നുണ്ട് (ലൂക്കോ. 22:15). പെസഹാ ഭക്ഷണത്തിന്റെ സമയത്തു കർത്താവ് അപ്പവീഞ്ഞുകൾ വാഴ്ത്തി ശിഷ്യന്മാർക്ക് കൊടുത്തുകൊണ്ട് വി. കുർബാന സ്ഥാപിച്ചു എന്നാണ് ആദ്യത്തെ മൂന്നു സുവിശേഷങ്ങൾ സാക്ഷിക്കുന്നത്.

എന്നാൽ അന്ത്യ അത്താഴം, പെസഹാ അല്ലായിരുന്നുവെന്നു സംശയം ജനിപ്പിക്കത്തക്ക ചില തെളിവുകൾ പുതിയനിയമത്തിൽ ഉണ്ട്. ഉദാഹരണമായി യോഹന്നാന്റെ സുവിശേഷത്തിൽ നിന്ന് കർത്താവിന്റെ ക്രൂശാരോഹണം യഹൂദന്മാരുടെ പെസഹായ്ക്കു മുമ്പായിരുന്നു എന്ന് അനുമാനിക്കാം (യോഹ. 13:1; 18:28; 19:14, 31 വായിക്കുക). വി. കുർബാന സ്ഥാപനത്തെപ്പറ്റി യോഹന്നാൻ വിശദമായി പ്രതികരിക്കുന്നില്ലെങ്കിലും, 'പെസഹാപെരുന്നാളിനു മുമ്പായി' കർത്താവു ശിഷ്യന്മാരുമായി ഒരു അത്താഴം കഴിച്ചു എന്നു പറയുന്നുണ്ട് (യോഹ. 13:1–2). അപ്പോൾ വി. കുർബാന സ്ഥാപനം പെസഹായ്ക്കു മുമ്പുള്ള ഈ അത്താഴസമയത്തു നടന്നു എന്നുവേണം അനുമാനിക്കാൻ. വി. പൗലൂസ് 'കർത്താവായ യേശുവിനെ കാണിച്ചുകൊടുത്ത രാത്രിയിൽ അവൻ അപ്പം എടുത്ത് സ്തോത്രം ചൊല്ലി നുറുക്കി.....' എന്നു രേഖപ്പെടുത്തുന്നതല്ലാതെ, പെസഹാപെരുന്നാളിലാണു വി. കുർബാന സ്ഥാപനം നടന്നതെന്നു പറയുന്നില്ല. ഇതിൽനിന്നും വി. കുർബാന സ്ഥാപനത്തെപ്പറ്റി പുതിയനിയമ കാലത്ത് രണ്ടു പാരമ്പര്യങ്ങൾ നിലവിലിരുന്നു എന്നു മനസ്സിലാക്കാം.

ഒന്ന്, സമവീക്ഷണ സുവിശേഷങ്ങൾ രേഖപ്പെടുത്തുന്നു. കർത്താവ് യഹൂദന്മാരുടെ പെസഹാപെരുന്നാളിന്റെ ദിവസം അന്ത്യ അത്താഴം കഴിച്ച്, വി. കുർബാന സ്ഥാപിച്ചു. രണ്ട്, യോഹന്നാന്റെ സുവിശേഷമനുസരിച്ച് പെസഹായ്ക്കു മുമ്പ് കർത്താവ് അന്ത്യ അത്താഴം കഴിച്ചു.

യോഹന്നാന്റെ പാരമ്പര്യമാണ് ആദിമസഭയിൽ പരക്കെ അംഗീകരിക്കപ്പെട്ടിരുന്നത്. അതുകൊണ്ടാണ് ഓർത്തഡോക്സ് സഭകൾ വിശുദ്ധ കുർബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കുന്നത്. യഹൂദപെസഹാ പുളിപ്പില്ലാത്ത അപ്പത്തിന്റെ പെരുന്നാളാണ്. പുളിപ്പിന്റെ നേരിയ അംശം പോലും വീടുകളിൽ നിന്നും എടുത്തുമാറ്റി, ഒട്ടും പുളിപ്പില്ലാത്ത അപ്പമാണ് പെസഹാ പെരുന്നാളിൽ യഹൂദന്മാർ ഭക്ഷിച്ചിരുന്നത്. പെസഹാ പെരുന്നാളിലാണ് വി. കുർബാന സ്ഥാപിച്ചതെങ്കിൽ തീർച്ചയായും പുളിപ്പില്ലാത്ത അപ്പമായിരിക്കണം കർത്താവ് വാഴ്ത്തിയത്. എന്നാൽ ആദിമ നൂറ്റാണ്ടുകളിൽ ഒരു ക്രിസ്തീയ സഭപോലും പുളിപ്പില്ലാത്ത അപ്പം വി. കുർബാനയ്ക്ക് ഉപയോഗിച്ചതായി തെളിവുകൾ ഇല്ല. റോമൻ കത്തോലിക്കാ സഭയിൽ പുളിപ്പില്ലാത്ത അപ്പം വി. കുർബാനയ്ക്ക് ഉപയോഗിച്ചു തുടങ്ങിയത് നാലാം നൂറ്റാണ്ടിനുശേഷമാണ്.

കർത്താവു കഴിച്ച അന്ത്യഅത്താഴം പെസഹാ അല്ലായിരുന്നു, കിദ്ദൂഷ് (kiddush) ഭക്ഷണമായിരുന്നുവെന്നു ചില പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു. ശാബതിനു മുമ്പോ, വലിയ പെരുന്നാളുകൾക്കു മുമ്പോ യഹൂദ ഭവനങ്ങളിൽ പ്രാർത്ഥനയോടുകൂടി കഴിച്ചിരുന്ന അത്താഴമാണു കിദ്ദൂഷ്.

മറ്റൊരഭിപ്രായപ്രകാരം അന്ത്യഅത്താഴം ഒരു ഖബൂറാ ഭക്ഷണ (Chaburah meal) മായിരുന്നു. ഹീബ്രൂവിൽ 'ഖബർ' എന്ന വാക്കിനു 'സ്നേഹിതൻ' എന്നാണർത്ഥം. വെള്ളിയാഴ്ച സന്ധ്യയ്ക്കോ, മറ്റു വിശേഷാവസരങ്ങളിലോ സ്നേഹിതന്മാർ ഒരുമിച്ചുകൂടി നടത്തിയിരുന്ന അത്താഴമായിരുന്നു ഇത്.

നീസാൻ മാസം 14-ാം തീയതി അസ്തമിച്ചു കഴിഞ്ഞ് 15-ാം തീയതിയുടെ ആരംഭത്തിൽ കർത്താവു പെസഹാ കഴിക്കുകയും പിറ്റേദിവസം അസ്തമനത്തിനു മുമ്പായി താൻ കുരിശിൽ മരിക്കുകയും ചെയ്തു എന്നാണ് ആദ്യത്തെ മൂന്നു സുവിശേഷകന്മാർ രേഖപ്പെടുത്തുന്നത്. യോഹന്നാന്റെ സുവിശേഷമനുസരിച്ച് ഇതിനു 24 മണിക്കൂർ മുമ്പ് കർത്താവിന്റെ അന്ത്യ അത്താഴം കഴിഞ്ഞു. അതായത് നീസാൻ മാസം 13-ാം തീയതി അസ്തമിച്ചു കഴിഞ്ഞ് 14-ാം തീയതിയുടെ ആരംഭത്തിൽ കർത്താവ് അത്താഴം കഴിച്ചിരിക്കണം. നീസാൻ മാസം 14-ാം തീയതി ഉച്ചതിരിഞ്ഞു പെസഹാകുഞ്ഞാടിനെ യഹൂദന്മാർ യെരുശലേം ദേവാലയത്തിൽ അറക്കുന്ന സമയത്ത്, 'ദൈവത്തിന്റെ കുഞ്ഞാട്' കുരിശിന്മേൽ

വച്ച് 'അറുക്കപ്പെട്ടു.' 'നമ്മുടെ പെസഹാക്കുഞ്ഞാടും അറുക്കപ്പെട്ടിരിക്കുന്നു; ക്രിസ്തു തന്നെ' (1 കൊരി. 5:7) എന്ന് വി. പൗലൂസ് രേഖപ്പെടുത്തുമ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ യോഹന്നാന്റെ പാരമ്പര്യമായിരിക്കണം ഉണ്ടായിരുന്നത്.

കർത്താവ് ഏതു ദിവസം വി. കുർബാന സ്ഥാപിച്ചു എന്ന ചോദ്യത്തെക്കാൾ പ്രധാനം, വി. കുർബാന എന്തിനെക്കുറിക്കുന്നു എന്നതാണ്. അന്ത്യ അത്താഴസമയത്ത് വി. കുർബാന സ്ഥാപിച്ചു തന്റെ ശരീരവും രക്തവുമായി ശിഷ്യന്മാർക്കു നൽകിയപ്പോൾ താൻ ദൈവത്തിന്റെ പെസഹാക്കുഞ്ഞാടാണ് എന്ന സത്യം അവരെ പഠിപ്പിക്കുകയായിരുന്നു. വി. കുർബാന യഹൂദ പെസഹായുടെ പിന്തുടർച്ചയല്ല. നേരെ മറിച്ച് 'ക്രിസ്തീയ പെസഹായാണ്.' ലോകത്തിന്റെ പാപത്തെ ചുമക്കുന്ന ദൈവത്തിന്റെ കുഞ്ഞാടിനെ അറുക്കുന്ന പുതിയ പെസഹായാണ്.

## 2. വി. കുർബാന അപ്പൊസ്തോല പ്രവൃത്തികളിലും പൗലൂസിന്റെ ലേഖനങ്ങളിലും

അപ്പൊസ്തോല പ്രവൃത്തികളിൽ 'അപ്പം നുറുക്കുക' എന്നാണ് വി. കുർബാനയെപ്പറ്റി പരാമർശിക്കുന്നത് (അ.പ്ര. 2:42, 46; 20:7). ഞായറാഴ്ചയിലെ കൂടിവരവിന്റെ ഉദ്ദേശ്യംതന്നെ 'അപ്പം നുറുക്കൽ' ആയിരുന്നു (അ.പ്ര. 20:7). കർത്താവിന്റെ മരണത്തെ ലോകത്തിനു കാണിച്ചുകൊടുക്കുകയായിരുന്നു അപ്പം നുറുക്കലിന്റെ ഉദ്ദേശ്യമെന്ന് വി. പൗലൂസ് പറയുന്നു (1 കൊരി. 11:26). വാഴ്ത്തിയ അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരരക്തങ്ങൾ ആകകൊണ്ട് അവയെ സ്വീകരിക്കുന്നതു തന്നെത്താൻ ശോധന ചെയ്തിട്ടു വേണം എന്നു പൗലൂസ് അനുശാസിക്കുന്നു. അപ്പവീഞ്ഞുകളിലൂടെ ക്രിസ്തുവിന്റെ ശരീരത്തിലും രക്തത്തിലും വിശ്വാസികൾ പങ്കാളികൾ ആകുന്നു; ഒരപ്പത്തിലെ പങ്കാളിത്തത്തിലൂടെ വിശ്വാസികൾ ഒരു ശരീരം ആയിത്തീരുന്നു (1 കൊരി. 10:16–17).

## 3. വി. കുർബാനയ്ക്കു പുതിയനിയമ സഭയിലുള്ള സ്ഥാനം

(i) ക്രൂശിൽ മരിച്ച് ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ സാന്നിദ്ധ്യം തങ്ങളുടെ മധ്യത്തിൽ ആദിമ ക്രൈസ്തവർ അനുഭവിച്ചറിഞ്ഞത് വി. കുർബാനയിലൂടെയാണ്. എമ്മവൂസിലേക്കു പോയ ശിഷ്യന്മാരുടെ അനുഭവത്തിൽ നിന്നും ഇതു വ്യക്തമാണ് (ലൂക്കോ. 24). വഴിയാത്രക്കാരനെന്ന നിലയിൽ രണ്ടു ശിഷ്യന്മാരെ ക്രിസ്തു അനുധാവനം ചെയ്യുന്നു. അവരെ വിശ്വാസത്തിൽ ഉറപ്പിക്കുവാൻ 'മോശെ തുടങ്ങി സകല പ്രവാചകന്മാരിൽ നിന്നും എല്ലാ തിരുവെഴുത്തുകളിലും തന്നെക്കുറിച്ചുള്ളത് അവർക്കു വ്യാഖ്യാനിച്ചുകൊടുത്തു' (ലൂക്കോ. 24:27). എങ്കിലും യേശുവിന്റെ

സാന്നിദ്ധ്യം അവർക്കു മനസ്സിലായില്ല. അവസാനം 'അവൻ അപ്പം എടുത്ത് അനുഗ്രഹിച്ചു നുറുക്കി അവർക്കു കൊടുത്തു. ഉടനെ അവരുടെ കണ്ണു തുറന്ന് അവർ അവനെ അറിഞ്ഞു' (24:30). ക്രിസ്തുവിന്റെ സജീവ സാന്നിധ്യം അവർ ദർശിച്ചത് വി. കുർബാനയ്ക്കുള്ള കൂടിവരവിലൂടെയായിരുന്നു.

(ii) കർത്താവിന്റെ ശരീരരക്തങ്ങളിലുള്ള പങ്കാളിത്തത്തിലൂടെ തങ്ങൾ ഒരൊറ്റ ശരീരമാണ് എന്ന ബോധം ആദിമ സഭാംഗങ്ങൾക്ക് ഉണ്ടായിരുന്നു.

(iii) അപ്പവീഞ്ഞുകൾ കർത്താവിന്റെ ശരീരവും രക്തവും ആയിത്തീരുന്നതുകൊണ്ട് ഒരുക്കത്തോടുകൂടി വേണം അവ സ്വീകരിക്കുവാൻ എന്ന് പുതിയനിയമസഭ വിശ്വസിച്ചിരുന്നു (1 കൊരി. 10:27-30).

**ചോദ്യങ്ങൾ**

1. വി. കുർബാന സ്ഥാപനത്തെപ്പറ്റി സുവിശേഷങ്ങളിൽ പരാമർശിക്കുന്ന രണ്ടു പാരമ്പര്യങ്ങൾ ഏവ?

2. വി. കുർബാനയിൽ പുളിപ്പുള്ള അപ്പം ഉപയോഗിക്കുന്നത് എന്തുകൊണ്ട്?

3. വി. കുർബാനയ്ക്കു പുതിയനിയമത്തിലുള്ള സ്ഥാനം എന്ത്?

**പാഠം 3**

# ആരാധന: നിഖ്യാസുന്നഹദോസിനു മുമ്പ്

❑ എ. ഡി. 150-നു മുമ്പുള്ള ക്രിസ്തീയ ആരാധന (1) വി. ക്ലീമ്മിസിന്റെ ലേഖനം (എ.ഡി. 92-101) (2) ഇഗ്നാത്തിയോസിന്റെ ലേഖനങ്ങൾ (3) പ്ലിനി ട്രേജൻ ചക്രവർത്തിക്ക് അയച്ച എഴുത്ത് (Pliny's letter to Trajan - A.D. 112) (4) ഡിഡാക്കി (Didache) അഥവാ കർത്താവ് പന്ത്രണ്ട് ശ്ലീഹന്മാർ മുഖാന്തരം ലോകത്തിനു നൽകിയ ഉപദേശം (5) രക്തസാക്ഷിയായ ജസ്റ്റിൻ (Justin Martyr)

## എ.ഡി. 150-നു മുമ്പുള്ള ക്രിസ്തീയ ആരാധന

ഇക്കാലഘട്ടത്തിലെ ആരാധനയെപ്പറ്റി പരാമർശിക്കുന്ന അഞ്ചു രേഖകളുണ്ട്. ആരാധനാരീതി മിക്കവാറും പുതിയനിയമ സഭയിലേതുപോലെ തന്നെയായിരുന്നു.

### 1. വി. ക്ലീമ്മിസിന്റെ ലേഖനം (എ.ഡി. 92–101)

വി. പത്രോസിന്റെ മൂന്നാമത്തെ പിൻഗാമിയായി റോമിൽ ബിഷപ്പായ വി. ക്ലീമ്മിസ് കൊരിന്തിലെ 'ദൈവത്തിന്റെ സഭയ്ക്ക്' എഴുതിയ ലേഖനത്തിൽ ഒന്നാം നൂറ്റാണ്ടിന്റെ അവസാനത്തിലെ ആരാധനയെപ്പറ്റി പരാമർശിക്കുന്നുണ്ട്. അന്നത്തെ സഭയിൽ ഉപയോഗത്തിലിരുന്ന പ്രാർത്ഥനകൾ ധാരാളമായി അദ്ദേഹം ഉദ്ധരിക്കുന്നു. നമ്മുടെ വി. കുർബാനയിൽ ചൊല്ലുന്ന 'തന്റെ സ്തുതികളാൽ ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവം പരിശുദ്ധൻ....' (യെശ. 6:3), ക്ലീമ്മിസ് ഉദ്ധരിക്കുന്നുണ്ട്. ഒന്നാം നൂറ്റാണ്ടിൽതന്നെ വി. കുർബാനയിൽ ഈ പ്രാർത്ഥന ഉപയോഗത്തിലിരുന്നു എന്നതിന്റെ തെളിവാണല്ലോ ഇത്. വി. കുർബാനയ്ക്കു 'ബലിയർപ്പണം' (Offering) എന്ന വാക്ക് അദ്ദേഹം ഉപയോഗിക്കുന്നു.

'യേശുക്രിസ്തു നമ്മുടെ ബലിയർപ്പണത്തിന്റെ മഹാപുരോഹിതനാണ്; നമ്മുടെ രക്ഷകനും, നമ്മുടെ ബലഹീനതയിൽ സഹായകനുമാണ്; അവനിലൂടെ നാം സ്വർഗീയ മഹോന്നതങ്ങളിലേയ്ക്ക് ഉറ്റുനോക്കുന്നു; അവനിലൂടെ നാം ദൈവത്തിന്റെ പരിശുദ്ധവും, ദിവ്യവുമായ മുഖം ഒരു കണ്ണാടിയിലൂടെ എന്ന വിധം കാണുന്നു' എന്ന് വി. ക്ലീമ്മിസ് പറയുന്നു.

### 2. ഇഗ്നാത്തിയോസിന്റെ ലേഖനങ്ങൾ (എ.ഡി. 100–110)

അന്ത്യോഖ്യയിൽ വി. പത്രോസിന്റെ പിൻഗാമിയായ യുവോഡിയസിന് (Euodius) ശേഷം ബിഷപ്പായ ഇഗ്നാത്തിയോസ് ഏഴു ലേഖനങ്ങൾ എഴുതിയിട്ടുണ്ട്. 'അപ്പം നുറുക്കൽ,' 'സ്തോത്രബലി (Eucharist) എന്നീ വാക്കുകളാണ് വി. കുർബാനയെപ്പറ്റി പറയുമ്പോൾ അദ്ദേഹം ഉപയോഗിക്കുന്നത്. ഒരു സ്ഥലത്തുള്ളവർ ഒരു വിശുദ്ധ കുർബാനയിൽ സംബന്ധിക്കുന്നതും ഒരേ അപ്പത്തിന്റെ അംശികളായിത്തീരുന്നതും സഭയുടെ ഐക്യത്തിന്റെ തെളിവാണെന്ന് അദ്ദേഹം പറയുന്നു. ഒരു മെത്രാപ്പോലീത്തായോ, അദ്ദേഹം ചുമതലപ്പെടുത്തിയവരോ അർപ്പിക്കുന്ന വി. കുർബാനയ്ക്കു മാത്രമേ സഭയുടെ അംഗീകാരമുള്ളു എന്ന് ഇഗ്നാത്തിയോസ് ചൂണ്ടിക്കാണിക്കുന്നു (Letter to Smyrnaeans ch. 8). 'മെത്രാപ്പോലീത്തായെക്കൂടാതെ മാമോദീസായോ സ്നേഹവിരുന്നോ ആചരിക്കുവാൻ അനുവാദമില്ലെന്ന്' അദ്ദേഹം എഴുതുന്നു. വി. കുർബാനയെ 'അമർത്ത്യതയുടെ ഔഷധം' (The medicine of immortality), 'മരണത്തിൽ നിന്നും രക്ഷ പ്രാപിച്ച് യേശുവിൽ നിത്യമായി ജീവിക്കാനുള്ള അമൂല്യമായ ഔഷധം' എന്നിങ്ങനെയാണ് വി. ഇഗ്നാത്തിയോസ് വിശേഷിപ്പിക്കുന്നത്.

**3. പ്ലിനി ട്രേജൻ ചക്രവർത്തിക്ക് അയച്ച എഴുത്ത് (Pliny's letter to Trajan: A. D. 112)**

ബിഥിന്യായിലെ (ഇന്നത്തെ ടർക്കിയിൽ) റോമൻ ഗവർണ്ണറായിരുന്ന പ്ലിനി, ട്രേജൻ ചക്രവർത്തിക്കു ക്രിസ്ത്യാനികളെപ്പറ്റി അയയ്ക്കുന്ന ഒരു റിപ്പോർട്ടാണ് ഇതിന്റെ ഉള്ളടക്കം. പ്ലിനി ഒരു ക്രിസ്ത്യാനിയായിരുന്നില്ല. പീഡയെ ഭയന്ന് വിശ്വാസം ത്യജിച്ച ക്രിസ്ത്യാനികളിൽ നിന്നും കേട്ടു മനസ്സിലാക്കിയ വിവരങ്ങൾ അടിസ്ഥാനമാക്കി ക്രിസ്ത്യാനികളുടെ ആരാധനാസമൂഹങ്ങളെപ്പറ്റി പ്ലിനി ചക്രവർത്തിക്ക് എഴുതി. താഴെപ്പറയുന്ന വിവരങ്ങൾ പ്ലിനി രേഖപ്പെടുത്തുന്നു.

(a) ക്രിസ്ത്യാനികൾ ഒരു നിശ്ചിത ദിവസം (ഞായറാഴ്ച) പുലരും മുമ്പെ ഒരിടത്തുകൂടി ക്രിസ്തുവിനെ സ്തുതിച്ചുകൊണ്ടുള്ള ഗീതങ്ങൾ ആലപിച്ചിരുന്നു. ഞായറാഴ്ചയിലെ ആരാധനയിൽ എല്ലാ വിശ്വാസികളും സംബന്ധിച്ചിരുന്നു. 'പുലരും മുമ്പെയുള്ള' ഈ കൂടിവരവിൽ അവർ വി. കുർബാനയും അർപ്പിച്ചിരുന്നിരിക്കണം.

(b) 'ക്രിസ്ത്യാനികൾ ഒരു പ്രതിജ്ഞ (oath) മൂലം കുറ്റകൃത്യങ്ങളിൽ നിന്നും ഒഴിഞ്ഞുജീവിക്കുന്നു.' ഇവിടെ പ്രതിജ്ഞ എന്നു പ്ലിനി ഉദ്ദേശിക്കുന്നത് മാമോദീസായെയാണ്. സ്നാനത്തിനുശേഷം വിശുദ്ധിയിൽ ജീവിക്കുവാൻ അവർ തീരുമാനിച്ചിരുന്നു എന്ന് ഇതിൽ നിന്ന് അനുമാനിക്കാം.

(c) 'ക്രിസ്ത്യാനികൾ വീണ്ടും ഒരു പൊതുഭക്ഷണത്തിനായി കൂടുന്നു.' ഇതു സ്നേഹവിരുന്നിനെക്കുറിച്ചുള്ള പരാമർശനമാണ്. ഇത്തരത്തിലുള്ള വിരുന്നുകളും, യോഗങ്ങളും ട്രേജൻ ചക്രവർത്തി നിരോധിച്ചതിനുശേഷം ക്രിസ്ത്യാനികൾ ഈ പൊതുഭക്ഷണത്തിനു കൂടുന്നില്ലെന്ന് പ്ലിനി പ്രത്യേകം രേഖപ്പെടുത്തുന്നുണ്ട്.

ഞായറാഴ്ച പുലർച്ചയ്ക്കുള്ള ആരാധന, വി. കുർബാന, മാമോദീസാ, സ്നേഹവിരുന്ന് എന്നിവയ്ക്ക് ആദിമ ക്രിസ്ത്യാനികളുടെ ജീവിതത്തിലുള്ള സുപ്രധാന സ്ഥാനത്തെപ്പറ്റി പ്ലിനിയുടെ എഴുത്തിൽ നിന്ന് നമുക്കു മനസ്സിലാക്കാം.

**4. ഡിഡാക്കി (Didache) അഥവാ 'കർത്താവ് പന്ത്രണ്ടു ശ്ലീഹന്മാർ മുഖാന്തരം ലോകത്തിനു നൽകിയ ഉപദേശം'**

രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ട ഒരു രേഖയാണിത്. ഒന്നാം നൂറ്റാണ്ടിലെ സഭയിൽ ഉപയോഗത്തിലിരുന്ന പല പ്രാർത്ഥനകളും ഈ ഗ്രന്ഥത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. എ.ഡി. 150-ന് മുമ്പുള്ള മാമോദീസാ, വി. കുർബാന എന്നിവയെപ്പറ്റി അതിപ്രധാനമായ വിവരങ്ങൾ ഇതിൽനിന്നും നമുക്കു മനസ്സിലാക്കാവുന്നതാണ്.

(a) കുമ്പസാരം: പാപങ്ങൾ ഏറ്റുപറയുന്നതിന്റെ ആവശ്യത്തെപ്പറ്റി ഡിഡാക്കി ഉദ്ബോധിപ്പിക്കുന്നുണ്ട്. 'നിങ്ങളുടെ കുറ്റങ്ങൾ സഭയിൽ ഏറ്റു പറയുക; തെറ്റായ മനസ്സാക്ഷിയോടെ പ്രാർത്ഥനയ്ക്കായി വരരുത്.' പരസ്യമായ ഏറ്റുപറച്ചിലിനെപ്പറ്റി ആയിരിക്കണം (4-ാം അദ്ധ്യായം) ഇവിടെ പരാമർശിക്കുന്നത്.

(b) ഉപവാസവും പ്രാർത്ഥനയും: എട്ടാം അദ്ധ്യായത്തിൽ ബുധനാഴ്ചയും വെള്ളിയാഴ്ചയും ഉപവസിക്കണം എന്ന് അനുശാസിക്കുന്നു. 'കപടഭക്തിക്കാരുടെ (യഹൂദന്മാരുടെ) അതേ ഉപവാസദിവസങ്ങൾ നിങ്ങൾ ആചരിക്കരുത്. തിങ്കളും വ്യാഴവുമാണല്ലോ അവരുടെ ഉപവാസ ദിവസങ്ങൾ. എന്നാൽ നിങ്ങളുടേതു ബുധനും വെള്ളിയും ആയിരിക്കണം.' ഇവ ഉപവാസദിവസങ്ങളായി ആചരിക്കേണ്ടത് എന്തുകൊണ്ടാണെന്ന് ഡിഡാക്കി പറയുന്നില്ല.

പിന്നീടു പ്രാർത്ഥനയെപ്പറ്റി ഡിഡാക്കി പറയുന്നു: 'നിങ്ങളുടെ പ്രാർത്ഥനയും യഹൂദന്മാരുടേതിൽനിന്നു വ്യത്യസ്തമായിരിക്കണം. കർത്താവ് സുവിശേഷത്തിൽ കൽപ്പിച്ചിരിക്കുന്നതുപോലെ ഇപ്രകാരം നിങ്ങൾ പ്രാർത്ഥിക്കണം. സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ... ഈ പ്രാർത്ഥന ദിവസേന മൂന്നു തവണ നിങ്ങൾ ചൊല്ലണം.' കർത്തൃപ്രാർത്ഥനയ്ക്കു ആദിമ ക്രൈസ്തവരുടെ അനുദിന പ്രാർത്ഥനയിൽ പരമപ്രധാനമായ ഒരു സ്ഥാനമുണ്ടായിരുന്നു.

(c) മാമോദീസാ (ഏഴാം അദ്ധ്യായം): മാമോദീസാ പിതാവിന്റെയും പുത്രന്റെയും പരിശുദ്ധ റൂഹായുടേയും നാമത്തിൽ ആയിരിക്കണം, ഒഴുകുന്ന വെള്ളത്തിലോ, സാധാരണവെള്ളത്തിലോ, പച്ചവെള്ളത്തിലോ, ചൂടുവെള്ളത്തിലോ സ്നാനം നടത്താം. ഇതൊന്നും സാധ്യമായില്ലെങ്കിൽ ത്രിത്വനാമത്തിൽ മൂന്നുതവണ വെള്ളം തളിച്ചാൽ മതിയെന്നു ഡിഡാക്കി പറയുന്നു. മാമോദീസാ മുക്കുന്നവനും, മുങ്ങുന്നവനും സാധിക്കുമെങ്കിൽ മറ്റു വിശ്വാസികളും മാമോദീസായ്ക്കു മുമ്പ് ഉപവസിക്കണമെന്ന് ഈ രേഖ അനുശാസിക്കുന്നു.

(d) വി. കുർബാന (9, 10, 14 അദ്ധ്യായങ്ങൾ): വി. കുർബാനയ്ക്കു 'സ്തോത്രാർപ്പണം' (Eucharist) എന്ന വാക്കാണ് ഡിഡാക്കി ഉപയോഗിക്കുന്നത്. വളരെ ലളിതമായ, ഒരു ആരാധനാക്രമമാണ് വി. കുർബാനയ്ക്ക് ഉപയോഗിക്കുന്നത്. അപ്പത്തിന്മേലും, വീഞ്ഞിന്മേലും വളരെ ലളിതമായ, പ്രാർത്ഥനകൾ ചൊല്ലി വാഴ്ത്തിയിരുന്നു. അപ്പത്തിന്മേലുള്ള പ്രാർത്ഥനയുടെ ഒരു ഭാഗം താഴെ കൊടുക്കുന്നു:

'ഒരിക്കൽ പല കുന്നുകളിന്മേൽ ചിതറി കിടന്നിരുന്ന (ധാന്യങ്ങൾ) ഒന്നിച്ചുചേർന്ന് ഈ ഒരപ്പം ഉണ്ടായതുപോലെ, ഭൂമിയുടെ അറ്റങ്ങളിൽ

ചിതറിക്കിടക്കുന്ന നിന്റെ സഭയെ നിന്റെ രാജ്യത്തിൽ ഒരുമിച്ചു കൊണ്ടു വരണമെ.'

പല ധാന്യമണികളിൽ നിന്നും ഒരപ്പം ഉണ്ടാക്കി ദൈവത്തിന് സമർപ്പിക്കുന്നതുപോലെ, ലോകത്തിൽ ചിതറിക്കിടക്കുന്ന ക്രിസ്തുവിന്റെ സഭയെ പ്രാർത്ഥനയിലൂടെ ദൈവമുമ്പാകെ സമർപ്പിക്കുകയാണ് വി. കുർബാനയിൽ. ചിതറിക്കിടക്കുന്ന മറ്റ് ഇടവകയുമായുള്ള സംസർഗത്തിലും ഐക്യത്തിലുമാണ് വി. കുർബാന അർപ്പിക്കപ്പെടുന്നത്.

മാമോദീസാ സ്വീകരിക്കാത്തവർക്ക് വി. കുർബാനയിൽ പങ്കാളികളാകുവാൻ അനുവാദമില്ലെന്നു ഡിഡാക്കി വ്യക്തമാക്കുന്നു. വി. കുർബാന അർപ്പണത്തിന്റെ അന്ത്യത്തിൽ ജനങ്ങൾ 'ദാവീദിന്റെ ദൈവത്തിനു ഹോശന്നാ' എന്നു ചൊല്ലുന്നു. 'വിശുദ്ധരായവർ കുർബാനാനുഭവത്തിന് അടുത്തുവരട്ടെ. അല്ലാത്തവർ അനുതപിക്കട്ടെ' എന്നു നായകൻ ഉദ്ബോധിപ്പിക്കുന്നു. കുർബാനാനുഭവത്തിനുശേഷം 'മാറാനാതാ (കർത്താവേ വേഗം വരേണമേ) ആമേൻ' എന്നു പറഞ്ഞ് വി. കുർബാന അവസാനിപ്പിക്കുന്നു.

### 5. രക്തസാക്ഷിയായ ജസ്റ്റിൻ (Justin Martyr, A.D. 150)

ജസ്റ്റിൻ പലസ്റ്റീനിലെ ഗലീലയിൽ ആണ് ജനിച്ചത്. വിദ്യാസമ്പന്നനായ അദ്ദേഹം ക്രിസ്ത്യാനിയായി. എ.ഡി. 150-നോടടുത്ത് അദ്ദേഹം റോമിൽ എത്തി വിശ്വാസം പഠിപ്പിക്കുവാൻ ഒരു ക്രൈസ്തവ വിദ്യാലയം സ്ഥാപിച്ചു. അദ്ദേഹത്തിന്റെ എഴുത്തുകളിൽ നിന്നും എ.ഡി. 150-ൽ വി. കുർബാനയ്ക്കു വ്യക്തമായ ഒരു ഘടന ഉണ്ടായി എന്നു കാണാം. അന്നത്തെ ആരാധനയിൽ താഴെപ്പറയുന്ന ഘടകങ്ങൾ ഉണ്ടായിരുന്നു:

#### 1. വചനശുശ്രൂഷ

(a) വേദവായന: പ്രവചന പുസ്തകങ്ങളിൽ നിന്നും, ശ്ലീഹന്മാരുടെ ലേഖനങ്ങളിൽ നിന്നും, സുവിശേഷത്തിൽ നിന്നുമുള്ള ഭാഗങ്ങൾ വായിച്ചിരുന്നു.

(b) ഉപദേശം: വായിച്ച ഭാഗങ്ങൾ അടിസ്ഥാനമാക്കി പലയാളുകൾ പ്രസംഗിച്ചിരുന്നു.

(c) പൊതുവായ പ്രാർത്ഥന, എല്ലാവരും ചേർന്നു ചൊല്ലിയിരുന്നു. നിന്നുകൊണ്ടാണു വിശ്വാസികൾ പ്രാർത്ഥനയിൽ പങ്കെടുത്തിരുന്നത്.

(d) ഗീതങ്ങളും സങ്കീർത്തനങ്ങളും ആലപിച്ചിരുന്നു.

**2. വി. കുർബാന**

(a) വി. കുർബാനയുടെ ആരംഭത്തിൽ വിശ്വാസികൾ സമാധാന ചുംബനം നൽകിയിരുന്നു.

(b) അപ്പവീഞ്ഞുകൾ വിശ്വാസികൾ വീടുകളിൽനിന്നും കൊണ്ടുവന്നിരുന്നു. അപ്പവും വെള്ളം ചേർത്ത വീഞ്ഞും എടുത്തു പട്ടക്കാരൻ വി. കുർബാന അർപ്പിച്ചിരുന്നു. പട്ടക്കാരന്റെ പ്രാർത്ഥനയുടെ അവസാനത്തിൽ 'ആമ്മീൻ' പറഞ്ഞുകൊണ്ടു വിശ്വാസികൾ തങ്ങളുടെ പങ്കാളിത്തം പ്രകടിപ്പിച്ചിരുന്നു.

(c) എല്ലാ വിശ്വാസികളും വി. കുർബാന അനുഭവിച്ചിരുന്നു. രോഗം നിമിത്തം ആരാധനയിൽ സംബന്ധിക്കാൻ സാധിക്കാത്തവർക്കു ശെമ്മാശ്ശന്മാർ വി. കുർബാന കൊണ്ടുപോയി കൊടുക്കുന്ന പതിവുണ്ടായിരുന്നു.

(d) 'സ്തോത്ര പ്രാർത്ഥനയ്ക്കു ശേഷം അപ്പവീഞ്ഞുകൾ നമ്മുടെ ശരീരത്തെയും രക്തത്തെയും രൂപാന്തരപ്പെടുത്തുവാൻ കഴിവുള്ള തരത്തിൽ, മനുഷ്യാവതാരം ചെയ്ത യേശുവിന്റെ ശരീരവും രക്തവുമായിത്തീരുന്നു' എന്നു ജസ്റ്റിൻ പറയുന്നു.

(e) ധർമ്മശേഖരം നടത്തുന്നതു വി. കുർബാനയുടെ ഒരു ഭാഗമായിരുന്നു. അപ്പവീഞ്ഞുകൾ കൊണ്ടുവരുന്നതിന്റെകൂടെ ഓരോരുത്തരും അനാഥന്മാർ, വിധവമാർ, നിർദ്ധനരായ രോഗികൾ, തടവുകാർ, വഴിയാത്രക്കാർ എന്നിവരുടെ ആവശ്യത്തിലേക്കുള്ള സാധനങ്ങളും കാഴ്ചയണച്ചിരുന്നു.

(f) ഞായറാഴ്ചയാണ് ആരാധനയ്ക്കായി വിശ്വാസികൾ കൂടിയിരുന്നത്. ഞായറാഴ്ച ആചരിക്കുന്നതിനു ജസ്റ്റിൻ കൊടുക്കുന്ന വിശദീകരണം ശ്രദ്ധേയമാണ്. ഞായറാഴ്ച സൃഷ്ടിയുടെ ഒന്നാം ദിവസമാണ്. ദൈവം അന്ധകാരത്തെ നീക്കി, ലോകസൃഷ്ടി തുടങ്ങിയത് ഒന്നാം ദിവസമാണ്; യേശുക്രിസ്തു മരിച്ചവരുടെ ഇടയിൽ നിന്നു ജീവിച്ചെഴുന്നേറ്റത് ഒന്നാം ദിവസമാണ്. സൂര്യന്റെ ദിവസമായ (Sunday) ഒന്നാം ദിവസം ക്രിസ്തു ഉത്ഥാനം ചെയ്ത് ശിഷ്യന്മാർക്കു പ്രത്യക്ഷനായി.

ആദിമ ക്രൈസ്തവരുടെ ജീവിതത്തിൽ ആരാധനയ്ക്കു പ്രത്യേകിച്ച് വി. കുർബാനയ്ക്കുള്ള സ്ഥാനത്തെപ്പറ്റി മേൽപ്പറഞ്ഞ അഞ്ചു രേഖകളും പ്രതിപാദിക്കുന്നു. വി. കുർബാന അനുഭവിക്കാത്ത ഒരൊറ്റ ക്രിസ്ത്യാനിയും ആദിമസഭയിൽ ഉണ്ടായിരുന്നില്ല. ക്രിസ്തുവിനോടുള്ള ബന്ധവും സഭാംഗത്വവും അവർ അനുഭവിച്ചറിഞ്ഞതു പതിവായുള്ള വി. കുർബാനാനുഭവത്തിലൂടെയായിരുന്നു.

### ചോദ്യങ്ങൾ

1. വി. കുർബാനയെ സംബന്ധിച്ചു വി. ഇഗ്നാത്തിയോസിന്റെ ഉപദേശമെന്ത്?

2. ആരാധനയുടെ പഠനത്തിൽ 'ഡിഡാക്കി'യ്ക്കുള്ള പ്രാധാന്യമെന്ത്?

3. ഞായറാഴ്ചയാചരണത്തിന് രക്തസാക്ഷിയായ ജസ്റ്റിൻ നൽകുന്ന വിശദീകരണമെന്ത്?

പാഠം 4

## ആരാധനയുടെ വളർച്ച: മൂന്നും നാലും നൂറ്റാണ്ടുകളിൽ

❑ വചനശുശ്രൂഷ അഥവാ സ്നാനാർത്ഥികളുടെ ശുശ്രൂഷ (Liturgy of the Catechumen) 1. വേദവായന 2. വേദവായനയ്ക്കിടയിലുള്ള ഗീതങ്ങൾ 3. പ്രസംഗം 4. വിശ്വാസപ്രമാണം 5. സ്നാനാർത്ഥികളുടെ പിരിച്ചുവിടീൽ
❑ വിശ്വാസികളുടെ ശുശ്രൂഷ (Liturgy of the Faithful)

മൂന്നാം നൂറ്റാണ്ടിലെ വി. കുർബാനയിൽ സ്നാനാർത്ഥികളുടെ ശുശ്രൂഷ, വിശ്വാസികളുടെ ശുശ്രൂഷ എന്നിങ്ങനെ വ്യക്തമായ രണ്ടു ഭാഗങ്ങൾ ഉണ്ടായിരുന്നു. മൂന്നാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ വചനശുശ്രൂഷ, ബലിയർപ്പണം എന്നിങ്ങനെ ആരാധനയ്ക്കു രണ്ടു ഭാഗങ്ങൾ ഉണ്ടായിരുന്നു എന്നു തെർത്തുല്യൻ (c. 200) പറയുന്നുണ്ട്. സ്നാനാർത്ഥികളുടെ ശുശ്രൂഷ അഥവാ വചനശുശ്രൂഷയുടെ ഘടകങ്ങൾ വേദവായന, ഗീതങ്ങൾ, പ്രസംഗം, വിശ്വാസപ്രമാണം ചൊല്ലുന്നത് എന്നിവയായിരുന്നു. ആരാധനയുടെ ഈ ഭാഗം സുനഗോഗിലെ ആരാധനയുടെ മാതൃകയിലാണു രൂപം പ്രാപിച്ചത്. വിശ്വാസികളുടെ ശുശ്രൂഷയായിരുന്നു യഥാർത്ഥത്തിൽ വി. കുർബാനയർപ്പണം.

### 1. വചനശുശ്രൂഷ: അഥവാ സ്നാനാർത്ഥികളുടെ ശുശ്രൂഷ: (Liturgy of the catechumen)

#### 1. വേദവായന

യഹൂദ ആരാധനയിൽ നിന്നും ക്രൈസ്തവാരാധന സ്വീകരിച്ച ഒരു ഘടകമാണ് തിരുവെഴുത്തുകൾ വായിക്കുന്നത്. നസ്രത്തിലെ സുനഗോഗിൽവച്ച് യേശുക്രിസ്തു യെശയ്യാ പ്രവാചകന്റെ പുസ്തകത്തിൽ നിന്നുള്ള ഭാഗം വായിച്ചത് ആരാധനയുടെ മധ്യത്തിലായിരുന്നു (ലൂക്കോ.

4:16-20). രക്തസാക്ഷിയായ ജസ്റ്റിന്റെ കാലത്തു വി. കുർബാനയ്ക്കു മുമ്പായി സുവിശേഷഭാഗങ്ങളും, പ്രവചനപുസ്തകങ്ങളും വായിച്ചിരുന്നു. നാലാം നൂറ്റാണ്ടിൽ അന്ത്യോഖ്യായിൽ വി. കുർബാനയ്ക്കു മുമ്പായി നാലു വേദഭാഗങ്ങൾ വായിച്ചിരുന്നു: (i, ii) സുനഗോഗിലെപ്പോലെ പഴയ നിയമത്തിൽനിന്ന് രണ്ടു ഭാഗങ്ങൾ (ഒന്ന് മോശയുടെ പുസ്തകങ്ങളിൽ നിന്നും, മറ്റൊന്നു പ്രവചനപുസ്തകങ്ങളിൽ നിന്നും). (iii) അപ്പൊസ്തോല പ്രവൃത്തികളിൽ നിന്നോ, ലേഖനങ്ങളിൽ നിന്നോ, ഒരു ഭാഗം, (iv) സുവിശേഷത്തിൽ നിന്ന് ഒരു ഭാഗം.

മറ്റു സഭകളിൽ നാലാം നൂറ്റാണ്ടിൽ മൂന്നു വേദഭാഗങ്ങളാണ് പൊതുവെ വായിച്ചിരുന്നത് (ഒന്നു പഴയനിയമത്തിൽ നിന്നും, രണ്ടു ഭാഗങ്ങൾ പുതിയനിയമത്തിൽ നിന്നും).

ചില സഭകളിൽ തിരുവെഴുത്തുകൾ അല്ലാത്ത പുസ്തകങ്ങളും, ആരാധനയിൽ വായിച്ചിരുന്നു. 397-ൽ ഉത്തരാഫ്രിക്കയിലെ കാർത്തേജിൽ കൂടിയ സുന്നഹദോസ്, രക്തസാക്ഷികളുടെ ജീവചരിത്രം ആരാധനയിൽ വായിക്കുവാൻ അനുവാദം നൽകി. ആഗസ്തീനോസിന്റെ പ്രസംഗങ്ങളിൽ ഇത്തരം ജീവചരിത്രങ്ങളിൽ നിന്നുള്ള ഭാഗങ്ങൾ ഉദ്ധരിക്കുന്നു. ഫ്രാൻസിലെ ആരാധനയിൽ ഇത്തരം വായനകൾ മധ്യശതകങ്ങളിലും ഉണ്ടായിരുന്നു.

വേദവായനക്കുറിപ്പുകളുടെ ഉത്ഭവം നാലാം നൂറ്റാണ്ടിലാണ്. സുനഗോഗ് ആരാധനയിൽ മോശെയുടെ പുസ്തകങ്ങൾ തുടർച്ചയായി വായിക്കുന്ന പതിവാണ് ഉണ്ടായിരുന്നത്. ആദിമസഭയിൽ ഇന്നത്തെ രീതിയിൽ തെരഞ്ഞെടുക്കപ്പെട്ട വേദഭാഗങ്ങൾ അല്ലായിരുന്നു വായിച്ചിരുന്നത്. നേരെ മറിച്ച് സുനഗോഗുകളിലെപ്പോലെ തുടർച്ചയായിട്ടുള്ള ഭാഗങ്ങളായിരുന്നു. എന്നാൽ ഈസ്റ്റർ പോലുള്ള പ്രധാന പെരുന്നാളുകളിൽ മാത്രം അനുയോജ്യമായ വേദഭാഗങ്ങൾ വായനയിൽ ഉൾപ്പെടുത്തി. മറ്റു ഞായറാഴ്ചകളിൽ ബിഷപ്പിന്റെ യുക്തംപോലെ വായനാഭാഗങ്ങൾ തെരഞ്ഞെടുത്തിരുന്നു. നാലാം നൂറ്റാണ്ടിൽ വി. ജോൺ ക്രിസോസ്റ്റത്തിന്റെ കാലത്ത് അന്ത്യോഖ്യയിൽ നിശ്ചിതമായ വേദവായനക്കുറിപ്പിന്റെ അടിസ്ഥാനത്തിലാണ് തിരുവെഴുത്തുകൾ ആരാധനയിൽ വായിച്ചിരുന്നത്. വിശ്വാസം പഠിക്കുന്നവരുടെ ഉദ്ബോധനത്തിന് അനുയോജ്യമായ ഭാഗങ്ങളും ആരാധനാവർഷത്തിലെ പെരുന്നാളുകളുമായി ബന്ധപ്പെട്ട സംഭവങ്ങളും വായനക്കുറിപ്പിൽ ശ്രദ്ധാപൂർവ്വം ഉൾപ്പെടുത്തി.

റോമൻസഭയിൽ അറിയപ്പെടുന്ന ആദ്യത്തെ ആധികാരിക വേദവായനക്കുറിപ്പ് തെക്കൻ ഫ്രാൻസിൽ വെനെറിയസ് (Venerius) എന്ന ബിഷപ്പ് അഞ്ചാം നൂറ്റാണ്ടിൽ ഉണ്ടാക്കി. ആരാധനാവർഷത്തിലെ പെരുന്നാളു

കൾക്കുള്ള വായനാഭാഗങ്ങളേ ഇതിൽ ഉണ്ടായിരുന്നുള്ളു. എങ്കിലും ഏഴാം നൂറ്റാണ്ടിൽ മാത്രമാണ് പൂർണമായ ഒരു വായനക്കുറിപ്പ് റോമൻ സഭയിൽ ഉണ്ടാകുന്നത്.

**2. വേദവായനയ്ക്കിടയിലുള്ള ഗീതങ്ങൾ**

തെർത്തുല്യന്റെ കാലത്തു വചനശുശ്രൂഷയിൽ സങ്കീർത്തനങ്ങൾ ആലപിച്ചിരുന്നു. എന്നാൽ നാലാം നൂറ്റാണ്ടിൽ വേദവായനയ്ക്കിടയിൽ സങ്കീർത്തനഭാഗങ്ങൾ ഒരാൾ പാടുകയും, ജനങ്ങൾ ഏറ്റുപാടുകയും ചെയ്തിരുന്നു. സുനഗോഗ് ആരാധനയിലും, വേദവായനയ്ക്കിടയിൽ, ജനങ്ങൾ രണ്ടു ഗ്രൂപ്പായി സങ്കീർത്തനങ്ങൾ മാറി മാറി പാടിയിരുന്നു. വി. കുർബാനയിലും, യാമപ്രാർത്ഥനകളിലും ഏവൻഗേലിയോൻ വായിക്കുന്നതിനു മുമ്പു സങ്കീർത്തനഭാഗങ്ങൾ ഹാലേലുയ്യായോടുകൂടി പാടുന്ന പതിവ് ഇങ്ങനെയാണ് ഉണ്ടായത്. എത്യോപ്യൻ സഭയിലും, പ്രാചീന ഫ്രാൻസിലെ (ഗലിക്കൻ) ആരാധനയിലും മാത്രം ഈ പതിവ് ഇല്ല.

**3. പ്രസംഗം**

സുനഗോഗ് ആരാധനയിൽ നിന്നും ഉത്ഭവിച്ച പ്രസംഗത്തിന്, ആദിമ കാലം മുതലേ ക്രിസ്തീയാരാധനയിൽ ഒരു പ്രധാന സ്ഥാനമുണ്ട്. വായിച്ചുകേട്ട വേദഭാഗം വ്യാഖ്യാനിക്കുകയും വിശദീകരിക്കുകയുമാണ് പ്രസംഗത്തിന്റെ ഉദ്ദേശ്യം. ആരാധന നയിക്കുന്നയാളിന്റെ ധർമ്മമാണിത്. നാലാം നൂറ്റാണ്ടിൽ യെറുശലേമിലും, അന്ത്യോക്യയിലും, പുരോഹിതന്മാരും സന്നിഹിതനായ ബിഷപ്പും പ്രസംഗിച്ചിരുന്നു. നാലാം നൂറ്റാണ്ടിൽ യെറുശലേമിലെ ആരാധനാഭാഷ ഗ്രീക്കായിരുന്നു. എന്നാൽ ഗ്രാമപ്രദേശങ്ങളിൽനിന്നുള്ളവർക്കു ഗ്രീക്കു മനസ്സിലാകുകയില്ലായിരുന്നതിനാൽ, പ്രസംഗങ്ങൾ സുറിയാനിയിലേക്കു തർജ്ജമ ചെയ്തിരുന്നു. റോമൻസഭയിൽ ആദ്യകാലങ്ങളിൽ പുരോഹിതന്മാർക്കു പ്രസംഗിക്കുവാൻ അനുവാദമില്ലായിരുന്നു. പുരോഹിതന്മാർ വേദവിപരീതം പ്രസംഗിക്കുമോ എന്ന ഭയത്താൽ ബിഷപ്പുമാർ മാത്രമേ പ്രസംഗിച്ചിരുന്നുള്ളു. എന്നാൽ അഗസ്തീനോസ് പുരോഹിതനായിരുന്ന അവസരത്തിൽ പ്രസംഗിച്ചിട്ടുണ്ട്. ഫ്രാൻസിൽ 529-ൽ വെയ്സൺ (Vaison) എന്ന സ്ഥലത്തു കൂടിയ സുന്നഹദോസ് പുരോഹിതന്മാർക്കും പ്രസംഗിക്കുവാൻ അനുവാദം നൽകി.

**4. വിശ്വാസപ്രമാണം**

നിഖ്യാ-കുസ്തന്തീനോസ് വിശ്വാസപ്രമാണം ആദ്യകാലത്തു മാമോദീസായിൽ മാത്രമേ ഉപയോഗിച്ചിരുന്നുള്ളു. എന്നാൽ യേശുക്രിസ്തുവിനെ സംബന്ധിച്ചുള്ള വേദവിപരീതങ്ങൾ സഭയിൽ ഉണ്ടായപ്പോൾ വി. കുർബാനയിലും ഉപയോഗിച്ചു തുടങ്ങി. സുറിയാനി ഓർത്തഡോക്സ്

സഭയിലെ അന്ത്യോക്യാ പാത്രിയർക്കീസായിരുന്ന പത്രോസ് (Peter the Fuller) അഞ്ചാം നൂറ്റാണ്ടിൽ ആദ്യമായി വിശ്വാസപ്രമാണം വി. കുർബാനയിൽ ഉപയോഗിച്ചു. കൽക്കദൂന്യ സുന്നഹദോസ് പക്ഷവാദികൾക്കെതിരെ, സുറിയാനിസഭ നിഖ്യാസുന്നഹദോസിന്റെ വിശ്വാസമാണ് പിന്തുടരുന്നതെന്നു കാണിക്കാനാണ് ഇങ്ങനെ ചെയ്തത്. ഇതേ തുടർന്ന് ഗ്രീക്കു സഭയും റോമൻസഭയും ആറാം നൂറ്റാണ്ടു മുതൽ വിശ്വാസപ്രമാണം ചൊല്ലിത്തുടങ്ങി. സുറിയാനിസഭയും, ഗ്രീക്കുസഭയും വി. കുർബാനയുടെ ആരംഭത്തിലാണ് വിശ്വാസപ്രമാണം ചൊല്ലുന്നത്. എന്നാൽ ആറാം നൂറ്റാണ്ടിലെ റോമൻസഭ കർത്തൃപ്രാർത്ഥനയ്ക്കു തൊട്ടുമുമ്പായിട്ടാണ് ഇതു ചൊല്ലിയിരുന്നത്. എട്ടാം നൂറ്റാണ്ടിൽ കത്തോലിക്കാസഭയിൽ ചിലയിടങ്ങളിൽ വിശ്വാസപ്രമാണം വി. കുർബാനയുടെ ആരംഭത്തിൽ ചൊല്ലിത്തുടങ്ങി. എന്നിരുന്നാലും പതിനൊന്നാം നൂറ്റാണ്ടിൽ മാത്രമാണ് റോമിൽ വിശ്വാസപ്രമാണം കുർബാനയുടെ ആരംഭത്തിൽ ചൊല്ലിത്തുടങ്ങുന്നത്. വിശ്വാസികൾ എല്ലാവരും ചേർന്നു വിശ്വാസപ്രമാണം ചൊല്ലുന്ന പതിവാണ് ആദിമുതലേ ഉണ്ടായിരുന്നത്.

### 5. സ്നാനാർത്ഥികളുടെ പിരിച്ചുവിടീൽ

രക്തസാക്ഷിയായ ജസ്റ്റിന്റെ കാലത്തുതന്നെ സമാധാനചുംബനത്തിനു മുമ്പായി, മാമോദീസാ മുങ്ങാത്തവർ ആരാധനയിൽ നിന്നും പിരിഞ്ഞുപോയിരുന്നു. നാലാം നൂറ്റാണ്ടിൽ സ്നാനാർത്ഥികളെ പറഞ്ഞയയ്ക്കുന്നതിനു മുമ്പായി പ്രത്യേക പ്രാർത്ഥനകൾ ഉണ്ടായിരുന്നു. സ്നാനാർത്ഥികൾ, അനുതാപക്കാർ, ഭൂതബാധിതർ, വിശ്വാസം ത്യജിച്ചിട്ടു തിരിച്ചുവന്നവർ എന്നിവരെ വചനശുശ്രൂഷയ്ക്കു ശേഷം പിരിച്ചുവിട്ടിരുന്നു. പോകുന്നതിനു മുമ്പു ബിഷപ്പ് ഓരോരുത്തരുടെയും തലയിൽ കൈവച്ചു പ്രാർത്ഥിക്കുന്ന പതിവും ഉണ്ടായിരുന്നു. ഫ്രാൻസിലും, സ്പെയിനിലും സ്നാനാർത്ഥികളെ ഏവൻഗേലിയോൻ വായനയ്ക്കു മുമ്പുതന്നെ പറഞ്ഞയച്ചിരുന്നു. നാലും അഞ്ചും നൂറ്റാണ്ടുകളിൽ കൂടിയ സുന്നഹദോസുകൾ ഈ നടപടി വിലക്കി. സ്നാനാർത്ഥികളെ വായനയ്ക്കും പ്രസംഗത്തിനും പ്രാർത്ഥനയ്ക്കും ശേഷം മാത്രമേ പിരിച്ചുവിടാവൂ എന്നു പ്രസ്തുത സുന്നഹദോസുകൾ തീരുമാനിച്ചു. സ്നാനാർത്ഥികളെ പിരിച്ചുവിടുന്നതിന്റെ സൂചനയായിട്ടാണ് വിശ്വാസപ്രമാണം ചൊല്ലുന്ന സമയത്തു ശുശ്രൂഷക്കാരൻ പടിഞ്ഞാറോട്ടു ധൂപം വീശിവരുന്ന പതിവുണ്ടായത്.

## 2. വിശ്വാസികളുടെ ശുശ്രൂഷ (Liturgy of the Faithful)

വിശ്വാസപ്രമാണത്തിനു ശേഷമുള്ള ഭാഗമാണല്ലോ യഥാർത്ഥത്തിൽ വി. കുർബാനയർപ്പണം. വിശ്വാസികൾക്കു മാത്രമേ ഈ ഭാഗത്തുള്ള

ആരാധനയിൽ സംബന്ധിക്കുവാൻ അനുവാദമുള്ളു. അതുകൊണ്ട് അദിമസഭ ഈ ഭാഗത്തിന് 'വിശ്വാസികളുടെ ശുശ്രൂഷ' എന്നാണ് പറഞ്ഞിരുന്നത്. സ്നാനാർത്ഥികളുടെ ശുശ്രൂഷയിൽ കിഴക്കും പടിഞ്ഞാറുമുള്ള സഭകൾ ഉപയോഗിച്ചിരുന്ന ആരാധനാരീതികളിൽ കാര്യമായ വ്യത്യാസം ഇല്ലെന്നു പറയാം. എന്നാൽ വിശ്വാസികളുടെ ശുശ്രൂഷയിൽ ഓരോ സഭയും വ്യത്യസ്തമായ പ്രാർത്ഥനകളും, കർമ്മങ്ങളും ഉപയോഗിച്ചിരുന്നു. ഇനിയുള്ള പാഠങ്ങളിൽ അവയെപ്പറ്റി പ്രതിപാദിക്കാം.

### ചോദ്യങ്ങൾ

1. വേദവായനയ്ക്കും പ്രസംഗത്തിനും ആദിമസഭയിൽ ഉണ്ടായിരുന്ന സ്ഥാനമെന്ത്?

2. വിശ്വാസപ്രമാണം വി. കുർബാനയിൽ ഉപയോഗിക്കുന്ന പതിവ് ഉണ്ടായത് എങ്ങനെയാണെന്നു വിശദമാക്കുക?

## പാഠം 5

# റോമൻ കത്തോലിക്കാ ആരാധനയുടെ വളർച്ച

❑ മധ്യശതകങ്ങളിലെ റോമൻ ആരാധന ❑ ട്രെന്റ് സുന്നഹദോസ് മുതൽ രണ്ടാം വത്തിക്കാൻ സുന്നഹദോസ് വരെ (1565–1965)

നാലാം നൂറ്റാണ്ടു വരെ റോമിലെ ആരാധനഭാഷ ഗ്രീക്കായിരുന്നു. അതിനുശേഷമാണ് ലാറ്റിൻ ഭാഷ ആരാധനയിൽ ഉപയോഗിച്ചു തുടങ്ങിയത്. റോമിലെ സഭയുടെ ആരാധനയെപ്പറ്റി പരാമർശിക്കുന്ന ഏറ്റവും പുരാതനമായ രേഖ എ.ഡി. 250–ൽ എഴുതപ്പെട്ട 'അപ്പൊസ്തോലിക പാരമ്പര്യ'മാണ്. അന്നത്തെ പാപ്പായായിരുന്ന ഹിപ്പോലിറ്റസ് ആണ് ഇതിന്റെ രചയിതാവ്. മാമോദീസാ, വി. കുർബാന, പട്ടംകൊട എന്നീ ക്രമങ്ങൾ 'അപ്പൊസ്തോലിക പാരമ്പര്യ'ത്തിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഈ രേഖയനുസരിച്ച് എ.ഡി. 250–ൽ റോമിലെ കുർബാനയിൽ കർത്തൃപ്രാർത്ഥന ചൊല്ലിയിരുന്നില്ല. ഏഴു യാമങ്ങളിലും വിശ്വാസികൾ പ്രാർത്ഥിക്കണമെന്ന് ഹിപ്പോലിറ്റസ് അനുശാസിക്കുന്നു.

### 1. മധ്യശതകങ്ങളിലെ റോമൻ ആരാധന

യൂറോപ്പിലെ റോമൻ കത്തോലിക്കാ സഭയിൽ ഒൻപതാം നൂറ്റാണ്ടു വരെ വ്യത്യസ്തമായ ആരാധനാക്രമങ്ങൾ ഉപയോഗിച്ചിരുന്നു. ഒൻപതാം നൂറ്റാണ്ടു വരെ യൂറോപ്പിലെ കത്തോലിക്കർ ഉപയോഗിച്ചിരുന്ന ആരാധനാക്രമങ്ങൾ താഴെപ്പറയുന്നവയാണ്.

1. റോമൻ ക്രമം: റോമാനഗരത്തിൽ ഉപയോഗിച്ചിരുന്നു. ഹിപ്പൊലിറ്റസിന്റെ 'അപ്പൊസ്തോലിക പാരമ്പര്യ'ത്തിൽ കൊടുത്തിരിക്കുന്ന കുർബാനക്രമത്തിൽ നിന്നും അല്പംകൂടി വിപുലമായ രൂപമാണ് റോമിൽ ഉപയോഗിച്ചിരുന്നത്.

2. അംബ്രോസിയൻ ക്രമം (Ambrosian Rite): ഇറ്റലിയിലെ മിലാനിൽ ഉപയോഗിച്ചിരുന്നു.

3. മൊസറബിക് ക്രമം (Mozarabic Rite): സ്പെയിനിൽ ഉപയോഗിച്ചിരുന്ന ആരാധനാക്രമം.

4. ഗലിക്കൻ ക്രമം (Galican Rite): ഗോളിൽ, അതായത് ഇന്നത്തെ ഫ്രാൻസിൽ ഈ ക്രമമായിരുന്നു ഉപയോഗിച്ചിരുന്നത്.

5. കെൽട്ടിക് ക്രമം (Celtic Rite): അയർലണ്ട്, സ്കോട്ട്ലണ്ട്, ബ്രിട്ടീഷ് ദ്വീപ് സമൂഹങ്ങൾ എന്നിവിടങ്ങളിൽ ആദിമകാലത്ത് ഉപയോഗിച്ചിരുന്നു.

6. ആഫ്രിക്കൻ ക്രമം (African Rite): ഉത്തരാഫ്രിക്കയിലെ കാർത്തേജിലും മറ്റും ഈ ക്രമമായിരുന്നു പിന്തുടർന്നിരുന്നത്.

റോമൻ ആരാധനയുടെ ചരിത്രത്തിലെ സുപ്രധാനമായ സംഭവം റോമിലെ ആരാധനക്രമമൊഴിച്ചുള്ളവ, നിർബന്ധിതമായി നിർത്തലാക്കിയതാണ്. ഒരു സഭ, ഒരു ആരാധന, ഒരു തലവൻ എന്ന ആദർശമനുസരിച്ച് എല്ലാ കത്തോലിക്കരും റോമിലെ ആരാധനക്രമം മാത്രം പിന്തുടരണം എന്നു ചാർൾമാൻ (Charlesmagne) ചക്രവർത്തി അനുശാസിച്ചു. അതനുസരിച്ച് 785-നും 790-നും ഇടയിൽ റോമൻക്രമം ഫ്രാൻസ്, ഹോളണ്ട്, ജർമ്മനി, സ്പെയിനിന്റെ ഭാഗങ്ങൾ എന്നിവ ഉൾപ്പെടുന്ന ചാർൾമാന്റെ സാമ്രാജ്യത്തിലെ പള്ളികളിൽ ഉപയോഗിച്ചുതുടങ്ങി. റോമിന്റെ അധികാരവും, ആരാധനയും യൂറോപ്പിലെ ഇതര കത്തോലിക്കരുടെമേൽ ക്രമേണ അടിച്ചേൽപ്പിക്കപ്പെട്ടു. എങ്കിലും പ്രാദേശിക ആരാധനക്രമങ്ങൾ അപൂർവം ചില പള്ളികളിൽ ഉപയോഗിച്ചുപോന്നു.

റോമൻ കുർബാനയുടെ പ്രത്യേകതകൾ താഴെപ്പറയുന്നവയാണ്.

1. രണ്ടാം വത്തിക്കാൻ സുന്നഹദോസ് (1960-64) വരെ റോമൻസഭയുടെ ആരാധന ലാറ്റിൻ ഭാഷയിലായിരുന്നു.

2. വിശ്വാസികൾക്ക് ആരാധനയിൽ പാടുവാനോ പ്രതിവാക്യം പറയുവാനോ ഉള്ള അവസരങ്ങൾ തീരെ കുറവായിരുന്നു.

3. വി. കുർബാനയിൽ പുളിപ്പില്ലാത്ത അപ്പമാണു കത്തോലിക്കാസഭ ഉപയോഗിക്കുന്നത്. നാലാം നൂറ്റാണ്ടു വരെ കത്തോലിക്കാസഭയും, ഓർത്തഡോക്സ് സഭകളിലെപ്പോലെ പുളിപ്പുള്ള അപ്പമാണ് വി. കുർബാ

നയിൽ ഉപയോഗിച്ചിരുന്നത്. പതിനൊന്നാം നൂറ്റാണ്ടിൽ മാത്രമാണ് കത്തോലിക്കാ സഭയിൽ പരക്കെ പുളിപ്പില്ലാത്ത അപ്പം ഉപയോഗിക്കുന്ന സമ്പ്രദായം ഉണ്ടാകുന്നത്.

4. സമാധാനചുംബനം, നമ്മുടേതുപോലെ കുർബാനയുടെ ആരംഭത്തിലല്ല; നേരെമറിച്ച്, കർത്തൃപ്രാർത്ഥന കഴിഞ്ഞ്, വി. കുർബാനാനുഭവത്തിനു തൊട്ടുമുമ്പാണ്.

5. പൗരസ്ത്യസഭകൾ പരിശുദ്ധാത്മാവിന്റെ സാന്നിദ്ധ്യത്തിനും, ആവാസത്തിനും, വി. കുർബാനയിൽ പ്രാധാന്യം കൊടുക്കുമ്പോൾ, കത്തോലിക്കർ സ്ഥാപനവചനങ്ങൾക്കാണു മുൻതൂക്കം കൊടുക്കുന്നത് (സ്ഥാപനവചനങ്ങൾ: 'തന്റെ കൈകളിൽ അപ്പമെടുത്തു സ്തോത്രം ചെയ്തു വാഴ്ത്തി ശുദ്ധീകരിച്ചു...' മത്താ. 26:26-29; മർക്കോ. 14:22-24 etc).

ആറാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഗ്രിഗറി ഒന്നാമൻ പാപ്പാ (590-604), റോമൻ ആരാധന പരിഷ്ക്കരിച്ചു. പൗരസ്ത്യ ആരാധനയെ അനുകരിച്ച് കർത്തൃപ്രാർത്ഥന റോമൻ കുർബാനയിൽ ഉൾപ്പെടുത്തിയത് ഗ്രിഗറി പാപ്പായാണ്. മുൻഗാമികളിൽ ചിലർ വിട്ടുകളഞ്ഞ പ്രസംഗവും ആരാധനയിൽ അദ്ദേഹം ഉൾപ്പെടുത്തി. അദ്ദേഹം ദീർഘമായ പ്രാർത്ഥനകൾ ലഘൂകരിക്കുകയും, പുതിയ ഗീതങ്ങൾ ചേർക്കുകയും ചെയ്തു.

റോമൻ സഭയിലെ ഇതര കൂദാശക്രമങ്ങൾ എട്ട്, ഒൻപത്, പത്ത് എന്നീ നൂറ്റാണ്ടുകളിൽ ഫ്രാൻസിൽ രൂപംപ്രാപിക്കുകയും, റോമിൽ അവ ക്രമേണ ഉപയോഗിച്ചു തുടങ്ങുകയും ചെയ്തു.

പതിനൊന്നാം നൂറ്റാണ്ടിൽ റോമൻ ആരാധനയിൽ സാരമായ മാറ്റങ്ങൾ ഉണ്ടായി. ലളിതമായ ഒരു ത്രോണോസിൽ ജനങ്ങളുടെ നേരെ തിരിഞ്ഞു നിന്നു കുർബാന അർപ്പിക്കുന്ന പതിവാണ് അതിനു മുമ്പ് ഉണ്ടായിരുന്നത്. ദേവാലയത്തിന്റെ കിഴക്കേ അറ്റത്തു ഭിത്തിയോടു ചേർന്ന് ത്രോണോസ് പണിയുന്ന പതിവ് പതിനൊന്നാം നൂറ്റാണ്ടിൽ, റോമൻ സഭയിൽ സർവസാധാരണമായി. ജനങ്ങൾക്കു നേരെ തിരിഞ്ഞു കുർബാന അർപ്പിക്കുന്നതിനു പകരം ജനങ്ങളുടെ നേരെ പുറംതിരിഞ്ഞു അർപ്പിക്കുന്ന പതിവ് കത്തോലിക്കാസഭ അങ്ങനെ നടപ്പാക്കി (പൗരസ്ത്യ സഭകളിൽ ഈ പതിവ് 4-ാം നൂറ്റാണ്ടിൽ സർവസാധാരണമായി). എ.ഡി. 1000-ാമാണ്ടോടുകൂടി മെഴുകുതിരികൾ ത്രോണോസിൽ സ്ഥിരമായി വയ്ക്കുന്ന പതിവ് റോമൻ സഭ നടപ്പാക്കി. 13-ാം നൂറ്റാണ്ടിൽ കർത്താവിന്റെ പീഡാനുഭവത്തെ ധ്യാനിക്കുന്ന രീതി പാശ്ചാത്യസഭകളിലുണ്ടായി. ഇതിന്റെ അടിസ്ഥാനത്തിലാണ് ക്രൂശിതരൂപം ത്രോണോസിൽ വയ്ക്കുന്ന പതിവ് ഉണ്ടായത്. ക്രമേണ കത്തോലിക്കാ കുർബാന പുരോഹിതൻ

മാത്രം അർപ്പിക്കുന്ന ഒരു കർമ്മമായിത്തീർന്നു. കുർബാനയിലെ പ്രാർത്ഥ നകൾ മിക്കതും പുരോഹിതൻ രഹസ്യമായി ചൊല്ലുകയും, വിശ്വാസി കൾ ഈ 'ദിവ്യനാടക'ത്തിലെ കാഴ്ചക്കാരായി പരിണമിക്കുകയും ചെയ്തു. അപ്പവീഞ്ഞുകൾ വാഴ്ത്തിയതിനുശേഷം വി. കുർബാന ഉയർ ത്തിക്കാട്ടുന്ന രംഗം കുർബാനയിലെ ഏറ്റം പ്രധാനമായ കർമ്മമാണെന്ന ധാരണ പൊതുവെ ഉണ്ടായി. ഉയർത്തിക്കാട്ടുന്ന വി. കുർബാന കാണു വാനായി ആ സമയം മാത്രം ദേവാലയത്തിൽ ജനങ്ങൾ എത്തിയിരുന്നു. കുർബാന അനുഭവിക്കാതെ കുർബാനയുടെ ദർശനത്തിനു മാത്രമായി പള്ളിയിൽ എത്തുന്നതാണ് വിശ്വാസികളുടെ ധർമ്മം എന്നുള്ള അബ ദ്ധധാരണ പൊതുവേ പാശ്ചാത്യസഭയിൽ ഇക്കാലത്തുണ്ടായി.

പട്ടക്കാരൻ ഒറ്റയ്ക്കു കുർബാന അർപ്പിക്കുന്ന പതിവ് മധ്യശതകങ്ങ ളിലാണ് ഉണ്ടാകുന്നത്. 'പ്രൈവറ്റ് മാസ്' (Private Mass) എന്നറിയപ്പെ ടുന്ന ഈ സമ്പ്രദായം എട്ടാം നൂറ്റാണ്ടിന്റെ മധ്യത്തിൽ സന്യാസിമാർക്കി ടയിലാണുണ്ടാകുന്നത്. വിശ്വാസികളെക്കൂടാതെ, സന്യാസപട്ടക്കാർ അവ രുടെ ആശ്രമങ്ങളിൽ കുർബാന അർപ്പിക്കുന്ന പതിവിൽനിന്നാണ് ഇതു ണ്ടായത്. ഒരു പള്ളിയിൽ ഒന്നിലധികം ത്രോണോസ് നിർമ്മിക്കുന്ന പതിവും പരക്കെ ആരംഭിച്ചത് 13-ാം നൂറ്റാണ്ടിലാണ്. റോമൻ കത്തോ ലിക്കാസഭയിൽ ഇക്കാലത്ത് പട്ടക്കാരുടെ എണ്ണം വളരെ വർദ്ധിച്ചു. പട്ട ക്കാരിൽ പലരുടേയും ഏക ഉപജീവനമാർഗം ദേവാലയത്തിലെ ശുശ്രൂ ഷയായിരുന്നു. കുർബാന അർപ്പിക്കുന്നത് ഓരോ പട്ടക്കാരന്റെയും കടമ യാണെന്നു കരുതിയിരുന്നതുകൊണ്ട് പല പട്ടക്കാർക്ക് ഒരേ സമയം കുർബാന അർപ്പിക്കുന്നതിനാണ് ത്രോണോസുകളുടെ എണ്ണം വർദ്ധി പ്പിച്ചത്.

## 2. ട്രെന്റ് സുന്നഹദോസു മുതൽ രണ്ടാം വത്തിക്കാൻ സുന്ന ഹദോസു വരെ (1565-1965)

ഈ കാലഘട്ടത്തിൽ റോമൻ ആരാധനയിൽ മാറ്റങ്ങൾ ഒന്നും സംഭ വിച്ചില്ല. ട്രെന്റ് സുന്നഹദോസ് തീരുമാനിച്ചതനുസരിച്ച് 1570-ൽ ഒരു പുതിയ കുർബാന തക്സാ കത്തോലിക്കാസഭ ഉപയോഗിച്ചുതുടങ്ങി. അന്നത്തെ പാപ്പായായ പയസ് അഞ്ചാമനാണ് ഇതു നടപ്പിലാക്കിയത്. അദ്ദേഹത്തിന്റെ പേരിൽ ഇതു പയസ് അഞ്ചാമന്റെ ക്രമം (Missal of Pius V) എന്നറിയപ്പെടുന്നു.

1970 വരെ കത്തോലിക്കാസഭ ഉപയോഗിച്ചിരുന്നതു പയസ് അഞ്ചാമന്റെ ക്രമമാണ്. 1570-ൽ റോമിൽ 'സേക്രഡ് കോൺഗ്രിഗേഷൻ ഓഫ് റൈറ്റ്സ്' (Sacred Congregation of Rites) സ്ഥാപിതമായി. ആരാധനയിൽ പരിവർത്ത നങ്ങൾ ഉണ്ടാകാതെ മേൽനോട്ടം വഹിക്കുന്ന ചുമതല ഇന്നും ഈ

സംഘടനയുടേതാണ്. ലാറ്റിനിൽ മാത്രമേ കുർബാന അർപ്പിക്കാവൂ എന്ന നിബന്ധന ഉണ്ടാകുന്നതും 1570–ൽ ആണ്. കൂദാശകളുടെ അർപ്പണത്തെ വിശദമായി അനുശാസിക്കുന്ന നടപടിക്രമങ്ങൾ (rubrics) കത്തോലിക്കാ സഭയിൽ ഉണ്ടായിത്തുടങ്ങി.

'വലിയ കുർബാന' (High Mass) 'ചെറിയ കുർബാന' (Low Mass) എന്നിങ്ങനെ രണ്ടുതരത്തിലുള്ള കുർബാനയർപ്പണം ഇക്കാലത്താണുണ്ടാകുന്നത്. ശെമ്മാശന്മാർ, വായനക്കാർ, ഗായകസംഘം എന്നിവയുടെ അകമ്പടിയോടെ അർപ്പിക്കുന്നതാണ് വലിയ കുർബാന. പട്ടക്കാരൻതന്നെ എല്ലാ വായനകളും നടത്തി അനുഷ്ഠിക്കുന്നതാണ് 'ചെറിയ കുർബാന.'

പ്രാദേശിക ഭാഷകളിൽ പ്രാർത്ഥനാ പുസ്തകങ്ങൾ ഉണ്ടായാൽത്തന്നെ സാധാരണക്കാർക്കു എഴുത്തും വായനയും അറിയാൻ പാടില്ലാതിരുന്നതുകൊണ്ട് അവരുടെ ഉപയോഗത്തിനായി ചെറിയ പ്രാർത്ഥനകൾ പ്രചാരത്തിലായി. ചില പ്രത്യേക പ്രാർത്ഥനകൾ പലതവണ ഉരുവിട്ടുകൊണ്ടുള്ള 'കൊന്ത നമസ്കാരം' സാധാരണക്കാർക്കിടയിൽ പ്രചരിച്ചത് ഈ പശ്ചാത്തലത്തിലാണ്.

1897 വരെ ലാറ്റിനിൽ അല്ലാതെ മറ്റു ഭാഷകളിൽ തർജ്ജമ ചെയ്യപ്പെട്ട കുർബാന തക്സാകൾ നിരോധിക്കപ്പെട്ട പുസ്തകങ്ങളുടെ ലിസ്റ്റിൽ ഉൾപ്പെടുത്തിയിരുന്നു. ഇരുപതാം നൂറ്റാണ്ടിൽ കത്തോലിക്കാ സഭയിൽ ഉണ്ടായ 'ആരാധനാ പ്രസ്ഥാനം' (Liturgical Movement) ആരാധനാ പരിഷ്ക്കരണത്തിനു വഴിതെളിച്ചു. 1963–ൽ രണ്ടാം വത്തിക്കാൻ സുന്നഹദോസ് 'ആരാധനയെ സംബന്ധിച്ച പ്രമാണം' (Constitution on Sacred Liturgy) അംഗീകരിച്ചു. 'വിശ്വാസികൾക്കു പൂർണവും കാര്യക്ഷമവുമായ പങ്കാളിത്തം ആരാധനയിൽ ഉണ്ടാകണമെന്ന്' ഈ പ്രമാണം അനുശാസിക്കുന്നു. പോൾ ആറാമൻ പാപ്പാ നിയമിച്ച കമ്മിറ്റി ഒരു പുതിയ തക്സാ 1970–ൽ പ്രസിദ്ധീകരിച്ചു. പോൾ ആറാമൻ കുർബാനക്രമം (Missal of Paul VI) ആണ് 1970–നു ശേഷം റോമൻ കത്തോലിക്കാ സഭ ഉപയോഗിക്കുന്നത്. പുതിയ വേദവായനക്കുറിപ്പും, മറ്റു കൂദാശക്രമങ്ങളും പോൾ ആറാമന്റെ കാലത്തുണ്ടായി. ട്രെന്റ് സുന്നഹദോസിനുശേഷം ഉണ്ടായ വിപുലമായ കർമങ്ങൾ വെട്ടിക്കുറച്ച് കുർബാനാർപ്പണം ലളിതമാക്കി. പ്രസംഗത്തിനു വീണ്ടും കത്തോലിക്കാ കുർബാനയിൽ സ്ഥാനമുണ്ടായി. പോൾ ആറാമന്റെ കുർബാനക്രമത്തിൽ മൂന്നു തക്സാകൾ (Eucharistic prayers) അടങ്ങിയിട്ടുണ്ട്. കൂടാതെ 1974–ൽ അഞ്ച് തക്സാകൾ കൂടി റോം അംഗീകരിക്കുകയുണ്ടായി. ഇതിൽ മൂന്നെണ്ണം കുട്ടികൾക്കുള്ള കുർബാനയ്ക്കും, രണ്ടെണ്ണം പൊതു അനുതാപത്തിന്റെ കുർബാനയ്ക്കും (Masses of reconciliation) ഉപയോഗിക്കുവാൻ ഉദ്ദേശിച്ചിട്ടുള്ളതാണ്.

വത്തിക്കാൻ സുന്നഹദോസിനു ശേഷം ഉണ്ടായ പ്രധാന മാറ്റം, ഓരോ രാജ്യത്തുള്ള കത്തോലിക്കർക്കും അവരവരുടെ ഭാഷകളിൽ കുർബാന അർപ്പിക്കുവാൻ അനുവാദം ലഭിച്ചു എന്നതാണ്. ദേവാലയത്തിന്റെ കിഴക്കെ അറ്റത്തു ഭിത്തിയുടെ അരികിലായിരുന്ന ത്രോണോസിന്റെ സ്ഥാനത്തിനും മാറ്റമുണ്ടായി. ത്രോണോസ് പള്ളിയുടെ നടുവിലോ, മദ്ബഹായുടെ വാതിൽക്കലോ മാറ്റി സ്ഥാപിച്ചു. പുരോഹിതൻ ജനങ്ങളുടെ നേരെ തിരിഞ്ഞാണു കുർബാന അർപ്പിക്കുന്നത്.

വത്തിക്കാൻ സുന്നഹദോസിനു സാധിച്ച സുപ്രധാനമായ നേട്ടം, എല്ലാ ജനങ്ങളെയും കുർബാനാനുഭവത്തിന്റെ പ്രാധാന്യത്തെപ്പറ്റി ബോധവാന്മാരാക്കാൻ കഴിഞ്ഞതാണ്. പൗരസ്ത്യ സഭകളെ അപേക്ഷിച്ചു വളരെ കൂടുതൽ ആളുകൾ ഇന്നു കത്തോലിക്കാസഭയിൽ വി. കുർബാന അനുഭവിക്കുന്നുണ്ട്.

**ചോദ്യങ്ങൾ**

1. റോമൻ സഭയിൽ മധ്യശതകങ്ങളിൽ ഉപയോഗിച്ചിരുന്ന ആരാധനാക്രമങ്ങൾ ഏവ?

2. ഒരൊറ്റ ആരാധനാക്രമത്തിലേക്കു റോമൻ സഭ എത്തിയത് എങ്ങനെയെന്നു വിശദമാക്കുക?

3. രണ്ടാം വത്തിക്കാൻ സുന്നഹദോസിനുശേഷം റോമൻ കത്തോലിക്കാ ആരാധനയിൽ ഉണ്ടായ മാറ്റങ്ങൾ ഏവ?

**പാഠം 6**

## പ്രൊട്ടസ്റ്റന്റ് ആരാധനയുടെ ഉത്ഭവവും വളർച്ചയും

❑ ലൂതറൻ ആരാധന ❑ ആംഗ്ലിക്കൻ ആരാധന ❑ ദക്ഷിണേന്ത്യൻ സഭ (സി.എസ്.ഐ.) യിലെ ആരാധന

പതിനാറാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ് മാർട്ടിൻ ലൂതറുടെ നവീകരണ പ്രസ്ഥാനം ആരംഭിക്കുന്നത്. റോമൻ കത്തോലിക്കാ സഭയിലെ ദുരാചാരങ്ങൾക്കും, അന്ധവിശ്വാസത്തിനും ആത്മീയ പാപ്പരത്വത്തിനുമെതിരായിട്ടാണ് ലൂതർ പോരാടിയത്. നവീകരണ സഭകൾ വിശ്വാസത്തിൽ മാത്രമല്ല, ആരാധനയിലും മാറ്റങ്ങൾ വരുത്തി. റോമൻ കത്തോലിക്കാ സഭയുടെ ആരാധന തന്നെയാണ് നവീകരണ സഭകൾ പിൻതുടരുന്നതെങ്കിലും, താഴെപ്പറയുന്ന പരിഷ്ക്കാരങ്ങൾ വരുത്തുകയുണ്ടായി.

1. സാധാരണക്കാർക്കു മനസ്സിലാകാത്ത ലാറ്റിൻ ഭാഷയ്ക്കു പകരം, പ്രാദേശിക ഭാഷകളിൽ ആരാധന നടത്തിത്തുടങ്ങി.

2. പതിനാറാം നൂറ്റാണ്ടിലെ കത്തോലിക്കാ ആരാധനയിൽ ലാറ്റിൻ ഭാഷ, സങ്കീർണമായ സംഗീതം, രഹസ്യപ്രാർത്ഥനകൾ എന്നിവ മൂലം സാധാരണക്കാർക്ക് ആരാധനയിൽ യാതൊരു പങ്കാളിത്തവുമില്ലായിരുന്നു. പുരോഹിതന്മാർ കുർബാനയിലെ പ്രാർത്ഥനകൾ രഹസ്യമായി ലാറ്റിനിൽ ചൊല്ലുകയും, ജനങ്ങൾക്കു വായിച്ചു ധ്യാനിക്കാനായി ചില പുസ്തകങ്ങൾ നൽകുകയും ചെയ്തിരുന്നു. കുർബാന പട്ടക്കാരൻ മാത്രം അർപ്പിക്കുന്ന കൂദാശ എന്ന നിലയ്ക്കു മാറ്റം വരണമെന്നു നവീകരണ നേതാക്കൾ തീരുമാനിച്ചു.

3. തിരുശരീരരക്തങ്ങൾ സ്ഥിരമായി ത്രോണോസിൽവച്ച് ആരാധിക്കുന്ന സമ്പ്രദായം കത്തോലിക്കാസഭയിൽ മധ്യശതകങ്ങളിൽ ആരംഭിച്ചിരുന്നു. നവീകരണ സഭകൾ ഇതിനെ ഒരു 'വിഗ്രഹാരാധന'യായിട്ടാണു വീക്ഷിക്കുന്നത് (ഓർത്തഡോക്സ് സഭയിൽ രോഗികൾക്കായി തിരുശരീര രക്തങ്ങൾ സൂക്ഷിച്ചുവെയ്ക്കുമെങ്കിലും, കത്തോലിക്കാ സഭയിലേതുപോലെ അവയെ ആരാധിക്കുന്ന പതിവില്ല).

4. വി. കുർബാനയിലൂടെ യേശുക്രിസ്തുവിൽ പങ്കാളികളാകുന്നു, എന്ന ആശയത്തിനു പകരം വി. കുർബാന ലോകത്തിന്റെ പാപപരിഹാരത്തിനുവേണ്ടി അർപ്പിക്കുന്ന യാഗം എന്ന ആശയമാണ് അന്നത്തെ കത്തോലിക്കാസഭ ഊന്നിപ്പറഞ്ഞത്. ഇതിന്റെ പശ്ചാത്തലത്തിൽ 'വി. കുർബാന ഒരു യാഗമാണ്' എന്ന ആശയം നവീകരണ സഭകൾ ഉപേക്ഷിച്ചു. ലോകത്തിന്റെ പാപപരിഹാരത്തിന് ഒരിക്കലുണ്ടായ കാൽവറിയാഗം മാത്രം മതി എന്നവർ പഠിപ്പിച്ചു.

5. കുർബാന കാണുകയല്ലാതെ, വിശ്വാസികൾ കുർബാന അനുഭവിക്കുന്ന പതിവ് മിക്കവാറും ഇല്ലായിരുന്നു എന്നു പറയാം. അതിനാൽ അനുഭവിക്കുവാൻ വിശ്വാസികൾ ഉണ്ടെങ്കിൽ മാത്രം കുർബാന അർപ്പിച്ചാൽ മതി എന്നാണ് പ്രൊട്ടസ്റ്റന്റ് സഭകൾ പൊതുവെ പഠിപ്പിക്കുന്നത്.

6. പതിനാറാം നൂറ്റാണ്ടിലെ, സങ്കീർണ്ണമായ കർമ്മങ്ങളും അതോടനുബന്ധിച്ചുണ്ടായിരുന്ന അന്ധവിശ്വാസങ്ങളും നീക്കി പുതിയ ആരാധനാരീതി ഉണ്ടാക്കുവാൻ നവീകരണ സഭകൾ പ്രത്യേകം ശ്രദ്ധിച്ചു.

7. 'ലാറ്റിനിലുള്ള വേദവായന' എന്ന ചടങ്ങിന് പകരം, ജനങ്ങൾക്കു മനസ്സിലാകുന്ന ഭാഷയിൽ തിരുവെഴുത്തുകൾ വായിക്കുന്നതിൽ നവീകരണസഭകളുടെ ആരാധന പ്രാധാന്യം നൽകി. തിരുവെഴുത്തുകളെ അടിസ്ഥാനമാക്കിയുള്ള പ്രസംഗത്തിന് ആരാധനയിൽ പരമസ്ഥാനം ലഭിച്ചു.

8. പട്ടക്കാരൻ തന്നെ അർപ്പിക്കുന്ന 'പ്രൈവറ്റ് മാസി'നു നവീകരണ സഭകളിൽ സ്ഥാനമില്ലായിരുന്നു.

### 1. ലൂതറൻ ആരാധന

മേൽപ്പറഞ്ഞ തത്ത്വങ്ങളുടെ അടിസ്ഥാനത്തിൽ മാർട്ടിൻ ലൂതർ 1520-ൽ റോമൻ കത്തോലിക്കാ ആരാധനയെ വിമർശിച്ചു. എന്നാൽ ആദ്യത്തെ പ്രൊട്ടസ്റ്റന്റ് കുർബാന തക്സാ ഉണ്ടാക്കിയത് അന്ത്രയാസ് കാൾസ്റ്റാട്ട് (Andreas Karlstadt) ആയിരുന്നു. അദ്ദേഹം 1521-ലെ ക്രിസ്മസ് ദിവസം ആദ്യമായി ജർമ്മൻ ഭാഷയിൽ കുർബാന അർപ്പിച്ചു. ലൂതർ 1523-ൽ ലാറ്റിനിൽ ഒരു ക്രമം എഴുതി. ലൂതറുടെ ഈ ക്രമത്തിൽ, റോമൻ കത്തോലിക്കാ കുർബാന തക്സായിലെ മിക്കവാറും എല്ലാ ഘടകങ്ങളും ഉണ്ടായിരുന്നു. ഇതിന്റെ പ്രത്യേകത, എല്ലാ പ്രാർത്ഥനകളും ഉച്ചത്തിൽ ചൊല്ലുന്നതായിരുന്നു എന്നതാണ്. കുർബാന അനുഭവിക്കുവാൻ ആളില്ലെങ്കിൽ കുർബാന അർപ്പിക്കേണ്ടതില്ലെന്നു ലൂതർ അനുശാസിച്ചു. രഹസ്യകുമ്പസാരവും അദ്ദേഹം പ്രോത്സാഹിപ്പിച്ചിരുന്നു. ലൂതറുടെ ഈ തക്സായിൽ നിഖ്യാവിശ്വാസപ്രമാണത്തിനു പകരം 'അപ്പൊസ്തോലികവിശ്വാസപ്രമാണം' (Apostolic Creed) എന്ന പുരാതന വിശ്വാസപ്രമാണം കൂട്ടിച്ചേർത്തു. സ്ഥാപനവചനങ്ങളുടെ സമയത്ത് അവ പ്രാർത്ഥനാരൂപത്തിൽ ചൊല്ലുന്നതിനു പകരം, സുവിശേഷങ്ങളിൽ അന്ത്യഅത്താഴത്തെക്കുറിച്ചു പരാമർശിക്കുന്ന ഭാഗങ്ങൾ വായിച്ചു.

1526-ൽ ലൂതർ ജർമ്മൻ ഭാഷയിൽ മറ്റൊരു തക്സാ എഴുതി ഉണ്ടാക്കി. ഇതനുസരിച്ചു പട്ടക്കാരൻ ത്രോണോസിനു പുറകിൽ ആളുകൾക്കു നേരെ തിരിഞ്ഞുനിന്നു കുർബാന അർപ്പിക്കുന്നു. സ്ഥാപന വചനങ്ങൾ ഒഴിച്ചുള്ള കുർബാന ഭാഗങ്ങൾ ഈ തക്സായിൽ നിന്നും വിട്ടുകളഞ്ഞു. അപ്പം വാഴ്ത്തി ജനങ്ങൾക്കു കൊടുത്തുകഴിഞ്ഞു വീഞ്ഞു വാഴ്ത്തണമെന്നാണ് ഈ തക്സാ അനുശാസിക്കുന്നത്.

ലൂതറൻ സഭയുടെ ആരാധനയുടെ കേന്ദ്രം പ്രസംഗമാണ്. 18-ാം നൂറ്റാണ്ടായപ്പോൾ കുർബാന അനുഭവിക്കുന്ന പതിവ് വളരെ കുറഞ്ഞു. അതിനെ തുടർന്ന് കുറെക്കൂടി ലളിതമായ കുർബാനക്രമം ഉപയോഗിച്ചു തുടങ്ങുകയും, കുർബാന അർപ്പണം അപൂർവമായ ചടങ്ങാകുകയും ചെയ്തു. ഓരോ നാട്ടിലുള്ള ലൂതറൻ സഭകളിൽ ലളിതരൂപത്തിലുള്ള വ്യത്യസ്തമായ തക്സാകളാണ് ഉപയോഗിക്കുന്നത്.

ഇന്ത്യയിലെ ഇവാഞ്ചലിക്കൽ ലൂതറൻ സഭകളുടെ ഫെഡറേഷൻ ഒരു പ്രാർത്ഥനാക്രമം പ്രസിദ്ധീകരിച്ചിട്ടുണ്ട്. കുറെക്കൂടി പുരാതനമായ ആരാധനാ സമ്പ്രദായമാണ് ഈ പ്രാർത്ഥനാപുസ്തകം സ്വീകരിച്ചിട്ടുള്ളത്. ഇതിൽ നിഖ്യാ വിശ്വാസപ്രമാണമാണ് ചൊല്ലുവാൻ കൊടുത്തിരിക്കുന്നത്.

## 2. ആംഗ്ലിക്കൻ ആരാധന

ഇംഗ്ലീഷ് ഭാഷയിൽ ആരാധിക്കുന്നതിനു മുൻകൈയെടുത്തതു കാന്റർബറി ആർച്ചുബിഷപ്പായിരുന്ന തോമസ് ക്രാൻമർ (1489–1556) ആയിരുന്നു. 1549–ൽ എഡ്വേർഡ് ആറാമൻ രാജാവിന്റെ കാലത്തു ക്രാൻമർ ഒരു ആരാധനാക്രമം പ്രസിദ്ധീകരിച്ചു (First Prayer Book of Edward VI). പുതിയ ആരാധനാക്രമം എല്ലാ പള്ളികളിലും ഉപയോഗിക്കണമെന്ന് രാജാവ് വിളംബരം ചെയ്തു. കാസായിൽനിന്നും പീലാസായിൽനിന്നും വിശ്വാസികൾക്കു കുർബാന കൊടുക്കണമെന്ന് ഈ ക്രമം നിഷ്കർഷിക്കുന്നു. ലാറ്റിനിലുണ്ടായിരുന്ന റോമൻ ആരാധന ക്രാൻമർ ഇംഗ്ലീഷിലേക്കു തർജമ ചെയ്യുകയും കർമ്മങ്ങളുടെയും പ്രാർത്ഥനകളുടെയും സ്ഥാനത്തിൽ മാറ്റങ്ങൾ വരുത്തുകയും ചെയ്തു. അസ്വീകാര്യമായവ അദ്ദേഹം ഒഴിവാക്കി. അങ്ങനെ കുറെക്കൂടി ലളിതമായ ആരാധനാരീതി നടപ്പാക്കി. അപ്പവീഞ്ഞുകളിൽ ക്രിസ്തുവിന്റെ യഥാർത്ഥ സാന്നിധ്യം (real presence) ഉണ്ടെന്നുള്ള ആശയത്തിനു പുതിയ ക്രമം ഊന്നൽ നൽകിയിരുന്നു. ഏഴു യാമങ്ങളിലെ പ്രാർത്ഥനകൾ, സന്ധ്യയിലും പ്രഭാതത്തിലുമായി മാത്രം നടക്കത്തക്കവിധം ലഘൂകരിച്ചു. കുർബാനയിലും, യാമപ്രാർത്ഥനയിലും വിശ്വാസികൾക്കു പാടുവാനും ചൊല്ലുവാനുമുള്ള ഭാഗങ്ങൾ പുതിയതായി ചേർത്തു. റോമൻസഭയിലെ പ്രാർത്ഥനകളും കൂദാശക്രമങ്ങളും പല പുസ്തകങ്ങളിലായി ചിതറിക്കിടക്കുകയായിരുന്നു. ക്രാൻമർ തയ്യാറാക്കിയ ആരാധനാക്രമത്തിൽ സന്ധ്യയ്ക്കും പ്രഭാതത്തിലുമുള്ള പ്രാർത്ഥനകൾ, മദ്ധ്യസ്ഥപ്രാർത്ഥനകൾ, കുർബാനക്രമം, മാമോദീസാ, വിവാഹം, ശവസംസ്കാരം, വിശ്വാസപാഠങ്ങൾ എന്നിങ്ങനെ ആരാധനയ്ക്ക് ആവശ്യമായവ എല്ലാം ഉൾക്കൊള്ളിച്ചിരുന്നു.

1549–ലെ ആരാധനക്രമത്തിൽ റോമൻ ആരാധനയിലെ പല ഘടകങ്ങളും, പ്രത്യേകിച്ചു വാങ്ങിപ്പോയവർക്കുവേണ്ടിയുള്ള പ്രാർത്ഥനകളും ഉണ്ടായിരുന്നു. പല പ്രൊട്ടസ്റ്റന്റ് നേതാക്കൾക്കും ഇതു സ്വീകാര്യമായിരുന്നില്ല. അതിനാൽ കുറെക്കൂടി പ്രൊട്ടസ്റ്റന്റ് ആയ ഒരു പുതിയ ആരാധനാക്രമം 1552–ൽ ക്രാൻമർ തന്നെ പ്രസിദ്ധീകരിച്ചു. 'എഡ്വേർഡ് ആറാമന്റെ രണ്ടാമത്തെ ആരാധനക്രമം' (The Second Prayer Book of Edward VI) എന്ന് ഇതറിയപ്പെടുന്നു.

1662–ൽ ആരാധനക്രമത്തിൽ വീണ്ടും ചില പരിവർത്തനങ്ങൾ വരുത്തുകയുണ്ടായി. ഈ ക്രമത്തിന്റെ അടിസ്ഥാനത്തിലാണ് ലോകത്തെമ്പാടുമുള്ള ആംഗ്ലിക്കൻ സഭാംഗങ്ങൾ ആരാധിക്കുന്നത്.

ഇന്ത്യ, പാക്കിസ്ഥാൻ, ബർമ്മ, ശ്രീലങ്ക എന്നിവിടങ്ങളിലെ ആംഗ്ലിക്കൻ സഭയുടെ ഉപയോഗത്തിനായി 1951–ൽ ഒരു ആരാധനക്രമം ഉണ്ടായി

(The Order of 1951). ഈ ക്രമത്തിൽ പല തവണ മാറ്റങ്ങൾ വരുത്തി 1963–ൽ ഒരു പുതിയ ക്രമം പ്രസിദ്ധീകരിച്ചു.

### 3. ദക്ഷിണേന്ത്യൻ സഭ (സി.എസ്.ഐ.) യിലെ ആരാധന

1947–ൽ ദക്ഷിണേന്ത്യയിലെ വിവിധ പ്രൊട്ടസ്റ്റന്റ് സഭകൾ ചേർന്നാണ് സി.എസ്.ഐ. സഭ രൂപീകൃതമായത്. 1950–ൽ കുർബാനക്രമവും 1963–ൽ മറ്റ് ആരാധനക്രമങ്ങളും കൂദാശകളും അടങ്ങിയ പൊതു ആരാധന ക്രമവും (The Book of Common Worship) പ്രസിദ്ധീകരിക്കപ്പെട്ടു.

പൊതുവായ ഒരു പാപസമ്മതവും (Confession), വേദവായനയും, പ്രസംഗവും 1 കൊരി. 11:23–29, പത്തു കല്പനകൾ എന്നിവയുടെ വായനയും, ആരാധനയിൽ ഉണ്ടായിരിക്കണമെന്ന് ഈ പൊതു ആരാധന ക്രമം നിഷ്കർഷിക്കുന്നു. കുർബാനയുടെ ആരംഭത്തിൽ പുരോഹിതന്മാരും ശുശ്രൂഷകരും പ്രദക്ഷിണരീതിയിൽ പ്രവേശിക്കുന്നു. ഒരാൾ വേദപുസ്തകം വഹിച്ചിരിക്കും. പുരോഹിതൻ ജനങ്ങളുടെ നേരെ തിരിഞ്ഞ് തിരുമേശയുടെ പുറകിൽ ആയിരിക്കും നിൽക്കുന്നത്. വായനകൾക്കു ശേഷം നിഖ്യാ വിശ്വാസപ്രമാണം ചൊല്ലുകയും തുടർന്ന് പ്രസംഗങ്ങൾ നടത്തുകയും ചെയ്യുന്നു. അതിനുശേഷം ലുത്തിനിയായുടെ രീതിയിൽ മദ്ധ്യസ്ഥപ്രാർത്ഥന ഉണ്ടായിരിക്കും. അതിനുശേഷം സുറിയാനിസഭയിലേതുപോലെ സമാധാന ചുംബനം നടത്തുന്നു. തുടർന്നു അപ്പവീഞ്ഞുകൾ മേശയിലേക്കു കൊണ്ടുവരുന്നു. കുർബാനയിലെ ചില പ്രാർത്ഥനകൾ വി. യാക്കോബിന്റെ തക്സായിൽ നിന്നും എടുത്തിട്ടുള്ളവയാണ്.

റോമൻ കത്തോലിക്കാ, സുറിയാനി, ആംഗ്ലിക്കൻ ആരാധനകളിൽ നിന്നുള്ള വിവിധ ഘടകങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട് എന്നതാണ് സി.എസ്.ഐ. ആരാധനയുടെ പ്രത്യേകത. പൊതുവായ ഒരു ആരാധനാക്രമം പ്രസിദ്ധീകരിച്ചിട്ടുണ്ടെങ്കിലും അതിൽനിന്നും കുറെയൊക്കെ വ്യത്യാസങ്ങളോടെയാണ് സി.എസ്.ഐ. യിലെ ഇടവകകളിൽ ആരാധിക്കുന്നത്. പ്രത്യേകിച്ചും, നേരത്തെ ആംഗ്ലിക്കൻ പാരമ്പര്യത്തിൽപ്പെട്ടിരുന്ന ഇടവകകൾ അവരുടെ പ്രാചീന ആരാധനാരീതിയാണ് ഉപയോഗിക്കുന്നത്.

### ചോദ്യങ്ങൾ

1. നവീകരണ പ്രസ്ഥാനക്കാർ റോമൻ ആരാധനയിൽ വരുത്തിയ മാറ്റങ്ങൾ എന്തൊക്കെയായിരുന്നു?

2. മാതൃഭാഷയിൽ ആരാധന നടത്തേണ്ടതിന്റെ ആവശ്യകതയെപ്പറ്റി ചർച്ച ചെയ്യുക.

# യൂണിറ്റ് 3

# വി. കുർബാന ഓർത്തഡോക്സ് പാരമ്പര്യത്തിൽ

## പാഠം 1

## നമ്മുടെ കുർബാന തക്സായുടെ ഉത്ഭവവും വളർച്ചയും

❑ വി. യാക്കോബിന്റെ തക്സാ ❑ യാക്കോബിന്റെ തക്സായുടെ ഉപയോഗം മറ്റു സഭകളിൽ ❑ മറ്റ് സുറിയാനി തക്സാകൾ ❑ യാക്കോബിന്റെ തക്സാ കേരളത്തിൽ

പൗരസ്ത്യ ആരാധനക്രമങ്ങളെ അന്ത്യോഖ്യൻ എന്നും, അലക്സാന്ത്രിയൻ എന്നും രണ്ടായി തിരിക്കാം. സുറിയാനി ഓർത്തഡോക്സ് സഭ, അർമ്മീനിയൻ സഭ, ഗ്രീക്ക് (ബൈസന്റയിൻ) ഓർത്തഡോക്സ് സഭ എന്നിവയുടെ ആരാധനകൾ അന്ത്യോഖ്യൻ പാരമ്പര്യത്തിൽപ്പെട്ടതാണ്. കോപ്റ്റിക്, എത്യോപ്യൻ സഭകളുടെ ആരാധനകളാണ് അലക്സാന്ത്രിയൻ പാരമ്പര്യത്തിൽപ്പെടുന്നത്.

സുറിയാനി ഓർത്തഡോക്സ് സഭയിലേതുപോലെ ഇത്രയധികം കുർബാന തക്സാകളുള്ള മറ്റൊരു സഭയും ഇല്ല. എഴുപതിൽപരം കുർബാനതക്സാകൾ (= ക്രമങ്ങൾ) നമ്മുടെ സഭയിൽ ഉണ്ട്. അതിൽ ഒരു ഡസനോളം ഇന്ന് ഉപയോഗത്തിലിരിക്കുന്നവയാണ്. വിവിധ കുർബാന തക്സാകൾ ഉണ്ടെങ്കിലും അതിൽ ഏറ്റവും പുരാതനവും, പ്രധാനവും വി. യാക്കോബിന്റെ തക്സാ (അനാഫുറാ) ആണ്. വി. യാക്കോബിന്റെ തക്സായെ അടിസ്ഥാനമാക്കിയാണ് മറ്റു തക്സാകൾ എഴുതപ്പെട്ടത്. പതിനാലാം നൂറ്റാണ്ടു വരെ തക്സാകൾ സുറിയാനിസഭയിൽ എഴുതി ഉണ്ടാക്കപ്പെട്ടിട്ടുണ്ട്.

### 1. വി. യാക്കോബിന്റെ തക്സാ

കർത്താവിന്റെ സഹോദരനായ വി. യാക്കോബ് എഴുതിയതാണ് ഈ തക്സായെന്നാണു പാരമ്പര്യം. യെറുശലേമിലാണ് ഇതു രൂപംപ്രാപിച്ചതെങ്കിലും വി. യാക്കോബിന്റെ കാലത്ത് ഇന്നത്തെ രൂപത്തിൽ ഈ തക്സാ ഉണ്ടായിരുന്നു എന്നതിനു തെളിവുകൾ ഒന്നുമില്ല. നാലാം നൂറ്റാണ്ടിൽ, യെറുശലേമിലെ വി. കൂറിലോസിന്റെ വി. കുർബാനയെപ്പറ്റിയുള്ള

പ്രസംഗങ്ങളിൽ ഈ തക്സായിൽ നിന്നുള്ള ഭാഗങ്ങൾ ഉദ്ധരിക്കുന്നുണ്ട്. നാലാം നൂറ്റാണ്ടിലെ മറ്റു ചില ആരാധനക്രമങ്ങളിലും ജോൺ ക്രിസോസ്റ്റത്തിന്റെ പ്രസംഗങ്ങളിലും യാക്കോബിന്റെ തക്സായിൽ നിന്നുള്ള ഭാഗങ്ങൾ കാണുവാൻ കഴിയും. അതിനാൽ നാലാം നൂറ്റാണ്ടിൽ ഈ തക്സാ യെറുശലേമിൽ ഉപയോഗത്തിലിരുന്നു എന്ന് മനസ്സിലാക്കാം.

യാക്കോബിന്റെ തക്സാ ആദ്യം ഗ്രീക്കിലാണ് എഴുതപ്പെട്ടത്. തക്സായുടെ ഇന്നത്തെ രൂപം നാലാം നൂറ്റാണ്ടിൽ ഉണ്ടായി എന്നു വിചാരിക്കാം. അഞ്ചാം നൂറ്റാണ്ടിന്റെ ആരംഭത്തിൽത്തന്നെ ഇതു സുറിയാനിയിലേക്ക് തർജമ ചെയ്തു. എത്തറിയാ (Etheria) എന്നൊരു സ്ത്രീ സ്പെയിനിൽ നിന്നും എ.ഡി. 414-നും 416-നും ഇടയിൽ യെറുശലേമിൽ തീർത്ഥാടനം നടത്തുകയുണ്ടായി. യെറുശലേമിലെ ആരാധനയെപ്പറ്റി അവർ വിവരിക്കുന്നുണ്ട്. അക്കാലത്ത് യെറുശലേമിൽ ഗ്രീക്കിൽ വി. കുർബാന ചൊല്ലിയിരുന്നുവെങ്കിലും, സാധാരണക്കാർക്കു മനസ്സിലാകുന്നതിനുവേണ്ടി സുറിയാനിയിലേക്കു പ്രാർത്ഥനകൾ തർജ്ജമ ചെയ്തിരുന്നു എന്ന് അവർ രേഖപ്പെടുത്തുന്നു. സുറിയാനിയിലുള്ള തക്സാ ഇങ്ങനെയാണ് ഉപയോഗത്തിൽ വരുന്നത്. എത്തറിയായുടെ കാലത്തെ സുറിയാനി തക്സായുടെ പ്രതികളൊന്നും നമുക്കു ലഭിച്ചിട്ടില്ല.

ആറാം നൂറ്റാണ്ടിന്റെ മദ്ധ്യത്തിൽ സുറിയാനിസഭ, യാക്കോബിന്റെ തക്സാ ഗ്രീക്കിൽ നിന്നും സുറിയാനിയിലേയ്ക്കു വീണ്ടും തർജമ ചെയ്തു. ഈ തർജമ ഗ്രീക്കു മൂലത്തോടു വലിയ വിശ്വസ്തത പുലർത്തിയില്ല. അതിനാൽ ഏഴാം നൂറ്റാണ്ടിൽ എഡേഡായിലെ വി. യാക്കോബ് (640-708) ഗ്രീക്കു കൈയെഴുത്തുപ്രതികൾ ഉപയോഗിച്ചു വീണ്ടും ഒരു പുതിയ സുറിയാനി തർജമ ഉണ്ടാക്കി. പിൽക്കാലത്ത് മൂശെബർ കീപ്പായും (9-ാം നൂറ്റാണ്ട്), ദീവന്നാസ്യോസ് ബർസ്ലീബിയും (12-ാം നൂറ്റാണ്ട്), തക്സായിൽ പല പ്രാർത്ഥനകളും കൂട്ടിച്ചേർക്കുകയുണ്ടായി. യാക്കോബിന്റെ തക്സാ ഇന്നത്തെ രീതിയിൽ ആയതു 13-ാം നൂറ്റാണ്ടിൽ ആണ്. 13-ാം നൂറ്റാണ്ടിൽ, പൗരസ്ത്യ കാതോലിക്കായായിരുന്ന ഗ്രീഗോറിയോസ് ബാറെബ്രായാ, തക്സായിലെ നീണ്ട പ്രാർത്ഥനകൾ പലതും വെട്ടിച്ചുരുക്കി. ബാറെബ്രായാ പരിഷ്ക്കരിച്ച തക്സായാണ് ഇന്നു മലങ്കരസഭയിൽ ഉപയോഗിക്കുന്നത്. എന്നാൽ അന്ത്യോക്യൻ സുറിയാനിസഭ, ബാറെബ്രായയുടെ പരിഷ്ക്കാരത്തിനു മുമ്പുള്ള നീണ്ട തക്സായാണ് ഇന്നും ഉപയോഗിക്കുന്നത്.

ഒരു വൈദികൻ പട്ടമേറ്റതിനുശേഷം ചൊല്ലുന്ന ആദ്യത്തെ കുർബാനയ്ക്കും, ഒരു ദേവാലയത്തിൽ ആദ്യമായി അർപ്പിക്കുന്ന വി. കുർബാനയ്ക്കും യാക്കോബിന്റെ തക്സായാണ് ഉപയോഗിക്കുന്നത്.

## 2. യാക്കോബിന്റെ തക്സായുടെ ഉപയോഗം മറ്റു സഭകളിൽ

യെറുശലേമിൽ ഉത്ഭവിച്ചതായതുകൊണ്ട് യാക്കോബിന്റെ തക്സായ്ക്കു മറ്റു സഭകളിലും അംഗീകാരം ലഭിച്ചു. പലസ്തീൻ, സിറിയ, അർമ്മേനിയ, ജോർജിയാ, റഷ്യ, ഗ്രീസ്, ഈജിപ്റ്റ് എന്നിവിടങ്ങളിലും യാക്കോബിന്റെ തക്സാ ഉപയോഗിച്ചിരുന്നു. ബൈസന്റയിൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായ കോൺസ്റ്റാന്റിനോപ്പിളിൽ ആദ്യകാലത്തു യാക്കോബിന്റെ തക്സായാണ് ഉപയോഗിച്ചിരുന്നത്. അഞ്ചാം നൂറ്റാണ്ടു മുതൽ ഇതിനു പകരം സെന്റ് ജോൺ ക്രിസോസ്റ്റത്തിന്റെ തക്സായ്ക്കു കോൺസ്റ്റാന്റിനോപ്പിളിൽ പ്രാമാണ്യം സിദ്ധിച്ചു. പന്ത്രണ്ടാം നൂറ്റാണ്ടു വരെ യെറുശലേമിലെ ഗ്രീക്ക് ഓർത്തഡോക്സ് പള്ളികളിൽ യാക്കോബിന്റെ തക്സായിലാണു കുർബാന അർപ്പിച്ചിരുന്നത്. 19–ാം നൂറ്റാണ്ടിൽ യെറുശലേമിലെ ഗ്രീക്കുകാർ വീണ്ടും ഈ തക്സാ ഉപയോഗിക്കുവാൻ ശ്രമങ്ങൾ നടത്തിയെങ്കിലും, ഇന്ന് മറ്റു തക്സാകളാണ് അവരും ഉപയോഗിക്കുന്നത്.

ആറാം നൂറ്റാണ്ടിൽ എത്യോപ്യൻ ഭാഷയിലും ഏഴാം നൂറ്റാണ്ടിൽ ജോർജിയൻ ഭാഷയിലും, ഗ്രീക്കിലുള്ള യാക്കോബിന്റെ തക്സാ തർജമ ചെയ്തു. അർമ്മീനിയൻ ഭാഷയിലും, സ്ലാവോണിക് (റഷ്യൻ) ഭാഷയിലും ഈ തക്സാ തർജമ ചെയ്തു എങ്കിലും ഇന്ന് ഇത് ഉപയോഗത്തിലില്ല.

അന്ത്യോക്യൻ സുറിയാനി സഭയിലും മലങ്കരസഭയിലും മാത്രമേ ഇന്ന് ഈ തക്സാ ഉപയോഗിക്കുന്നുള്ളു.

## 3. മറ്റു സുറിയാനി തക്സാകൾ

സുറിയാനി സഭയിൽ എഴുപതിൽപ്പരം കുർബാന തക്സാകൾ ഉണ്ടെന്നു മുകളിൽ സൂചിപ്പിച്ചു. യാക്കോബിന്റെ തക്സായുടെ മാതൃകയിലാണ് ഇവയെല്ലാം എഴുതപ്പെട്ടിരിക്കുന്നത്. പ്രാർത്ഥനകളിൽ അങ്ങിങ്ങു കാണുന്ന വ്യത്യാസങ്ങളൊഴിച്ചാൽ ഈ തക്സാകൾ തമ്മിൽ ഘടനയിൽ വലിയ അന്തരമില്ല. ചിലയവസരത്തിൽ ഒരേ തക്സാ തന്നെ പല കൈയെഴുത്തുപ്രതികളിൽ പല പിതാക്കന്മാരുടെ പേരിലായിരിക്കും കാണപ്പെടുന്നത്.

യാക്കോബിന്റെ തക്സാ കൂടാതെ താഴെപ്പറയുന്ന അഞ്ചു തക്സാകൾ കൂടി ഇന്നു മലങ്കരസഭയിൽ സാധാരണ ഉപയോഗത്തിലുണ്ട്.

(i) ആമീദിലെ മെത്രാപ്പോലീത്തായായ വി. ദീവന്നാസ്യോസ് ബർ സ്ലീബിയുടെ ക്രമം (വി. ദീവന്നാസ്യോസ് 1171-ൽ ആണു കാലം ചെയ്തത്. ഇദ്ദേഹത്തിന്റെ പേരിൽ മൂന്നു തക്സാകൾ ഉണ്ട്. അതിൽ ഒന്നു മാത്രമാണ് നാം ഉപയോഗിക്കുന്നത്).

(ii) സ്വർണനാവുകാരനായ മാർ ഈവാനിയോസിന്റെ (വി. ജോൺ ക്രിസോസ്റ്റം) ക്രമം (+ 407).

(iii) സുവിശേഷകനായ മാർ യൂഹാനോന്റെ ക്രമം (+ 96)

(iv) വി. മത്തായി റോയോ (ഇടയൻ) യുടെ ക്രമം (?)

(v) റോമിലെ പാത്രിയർക്കീസായ മാർ ക്സോസ്ത്തോസിന്റെ ക്രമം (+ 258).

### 4. യാക്കോബിന്റെ തക്സാ കേരളത്തിൽ

ഇരുപതാം നൂറ്റാണ്ടിന്റെ ആരംഭത്തിലാണ് യാക്കോബിന്റെ തക്സാ നമ്മുടെ സഭ സുറിയാനിയിൽ നിന്നും മലയാളത്തിലേക്കു തർജമ ചെയ്തത്. മാർത്തോമ്മാ സഭയിലും കുറെയൊക്കെ മാറ്റം വരുത്തിയ ഈ തക്സാ തന്നെയാണ് ഉപയോഗിക്കുന്നത്. തൊഴിയൂർ സഭ നമ്മുടെ തക്സാ തന്നെ ഉപയോഗിക്കുന്നു. ദക്ഷിണേന്ത്യാ സഭ (സി.എസ്.ഐ.) യുടെ ആരാധനയിൽ യാക്കോബിന്റെ ക്രമത്തിൽ നിന്നുള്ള പ്രാർത്ഥന കൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്.

### ചോദ്യങ്ങൾ

1. യാക്കോബിന്റെ തക്സായുടെ പ്രാധാന്യമെന്ത്?

2. നമ്മുടെ സഭയിൽ ഉപയോഗിക്കുന്ന മറ്റു കുർബാന തക്സാകൾ ഏവ?

**പാഠം 2**

## വി. കുർബാനയുടെ വിവിധ ഭാഗങ്ങൾ - 1

❑ രഹസ്യമായ ഒരുക്കശുശ്രൂഷ (തൂയോബോ) ❑ പരസ്യമായ ഭാഗം (i) പ്രാരംഭ ശുശ്രൂഷ അഥവാ സ്നാനാർത്ഥികളുടെ ശുശ്രൂഷ

വി. കുർബാനയ്ക്കു രണ്ടു ഭാഗങ്ങളുണ്ട്: (1) രഹസ്യമായ ഒരുക്ക ശുശ്രൂഷ (തൂയോബോ); (2) പരസ്യമായ ഭാഗം. പരസ്യമായ ഭാഗം തന്നെ സ്നാനാർത്ഥികളുടെ ശുശ്രൂഷയെന്നും, വിശ്വാസികളുടെ ശുശ്രൂഷ യെന്നും വീണ്ടും രണ്ടായി തിരിക്കാം.

### 1. രഹസ്യമായ ഒരുക്കശുശ്രൂഷ (തൂയോബോ)

പ്രഭാത പ്രാർത്ഥനയുടെ സമയത്ത് പുരോഹിതൻ മദ്ബഹായിൽ പ്രവേശിച്ച് അംശവസ്ത്രങ്ങൾ ധരിക്കുന്നതും, അപ്പവീഞ്ഞുകൾ ഒരുക്കി

വയ്ക്കുന്നതുമാണ് ഈ ശുശ്രൂഷയുടെ പ്രധാന ഭാഗങ്ങൾ. ആദ്യമായി ജനത്തിന്റെ നേരെ തിരിഞ്ഞ് സമാധാനം ചോദിച്ചുകൊണ്ട് പുരോഹിതൻ ഇങ്ങനെ പറയുന്നു: 'ജീവനുള്ളതും പരിശുദ്ധവുമായ ബലി സഭയ്ക്കു മുഴുവനും വേണ്ടി അണയ്ക്കുവാൻ ഞാൻ യോഗ്യനായിത്തീരേണ്ടതിന് എനിക്കുവേണ്ടി പ്രാർത്ഥിക്കണമേ.' പുരോഹിതൻ തനിയെയല്ല വി. കുർബാനയർപ്പിക്കുന്നത്. സഭയുടെ മുഴുവൻ പ്രതിനിധിയായി, സഭയ്ക്കുവേണ്ടി അർപ്പിക്കുന്നു എന്ന് ഇതിൽനിന്നും വ്യക്തമാണ്. സമാധാനം ചോദിച്ചതിനുശേഷം ത്രോണോസിന്റെ കോണുകൾ മുത്തി, പുരോഹിതൻ ദർഗായിൽ കയറി നിൽക്കുന്നു. തുടർന്നു രണ്ടു കൈകളും കൊണ്ട് അപ്പമെടുത്ത് പീലാസായിൽ വയ്ക്കുന്നു. അപ്പം ഒരിക്കലും ഇരട്ട സംഖ്യകളായി വയ്ക്കാറില്ല. ഒന്ന്, മൂന്ന്, അഞ്ച് എന്നിങ്ങനെ ഒറ്റ സംഖ്യകളായിട്ടാണ് അപ്പം ക്രമീകരിച്ചുവയ്ക്കുന്നത്. കൂടുതൽ ആളുകൾ കുർബാന അനുഭവിക്കുവാൻ ഉള്ളപ്പോഴാണ് ഇങ്ങനെ ചെയ്യുന്നത്. തുടർന്നു വീഞ്ഞിൽ തുല്യ അളവിൽ വെള്ളം ചേർത്തുകൊണ്ട് ഈ പ്രാർത്ഥന ചൊല്ലുന്നു: 'ദൈവമായ കർത്താവേ, നിന്റെ ദൈവത്വം ഞങ്ങളുടെ മനുഷ്യത്വവുമായി സംയോജിച്ചതുപോലെ ഈ വെള്ളത്തെ ഈ വീഞ്ഞുമായി സംയോജിപ്പിക്കണമേ.' കുരിശിൽ വച്ച് കർത്താവിന്റെ വിലാവിൽ പടയാളി കുത്തിയപ്പോൾ രക്തവും വെള്ളവും പുറപ്പെട്ടു (യോഹ. 19:34). അതുകൊണ്ടു കൂടിയാണ് വെള്ളം ചേർത്ത വീഞ്ഞ് വിശുദ്ധ കുർബാനയിൽ ഉപയോഗിക്കുവാൻ സഭ അനുശാസിക്കുന്നത്.

അംശവസ്ത്രങ്ങൾ ധരിച്ചശേഷം, ദർഗായിൽ കയറി നിന്നുകൊണ്ട് കാസായും പീലാസായും കൈകളിൽ എടുക്കുന്നതിനു മുമ്പു ഹൃദയസ്പർശിയായ ഈ പ്രാർത്ഥന പട്ടക്കാരൻ ചൊല്ലുന്നു: '.... മശിഹാതമ്പുരാനെ നിനക്കു പ്രീതികരവും ഞങ്ങൾക്കുവേണ്ടിയുള്ള നിന്റെ ബലിയർപ്പണത്തിന് അനുരൂപവുമായ ജീവനുള്ള ബലിയായി ഞങ്ങളെത്തന്നെ നിനക്കു സമർപ്പിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ.'

കാൽവറി യാഗം പോലെ നമ്മെത്തന്നെ ബലിയർപ്പിക്കുന്നതാണ് വി. കുർബാനയുടെ പരമലക്ഷ്യം. അപ്പവീഞ്ഞുകൾ മധ്യപൂർവദേശങ്ങളിലെ ജനങ്ങളുടെ ആഹാരവസ്തുക്കളാണ്. ആഹാരവസ്തുക്കൾ ദൈവമുമ്പാകെ സമർപ്പിക്കുന്നതുവഴി, മനുഷ്യർ തങ്ങളുടെ ഉപജീവനം, അഥവാ ജീവിതം തന്നെ ദൈവത്തിനു കാഴ്ചയണയ്ക്കുകയാണ്. അപ്പവീഞ്ഞുകൾ മനുഷ്യരുടെ അദ്ധ്വാനഫലം കൂടിയാണ്. അദ്ധ്വാനഫലം ദൈവത്തിനു കാഴ്ചയണയ്ക്കുമ്പോൾ മനുഷ്യർ സ്വയം ദൈവത്തിനു സമർപ്പിക്കുകയാണ്. ആ സമർപ്പണം, കാൽവറിയിലെ യാഗം പോലെ ത്യാഗനിർഭരവും, ആത്മീയവും ആകണമെന്ന് പട്ടക്കാരൻ പ്രാർത്ഥിക്കുകയാണ്.

മേലുദ്ധരിച്ച പ്രാർത്ഥനയിൽ ‘ഞങ്ങൾ’ എന്ന പ്രഥമ പുരുഷ ബഹു വചനം ഉപയോഗിച്ചിരിക്കുന്നത് അർത്ഥവത്താണ്. ഈ പ്രാർത്ഥന രഹസ്യമായിട്ടാണെങ്കിലും ജനത്തിന്റെ പ്രതിനിധിയായിട്ടാണ് പട്ടക്കാരൻ പറയുന്നത്. വി. കുർബാന സഭ മുഴുവന്റെയും ബലിയർപ്പണമായതുകൊണ്ട് പ്രാർത്ഥനകളിൽ പൊതുവെ ‘ഞങ്ങൾ’ എന്ന പദമാണ് ഉപയോഗിക്കുന്നത്.

തുടർന്നു പട്ടക്കാരൻ അപ്പവീഞ്ഞുകൾ ഇരിക്കുന്ന കാസായും പീലാസായും എടുത്തു കൈകൾ കുരിശാകൃതിയിൽ പിടിച്ചുകൊണ്ട് മധ്യസ്ഥ പ്രാർത്ഥനകൾ നടത്തുന്നു. ‘ആദാമും ഹവ്വായും തുടങ്ങി ആദിമുതൽ ഇന്നേദിവസം വരെ’ ദൈവത്തെ പ്രസാദിപ്പിച്ചിട്ടുള്ള എല്ലാവരെയും മധ്യസ്ഥ പ്രാർത്ഥനകളിൽ ഓർക്കുന്നു. പിന്നീട് രോഗികൾ, കുമ്പസാരം നടത്തിയവർ, വാങ്ങിപ്പോയവർ, പട്ടക്കാരന്റെ ബന്ധുമിത്രാദികൾ എന്നിവരെ പ്രത്യേകം പേരുപറഞ്ഞ് ഓർത്തു പ്രാർത്ഥിക്കുന്നു.

തുടർന്ന് കാസായും പീലാസായും ത്രോണോസിന്മേൽ വച്ചിട്ടു ശോശപ്പാകൊണ്ടു മൂടുന്നു. ധൂപം അണച്ചുകൊണ്ടു പട്ടക്കാരൻ വീണ്ടും ദൈവമാതാവിനും, മറ്റു പരിശുദ്ധന്മാർക്കുംവേണ്ടിയും, ജീവനുള്ളവരും മരിച്ചവരുമായ സകല വിശ്വാസികൾക്കുവേണ്ടിയും പ്രാർത്ഥിക്കുന്നുണ്ട്. കുർബാന ആരംഭിക്കുന്നതിനു മുമ്പ്, പരിശുദ്ധന്മാരുടെ മധ്യസ്ഥത യാചിക്കുന്നു. പട്ടക്കാരന്റെയോ ജനത്തിന്റെയോ വിശുദ്ധിയിലോ, ഒരുക്കത്തിലോ മാത്രം ആശ്രയിച്ചുകൊണ്ടല്ല വി. കുർബാനയിൽ സംബന്ധിക്കുന്നതെന്നും നേരേമറിച്ച് പരിശുദ്ധന്മാരുടെ മധ്യസ്ഥതയിൽ കൂടി ആശ്രയിച്ചുകൊണ്ടാണെന്നും ഇതു കുറിക്കുന്നു. വാങ്ങിപ്പോയ പരിശുദ്ധന്മാരായ ‘സാക്ഷികളുടെ സമൂഹ’ത്തോടു ചേർന്നുകൊണ്ടാണ് പട്ടക്കാരനും ജനങ്ങളും പ്രാർത്ഥിക്കുന്നത്. സഭ മുഴുവനും അതായത് ജീവനുള്ളവരും വാങ്ങിപ്പോയവരും, ചേർന്നാണ് വി. കുർബാന അർപ്പിക്കുന്നതെന്നു കാണിക്കുവാണ് പരിശുദ്ധന്മാരോടുള്ള പ്രാർത്ഥനയ്ക്കു വി. കുർബാനയിൽ അർഹമായ സ്ഥാനം നൽകിയിരിക്കുന്നത്. വി. കുർബാനയിൽ, പരിശുദ്ധന്മാരുടെ മദ്ധ്യസ്ഥത യാചിക്കുന്നതു കൂടാതെ അവർക്കു വേണ്ടിയും പ്രാർത്ഥിക്കുന്നുണ്ട്. പരിശുദ്ധന്മാർ നമ്മൾക്കു വേണ്ടി പ്രാർത്ഥിക്കുന്നതുപോലെ നാം അവർക്കുവേണ്ടിയും പ്രാർത്ഥിക്കുവാൻ ബാദ്ധ്യസ്ഥരാണ്. കാരണം യേശു ക്രിസ്തുവിന്റെ ശരീരമായ സഭയിലെ അംഗമായിട്ടാണ് നാം പ്രാർത്ഥിക്കുന്നത്. വാങ്ങിപ്പോയവരും വിശുദ്ധന്മാരും ആ ശരീരത്തിലെ സജീവാംഗങ്ങളാണ്. ക്രിസ്തുവിന്റെ ശരീത്തിലെ ഒരംഗത്തിനു മറ്റൊരംഗത്തെ വിസ്മരിച്ചുകൊണ്ട് പ്രാർത്ഥിക്കുവാൻ സാധിക്കുകയില്ല. ക്രിസ്തുശരീരത്തിലെ മുഴുവൻ അംഗങ്ങളെയും ഹൃദയത്തിൽ വഹിച്ചുകൊണ്ടു വേണം ഓരോ ക്രിസ്ത്യാനിയും പ്രാർത്ഥി

ക്കുവാൻ. ഓരോ പ്രാർത്ഥനയും ക്രിസ്തുവിന്റെ ശരീരമായ സഭയിൽ നിന്നും ദൈവസന്നിധിയിലേക്കു ഉയരുന്ന പരിമളധൂപമാണ്. അതുകൊണ്ടാണ് മരിച്ചുപോയവർക്കുവേണ്ടിയും, വിശുദ്ധന്മാർക്കുവേണ്ടിയും നാം വി. കുർബാനയിൽ പ്രാർത്ഥിക്കുന്നത്.

**2. പരസ്യമായ ഭാഗം**

വി. കുർബാനയുടെ പരസ്യമായ ഭാഗം പ്രാരംഭശുശ്രൂഷയെന്നും, വി. കുർബാനയെന്നും രണ്ടായി തിരിക്കാം. സ്നാനാർത്ഥികളുടെ ശുശ്രൂഷയെന്നും വിശ്വാസികളുടെ ശുശ്രൂഷയെന്നും ഈ ഭാഗങ്ങളെ വിശേഷിപ്പിക്കുന്നുണ്ട്. വിശ്വാസപ്രമാണം വരെയുള്ള ഭാഗമാണ് പ്രാരംഭ ശുശ്രൂഷ. സ്നാനാർത്ഥികൾക്ക് ഈ ഭാഗത്ത് സംബന്ധിക്കാവുന്നതുകൊണ്ടാണ് സ്നാനാർത്ഥികളുടെ ശുശ്രൂഷയെന്ന് പറയുന്നത്. വിശ്വാസപ്രമാണം കഴിഞ്ഞുള്ള ഭാഗത്തു വിശ്വാസികൾക്കു മാത്രമേ സംബന്ധിക്കുവാൻ അനുവാദമുള്ളു. അതുകൊണ്ടാണ് വിശ്വാസികളുടെ ശുശ്രൂഷയെന്ന് ഈ ഭാഗത്തെ വിളിക്കുന്നത്.

**(1) പ്രാരംഭ ശുശ്രൂഷ അഥവാ സ്നാനാർത്ഥികളുടെ ശുശ്രൂഷ**

(a) വി. കുർബാനയുടെ ആരംഭത്തിൽ സ്വർഗം തുറക്കപ്പെടുന്നതിനെ അനുസ്മരിപ്പിക്കുന്നരീതിയിൽ തിരശ്ശീല നീക്കുന്നു. 'നിന്നെ പ്രസവിച്ച മറിയാമും നിന്നെ മാമോദീസാ മുക്കിയ യോഹന്നാനും ഞങ്ങൾക്കുവേണ്ടി നിന്നോടപേക്ഷിക്കും. ഞങ്ങളുടെമേൽ കരുണ ചെയ്യേണമേ' എന്നുള്ള പ്രാർത്ഥന ചൊല്ലിക്കൊണ്ട് പട്ടക്കാരൻ ധൂപം അണച്ച് ശുശ്രൂഷകരോടൊത്ത് ത്രോണോസിന് വലംവെയ്ക്കുന്നു. ഈ പ്രാർത്ഥന അന്ത്യോഖ്യയിലെ പാത്രിയർക്കീസായിരുന്ന വി. സേവേറിയോസ് (+ എ.ഡി. 538) എഴുതിയിട്ടുള്ളതാണ്. ഈ സന്ദർഭത്തിൽ കർത്താവിന്റെ ജനനം, മാമോദീസാ, രക്ഷാകരമായ കുരിശുമരണം ഇവയെ അനുസ്മരിക്കുന്നു. കർത്താവിന്റെ രക്ഷണ്യപ്രവർത്തനത്തിൽ വി. കുർബാനയിലൂടെ നാം പങ്കാളികളായി തീരുന്നു എന്ന് അനുസ്മരിപ്പിക്കുവാനാണ് ഈ പ്രാർത്ഥന ആരംഭത്തിൽ തന്നെ ചൊല്ലുന്നത്. ആട്ടിടയന്മാരും വിദ്വാന്മാരും ബേത്ലഹേമിലെ പുൽക്കൂട്ടിൽ കിടന്ന യേശുക്കുഞ്ഞിനെ ആരാധിച്ചതുപോലെ പട്ടക്കാരൻ ധൂപം വീശി, ശുശ്രൂഷകരുടെ അകമ്പടിയോടെ ത്രോണോസിനു വലംവെയ്ക്കുകയാണ്.

അനന്തരം 'ദൈവമേ നീ പരിശുദ്ധനാകുന്നു... ഞങ്ങൾക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ, ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ' എന്നു മൂന്നു തവണ ചൊല്ലുമ്പോൾ, സത്യദൈവവും സത്യമനുഷ്യനുമായ യേശുക്രിസ്തു നമുക്കുവേണ്ടി കുരിശിൽ മരിച്ചു എന്ന സത്യം നാം ഏറ്റുപറയുകയാണ്.

(b) പ്രാരംഭ ശുശ്രൂഷയിലെ രണ്ടാമത്തെ പടി വചനശുശ്രൂഷയാണ്. വചനശുശ്രൂഷയ്ക്ക് ക്രിസ്തീയാരാധനയിൽ പ്രാചീന നൂറ്റാണ്ടു മുതൽ സുപ്രധാന സ്ഥാനമുണ്ടായിരുന്നുവെന്ന് നാം കണ്ടു. മദ്ബഹായുടെ വട ക്കുവശത്ത് അപ്പൊസ്തോല പ്രവൃത്തികളോ, പൊതുലേഖനങ്ങളോ വായിക്കുന്നു. ആദ്യം യഹൂദന്മാരോട് രക്ഷാസുവിശേഷം അറിയിച്ചതിനെ അതു കുറിക്കുന്നു. തുടർന്ന് തെക്കുവശത്ത് വി. പൗലോസ് ശ്ലീഹായുടെ ഏതെങ്കിലും ലേഖനം വായിക്കുന്നത് പുറജാതികളോട് സുവിശേഷം അറിയിക്കുന്നതിനെ കുറിക്കുന്നതായി ചിന്തിക്കാവുന്നതാണ്. 'പൗലൂസ് ശ്ലീഹാ ധന്യൻ ചൊൽ...' എന്ന ഗീതം ഗലാത്യർ 1:18-നെ അടിസ്ഥാനമാ ക്കിയുള്ളതാണ്. ജനങ്ങളെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുക യാണ് വേദവായനകളുടെ ഉദ്ദേശ്യം. 'നിങ്ങളെ ഞങ്ങളറിയിച്ചതൊഴിച്ചി ങ്ങൊരുവൻ വന്നറിയിച്ചാൽ...' എന്നു പാടുമ്പോൾ അപ്പൊസ്തോലിക വിശ്വാസത്തിന് വിരുദ്ധമായ ഉപദേശങ്ങളുടെ പിന്നാലെ നാം പോകരു തെന്ന മുന്നറിയിപ്പാണ് നമുക്ക് ലഭിക്കുന്നത്.

'അടക്കത്തോടും, ഭയത്തോടും, വണക്കത്തോടും' ജീവന്റെ വചന ങ്ങളെ കേൾക്കണം എന്നുള്ള ശുശ്രൂഷക്കാരന്റെ ആഹ്വാനത്തിനുശേഷം സുവിശേഷം വായിക്കുന്നു. 'ദൈവത്തിന്റെ ജീവനുള്ള വചനവും, നമ്മുടെ കർത്താവും ദൈവവും രക്ഷിതാവുമായ യേശുമിശിഹായുടെ മനുഷ്യാ വതാരകാലത്ത്', താൻ പ്രവൃത്തിക്കുകയും, സംസാരിക്കുകയും ചെയ്തി ട്ടുള്ള കാര്യങ്ങൾ വായിച്ചു കേൾക്കുന്നു. സുവിശേഷ വായനയെ തുടർന്ന് പ്രസംഗിക്കുന്ന പതിവാണ് ആദിമസഭയിൽ ഉണ്ടായിരുന്നത്. വായനാ ഭാഗങ്ങൾ ജനങ്ങൾക്ക് വിശദീകരിച്ചുകൊടുത്ത്, അവരെ വിശ്വാസത്തിൽ ഉറപ്പിക്കുകയാണ് പ്രസംഗത്തിന്റെ ഉദ്ദേശ്യം. അതിനാൽ സുവിശേഷം വായിച്ച ഉടനെ പ്രസംഗിക്കുന്നതാണ് ഉചിതമായിട്ടുള്ളത്. വിശ്വാസികളെ വി. കുർബാനയിൽ ഭയഭക്തിയോടെ സംബന്ധിക്കുന്നതിന് ഒരുക്കുന്ന തിനും പ്രസംഗം ഉപകരിക്കുന്നു. ഇന്നത്തെ സഭയിൽ സ്നാനാർത്ഥി കളായി ആരുംതന്നെ വി. കുർബാനയിൽ സംബന്ധിക്കാത്തതുകൊണ്ടും, വിശ്വാസികൾ താമസിച്ചു ദേവാലയത്തിൽ വരുന്നതുകൊണ്ടുമാണ് പ്രസംഗം അവസാന ഭാഗത്തേക്ക് നീക്കിവയ്ക്കുന്നത്.

സുവിശേഷ വായനയ്ക്കുശേഷം ചൊല്ലുന്ന 'യജമാനൻ വരുമന്നേര...' എന്ന ഗീതം വി. ലൂക്കോസ് 12:37-40 ആസ്പദമാക്കിയുള്ളതാണ്. വചനം കേൾക്കുന്ന വിശ്വാസികൾ ദൈവത്തിന്റെ മുന്തിരിത്തോപ്പിൽ അലസത കൂടാതെ വേല ചെയ്യണമെന്നുള്ള ആഹ്വാനമാണിത്. ഓരോ ദിവസ ത്തിനും അനുയോജ്യമായ മറ്റു പാട്ടുകളുമുണ്ട്.

(c) തുടർന്ന് ധൂപമർപ്പിച്ചുകൊണ്ട് പാപമോചന പ്രാർത്ഥന നടത്തുന്നു ('വിശുദ്ധീകരിക്കുന്നവനും വെടിപ്പാക്കുന്നവനും....' എന്ന പ്രാർത്ഥന).

പട്ടക്കാരൻ സ്വന്ത പാപങ്ങൾക്കും, സകല വിശ്വാസികളുടെ പാപങ്ങ ൾക്കും മോചനം അപേക്ഷിക്കുന്നു. പാപമോചന പ്രാർത്ഥന കഴിഞ്ഞ്, സന്ദർഭത്തിന് അനുസൃതമായ ഒരു സെദറാ തെരഞ്ഞെടുത്തു വായി ക്കുന്നു. 'സെദറാ' എന്ന വാക്കിന് 'നിര' എന്നാണ് അർത്ഥം. 'പ്രുമിയോൻ' സെദറായുടെ ആമുഖമാണ്. അർത്ഥസമ്പുഷ്ടമായ ധ്യാനങ്ങളാണ് സെദ റായുടെ ഉള്ളടക്കം.

സെദറാ വായിച്ചു കഴിഞ്ഞാൽ ത്രിത്വനാമത്തിൽ ധൂപക്കുറ്റി വാഴ് ത്തുന്നു. ധൂപക്കുറ്റി വാഴ്ത്തുന്നത് സുറിയാനി കുർബാനയുടെ ഒരു പ്രത്യേകതയാണ്. വിശുദ്ധ റൂഹായാകുന്ന അഗ്നി കരിപോലുള്ള നമ്മുടെ ജീവിതം വിശുദ്ധിയിൽ ജ്വലിപ്പിക്കേണ്ടതിന്റെ ആവശ്യം ഇതു നമ്മെ അനു സ്മരിപ്പിക്കുന്നു. സഭയുടെ പ്രാർത്ഥന സുഗന്ധധൂപം പോലെ ത്രിയേക ദൈവത്തിനു സ്വീകാര്യമാണ് എന്നു കാണിക്കുവാനാണ് ത്രിത്വനാമ ത്തിൽ ധൂപക്കുറ്റി വാഴ്ത്തുന്നത്. ത്രിത്വാരാധനയുടെ സുഗന്ധം കൊണ്ട് സഭ മുഴുവനും നിറഞ്ഞ്, ദൈവസാന്നിദ്ധ്യത്തിന്റെ പരിമളം ലോകത്തിൽ പരത്തുന്നവരായി നാം തീരണമെന്നും ഇത് അനുസ്മരിപ്പിക്കുന്നു.

**ചോദ്യങ്ങൾ**

1. വി. കുർബാനയർപ്പണത്തിൽ ഒരു വിശ്വാസിക്കുള്ള പങ്കാളിത്തം എന്താണെന്നു വിശദമാക്കുക.

2. വി. കുർബാനയിൽ മരിച്ചവർക്കുവേണ്ടിയും പരിശുദ്ധന്മാർക്കു വേണ്ടിയും പ്രാർത്ഥിക്കുന്നത് എന്തുകൊണ്ട്?

3. വി. കുർബാനയിൽ പ്രസംഗത്തിനുള്ള സ്ഥാനം എന്ത്?

4. ധൂപം അർപ്പിക്കുന്നതിന്റെ അർത്ഥം എന്ത്?

## പാഠം 3

# വി. കുർബാനയുടെ വിവിധ ഭാഗങ്ങൾ - 2

(ii) വിശ്വാസികളുടെ ശുശ്രൂഷ (a) വിശ്വാസപ്രമാണം (Creed) (b) പട്ടക്കാരൻ കൈകൾ കഴുകുന്നത് (c) സമാധാന ചുംബനം (d) ഹൃദയോന്നമനവും സ്തുതിയും സ്തോത്രവും (e) വി. കുർബാന സ്ഥാപനം (f) കർത്താവിന്റെ രക്ഷണ്യ പ്രവർത്തനങ്ങളുടെ അനുസ്മരണം (Anamnesis) (g) പരിശുദ്ധാത്മാവിന്റെ ആവാസത്തിനായുള്ള പ്രാർത്ഥന (Epiklesis) (h) മദ്ധ്യസ്ഥ പ്രാർത്ഥനകൾ അഥവാ തുബ്ദേൻ (i) ഖണ്ഡിപ്പിന്റെ ശുശ്രൂഷ (Fraction) (j) കർത്തൃപ്രാർത്ഥനകൾ (k) തിരുശരീരരക്തങ്ങളുടെ ആഘോഷം (l) ധൂപപ്രാർത്ഥനകൾ (m & n) തിരുശരീരരക്തങ്ങളുടെ സ്വീകരണവും കൃതജ്ഞതാ പ്രകടനവും.

### (ii) വിശ്വാസികളുടെ ശുശ്രൂഷ

വിശ്വാസികളുടെ ശുശ്രൂഷ അഥവാ അനാഫോറാ (Anaphora) ആരംഭിക്കുന്നത് വിശ്വാസപ്രമാണത്തോടുകൂടിയാണ്. 'അനാഫോറാ' എന്ന ഗ്രീക്കു വാക്കിനു 'കാഴ്ചയണയ്ക്കൽ' എന്നാണ് അർത്ഥം. യഥാർത്ഥത്തിൽ വി. കുർബാനയർപ്പണം, വിശ്വാസികളുടെ ശുശ്രൂഷയിൽ നടക്കുന്നതുകൊണ്ടാണ് ഈ ഭാഗത്തിന് അനാഫോറാ (കാഴ്ചയണയ്ക്കൽ) എന്നു പറയുന്നത്. സുറിയാനി അനാഫോറായിൽ താഴെപ്പറയുന്ന ഘടകങ്ങൾ ഉണ്ട്. ഈ ഘടകങ്ങൾ എല്ലാ പൗരസ്ത്യ കുർബാനകളിലും, കത്തോലിക്കാ കുർബാനയിലും കാണാവുന്നതാണ്. വിവിധ സഭകളുടെ കുർബാനയിൽ ഈ ഘടകങ്ങളുടെ സ്ഥാനത്തിൽ അൽപ്പം വ്യത്യാസങ്ങൾ ഉണ്ട്.

### (a) വിശ്വാസപ്രമാണം (Creed)

സഭയുടെ വിശ്വാസം, കേവലം ദൈവിക രഹസ്യങ്ങളെപ്പറ്റിയുള്ള ബുദ്ധിപരമായ അറിവു മാത്രമല്ല. ത്രിയേക ദൈവത്തിലുള്ള വിശ്വാസം പ്രകടമാക്കുന്നത് വി. ത്രിത്വത്തിനു നാം അർപ്പിക്കുന്ന ആരാധനയിലൂടെയാണ്. അതുകൊണ്ടാണ് നിഖ്യാ - കുസ്തന്തീനോപോലീസ് സുന്നഹദോസുകൾ അംഗീകരിച്ച വിശ്വാസപ്രമാണം ഒരു പ്രാർത്ഥനയായി എല്ലാ ആരാധനാസമൂഹങ്ങളിലും ഉപയോഗിക്കുന്നത്. വിശ്വാസപ്രമാണം ആദ്യകാലങ്ങളിൽ മാമോദീസായിൽ മാത്രമാണ് ഉപയോഗിച്ചിരുന്നത്. എന്നാൽ അതു വി. കുർബാനയിൽ ചൊല്ലുന്ന പതിവ് അന്ത്യോക്യയിലെ പാത്രിയർക്കീസായിരുന്ന പത്രോസ് (Peter the Fuller 488-ൽ മരിച്ചു) ആണ് ആരംഭിച്ചത്. ക്രിസ്തുവിന്റെ ശരീരമായ സഭയിൽ, പരിശുദ്ധാത്മാവിന്റെ കൃപയിൽ ഒന്നിച്ചുകൂടി, പിതാവാം ദൈവത്തിന് അണയ്ക്കുന്ന സ്തോത്ര

ബലിയാണ് വി. കുർബാന. ത്രിയേകദൈവത്തോടുള്ള സംസർഗത്തിന്റെ മാർഗ്ഗമാണ് വി. കുർബാന. അതിനാൽ വി. കുർബാനയ്ക്കു മുമ്പു തന്നെ ത്രിത്വത്തിലുള്ള വിശ്വാസപ്രഖ്യാപനം നടത്തുന്നു.

വിശ്വാസപ്രമാണം ചൊല്ലുന്ന സമയത്ത് ശുശ്രൂഷക്കാരൻ പടിഞ്ഞാറോട്ടു ധൂപംവീശി വരുന്നു. ഇതിനു രണ്ട് അർത്ഥമുണ്ട്. ഒന്ന്, സ്നാനാർത്ഥികളെയും മറ്റും പറഞ്ഞുവിടുന്നു. രണ്ട്, വിശ്വാസികളുടെ പ്രാർത്ഥന മുഴുവനും, അവരുടെ പ്രതിനിധിയായി ശെമ്മാശൻ (അഥവാ ശുശ്രൂഷക്കാരൻ) വഹിച്ചു ദൈവസന്നിധിയിൽ അണയ്ക്കുന്നു.

### (b) പട്ടക്കാരൻ കൈകൾ കഴുകുന്നത്

വിശ്വാസപ്രമാണത്തിന്റെ സമയത്ത് കൈകൾ കഴുകി, സമാധാനം ചോദിച്ചു ത്രോണോസിനു മുമ്പിൽ മുട്ടുകുത്തി പട്ടക്കാരൻ പ്രാർത്ഥിക്കുന്നു. കൈകൾ കഴുകുന്നതു ആത്മീയ ഒരുക്കത്തിന്റെ ചിഹ്നമാണ്. കൂടാതെ കർത്താവ് അന്ത്യഅത്താഴസമയത്തു ശിഷ്യന്മാരുടെ കാൽ കഴുകിയതിനെയും സൂചിപ്പിക്കുന്നു. യഹൂദന്മാരുടെ മതപരമായ ഭക്ഷണത്തിനു മുമ്പു കൈകഴുകുന്ന പതിവുണ്ടായിരുന്നു.

### (c) സമാധാന ചുംബനം

ബലിയർപ്പിക്കുന്നതിനു മുമ്പു സഹോദരങ്ങളുമായി നിരപ്പാകണമെന്നുള്ള കർത്തൃകൽപ്പനയനുസരിച്ചാണ് (വി. മത്താ 5:23, 24, 6:12) സമാധാനചുംബനം നൽകുന്ന പതിവ് ഉണ്ടായത്. ദൈവം ആദ്യമേ നമ്മോടു നിരപ്പായി എന്നുള്ളതും, തന്റെ നിരപ്പു നാം മറ്റുള്ളവരിലേക്കു പകർന്നു കൊടുക്കണമെന്നുള്ളതും അനുസ്മരിക്കത്തക്കവണ്ണം പട്ടക്കാരനും ശുശ്രൂഷകനും ആദ്യം ത്രോണോസ് മുത്തുകയും, തുടർന്ന് ജനത്തിനു സമാധാനം കൊടുക്കുകയും ചെയ്യുന്നു.

സമാധാനത്തിനുശേഷം, ഒരു പ്രാർത്ഥന ചൊല്ലിയിട്ട് കാസായും പീലാസായും മൂടിയിരിക്കുന്ന ശോശപ്പാ ഉയർത്തി ആഘോഷിക്കുന്നു. സ്വർഗീയരഹസ്യങ്ങൾ വി. കുർബാനയിലൂടെ ഭൂമിയിൽ വെളിപ്പെടുന്നു എന്നാണ് ശോശപ്പാ ഉയർത്തി ആഘോഷിക്കുന്നതിന്റെ അർത്ഥം. തുടർന്നു പട്ടക്കാരൻ ത്രിത്വനാമത്തിൽ ജനങ്ങളെ ആശീർവദിക്കുന്നു.

### (d) ഹൃദയോന്നമനവും സ്തുതിയും സ്തോത്രവും

'ഈ നാഴികയിൽ നാമെല്ലാവരുടേയും ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും... ഉയരങ്ങളിൽ ആയിരിക്കണം' എന്നു പറയുന്നു. അതിനു ജനം 'ഞങ്ങളുടെ ബോധങ്ങളും....' എന്നു മറുപടി പറയുന്നു. ഈ ആഹ്വാനവും പ്രതിവാക്യവും കുറഞ്ഞത് നാലാം നൂറ്റാണ്ടു മുതൽ പൗരസ്ത്യ

സഭകളുടെ ആരാധനയിൽ ഉപയോഗിക്കുന്നുണ്ട്. ക്രിസ്തുവിൽ ഒന്നായി ത്തീർന്നു സഭ മുഴുവനും ദൈവസന്നിധിയിൽ പ്രവേശിച്ചു പിതാവാം ദൈവത്തിന് അർപ്പിക്കുന്ന സ്തോത്രാർപ്പണമാണ് വി. കുർബാന എന്ന വസ്തുത ഈ പ്രാർത്ഥന അനുസ്മരിപ്പിക്കുന്നു. ദൈവത്തെ അനുസ്യൂ തമായി സ്തുതിക്കുന്ന മാലാഖമാരോട് ചേർന്നാണ് നാമും ദൈവത്തെ സ്തോത്രം ചെയ്യുന്നത്. മാലാഖമാരോട് ചേർന്ന് ദൈവത്തെ സ്തുതി ക്കുവാൻ പട്ടക്കാരൻ ആഹ്വാനം ചെയ്യുമ്പോൾ 'തന്റെ സ്തുതികളാൽ....' എന്നുള്ള പ്രതിവാക്യം ജനങ്ങൾ ചൊല്ലുന്നു. യെശ. 6:3-നെ ആസ്പദ മാക്കിയുള്ളതാണ് ഈ പ്രാർത്ഥന. രണ്ടാം നൂറ്റാണ്ടിൽ തന്നെ ക്രിസ്തീ യാരാധനയിൽ ഈ പ്രാർത്ഥന ഉപയോഗിച്ചിരുന്നതായി റോമിലെ വി. ക്ലീമ്മിസിന്റെ ലേഖനങ്ങളിൽ നിന്നും മനസ്സിലാക്കാം.

### (e) വി. കുർബാന സ്ഥാപനം

അന്ത്യഅത്താഴ സമയത്ത് കർത്താവ് വിശുദ്ധ കുർബാന സ്ഥാപിച്ച സംഭവം ഉറക്കെ പ്രസ്താവിച്ചുകൊണ്ട് അപ്പവീഞ്ഞുകളെ കുരിശുവരച്ചു വാഴ്ത്തുന്നു. കർത്താവ് വാഴ്ത്തിയെന്നും, ശുദ്ധീകരിച്ചെന്നും പറയു മ്പോൾ രണ്ടായി വേർപെടുത്താതെ അല്പമായി മുറിക്കുകയും ചെയ്യുന്നു. യേശുക്രിസ്തുവാണ് അപ്പവീഞ്ഞുകളെ വാഴ്ത്തുന്നത്. രണ്ടായിരം വർഷ ങ്ങൾക്കു മുമ്പ് സെഹിയോൻ മാളികയിൽ വച്ച് നടന്ന അതേ വി. കുർ ബാനയിൽ നാം പങ്കാളികളാവുകയാണ്. ഇവിടെ പട്ടക്കാരൻ കൗദാശി കമായി ക്രിസ്തുവിന്റെ സാന്നിദ്ധ്യത്തെ കുറിക്കുന്നു. മാളികയിൽ വെച്ച് 'ഇതെന്റെ ശരീരം', 'ഇതെന്റെ രക്തം' എന്നു പറഞ്ഞുകൊണ്ട് ശിഷ്യ ന്മാർക്കു നൽകിയ അതേ ദിവ്യരഹസ്യങ്ങൾ, പട്ടക്കാരന്റെ കൈകളിൽ നിന്നും വിശ്വാസികൾ സ്വീകരിക്കുന്നു.

### (f) കർത്താവിന്റെ രക്ഷണ്യപ്രവർത്തനങ്ങളുടെ അനുസ്മരണം (Anamnesis = വർത്തമാനകാലീകരണം)

വി. കുർബാന സ്ഥാപനത്തിനു ശേഷം കർത്താവ് 'എന്റെ ഓർമ്മ ക്കായി ഇതു ചെയ്വിൻ' (ലൂക്കോ 22:16; 1 കൊരി 11:24-25) എന്നു കൽപി ച്ചതിനെ അനുസ്മരിച്ച് 'ഈ രഹസ്യത്തിൽ സംബന്ധിക്കുമ്പോഴൊ ക്കെയും എന്റെ ഓർമ്മയ്ക്കായി ഇതിനെ നിങ്ങൾ ചെയ്ത്, ഞാൻ വരു ന്നതുവരെ എന്റെ മരണത്തെയും എന്റെ പുനരുത്ഥാനത്തെയും ഓർക്കു വിൻ' എന്നു പട്ടക്കാരൻ പറയുന്നു. ഇതിനു ജനം 'ഞങ്ങളുടെ കർ ത്താവേ, നിന്റെ മരണത്തെ ഞങ്ങൾ ഓർക്കുകയും....' എന്നുള്ള പ്രതി വാക്യം പറയുന്നു. വി. കുർബാന കർത്താവിന്റെ രക്ഷണ്യപ്രവർത്തന ങ്ങളുടെ കേവലം അനുസ്മരണം മാത്രമല്ല (ഉപരി) രക്ഷാ സംഭവങ്ങളെ വർത്തമാനകാലത്തിൽ അനുഭവവേദ്യമാക്കിത്തീർക്കുകയുമാണ്.

മനുഷ്യാവതാരത്തിലെ സംഭവങ്ങളും രണ്ടാമത്തെ വരവിലെ സംഭവ ങ്ങളും ഒരുമിച്ചുചേർന്ന് വർത്തമാന കാലത്തിൽ ആരാധനയിലൂടെ കാണ പ്പെടുകയാണ്. കർത്താവിന്റെ കുരിശുമരണത്തിലും ഉത്ഥാനത്തിലും രണ്ടാമത്തെ വരവിലെ സന്തോഷത്തിലും നാം പങ്കാളികളാവുകയാണ് വി. കുർബാനയിൽ.

## (g) പരിശുദ്ധാത്മാവിന്റെ ആവാസത്തിനായുള്ള പ്രാർത്ഥന (Epiklesis)

ഓർത്തഡോക്സ് ആരാധനയുടെ പ്രത്യേകതയാണ് വി. കുർബാന യിൽ പരിശുദ്ധാത്മാവിന്റെ ആവാസത്തിനായി പ്രാർത്ഥിക്കുന്നത്. 'എന്റെ വാത്സല്യമുള്ളവരേ, ജീവനുള്ള പരിശുദ്ധ റൂഹാ...' എന്നിങ്ങനെ ശെമ്മാ ശൻ, 'അടക്കത്തോടും ഭയത്തോടും നിന്നുകൊണ്ട് പ്രാർത്ഥിപ്പാൻ' നമ്മെ ആഹ്വാനം ചെയ്യുന്നു. ആ സമയത്ത് പട്ടക്കാരൻ കൈകൾ അപ്പവീഞ്ഞു കളിന്മേൽ ആഘോഷിച്ചുകൊണ്ട് രഹസ്യമായി ഈ പ്രാർത്ഥന ചൊല്ലുന്നു.

'കർത്താവേ, ഞങ്ങളുടെമേൽ കരുണ ചെയ്യണമെ. ഞങ്ങളുടെമേൽ കരുണ ചെയ്തു, ഞങ്ങളുടെമേലും വയ്ക്കപ്പെട്ടിരിക്കുന്ന ഈ വി. കുർ ബാനകളിന്മേലും, നിന്റെ വി. റൂഹായെ അയയ്ക്കേണമേ. ഞങ്ങളുടെ ഹൃദയങ്ങളിൽ താൻ ആവസിച്ചു വസിക്കുമാറാകണമെ...' (മാർ ഇസ ഹാക്കിന്റെ തക്സാ). മാർ യാക്കോബിന്റെ തക്സായുടെ പുരാതന കൈ യെഴുത്തുപ്രതികളിൽ 'ഞങ്ങളുടെമേലും ഈ കുർബാനയിലും അയ യ്ക്കണമെ' എന്നു കാണാം. നാം ഇപ്പോൾ ഉപയോഗിക്കുന്ന തക്സാ യിൽ "ഈ കുർബാന മേൽ നീ അയച്ചുതരണമെ" എന്നു ചുരുക്കിയിരി ക്കുകയാണ്.

ഈ പ്രാർത്ഥനയിൽ, പരിശുദ്ധ റൂഹാ അപ്പവീഞ്ഞുകളിന്മേലും, വിശ്വാ സികളുടെമേലും ആവസിക്കണമെന്നു പട്ടക്കാരൻ അപേക്ഷിക്കുന്നു. അപ്പ വീഞ്ഞുകളെ കർത്താവിന്റെ ശരീരരക്തങ്ങളാക്കി തീർക്കുന്ന പരിശുദ്ധ റൂഹാ, വിശ്വാസികളെ ഒന്നാക്കി കർത്താവിന്റെ ശരീരമായ സഭയാക്കി ത്തീർക്കുന്നു. അപ്പവീഞ്ഞുകളെ പരിവർത്തനപ്പെടുത്തുന്ന പ. റൂഹാ, വിശ്വാസികളെ രൂപാന്തരപ്പെടുത്തി ദൈവീകരിക്കുന്നു. അപ്പവീഞ്ഞുക ളിന്മേൽ ആവസിക്കുന്ന റൂഹാ, അവയെ സ്വീകരിക്കുന്ന വിശ്വാസികളുടെ ഹൃദയങ്ങളിലേക്ക് വരുന്നുണ്ട്. അതിനാൽ വിശുദ്ധ കുർബാന അനുഭ വിക്കുന്നയാൾ 'അഗ്നിയേയും പരിശുദ്ധാത്മാവിനെയും രുചിക്കുന്നു' എന്നാണ് വി. അപ്രേം പറയുന്നത്. പരിശുദ്ധാത്മാവിന്റെ സജീവ സാന്നി ദ്ധ്യമുള്ള തിരുശരീരരക്തങ്ങൾ സ്വീകരിക്കുന്നതുവഴി നമ്മുടെ ജീവിതവും ആത്മാവിന്റെ സാന്നിദ്ധ്യമുള്ളതായിത്തീരുന്നു.

### (H) മദ്ധ്യസ്ഥപ്രാർത്ഥനകൾ അഥവാ തുബ്ദേൻ

(ഇതിനെപ്പറ്റി അടുത്ത പാഠത്തിൽ പരാമർശിക്കുന്നു)

### (I) ഖണ്ഡിപ്പിന്റെ ശുശ്രൂഷ (Fraction)

പട്ടക്കാരൻ രഹസ്യമായി തിരുശരീരം മുറിക്കുകയും തിരുശരീരവും തിരുരക്തവും തമ്മിൽ കലർത്തുകയും ചെയ്യുന്നതാണ് ഈ ശുശ്രൂഷ. സാക്ഷാൽ പെസഹാക്കുഞ്ഞാടായ ക്രിസ്തുവിന്റെ ബലിയോടു നാം ഏകീഭവിക്കുകയാണ്. ക്രിസ്തീയ പെസഹാ നുറുക്കുന്നതാണ് വി. കുർബാനയിലെ ഖണ്ഡിപ്പിന്റെ ശുശ്രൂഷ. ഈ സമയത്തുള്ള ഒരു പ്രാർത്ഥനയിൽ 'ലോകത്തിന്റെ പാപത്തെ വഹിക്കുന്ന ദൈവത്തിന്റെ കുഞ്ഞാട് നീയാകുന്നു' (യോഹ. 1.29) എന്നു പറയുന്നു. വി. കുർബാനാനുഭവത്തിനുള്ള ഒരുക്കം കൂടിയാണീ ഭാഗം. ഇതിനുശേഷം ദൈവത്തിന്റെ കൃപയ്ക്കും അനുഗ്രഹത്തിനുമായുള്ള മദ്ധ്യസ്ഥ പ്രാർത്ഥനകൾ (ലുത്തിനിയ – Litany) ഉണ്ട്. നായകൻ പ്രാർത്ഥനയും, ജനങ്ങൾ അതിന്റെ പ്രതിവാക്യവുമായി ഇടകലർന്നു ചൊല്ലുന്ന പ്രാർത്ഥനകളാണ് 'ലുത്തിനിയ' എന്നറിയപ്പെടുന്നത്.

### (J) കർത്തൃപ്രാർത്ഥന

വിശ്വാസികൾ ക്രിസ്തുവിൽ ഒന്നായി പിതാവാം ദൈവത്തിന് അർപ്പിക്കുന്ന സ്തോത്രാർപ്പണമാണല്ലോ വി. കുർബാന. വി. കുർബാനയുടെ അവസാനം ക്രിസ്തുവിൽ ഒന്നായ ദൈവമക്കൾ പിതാവാം ദൈവത്തെ 'അബ്ബാ പിതാവേ' എന്നു വിളിച്ചു കർത്തൃപ്രാർത്ഥന ചൊല്ലുന്നു. പുത്രൻ മൂലം നമുക്കു ലഭിച്ച നിത്യരക്ഷയ്ക്കു വി. കുർബാനയിലൂടെ നന്ദിപൂർവ്വം സ്തോത്രം ചെയ്യുകയാണ്. കർത്തൃപ്രാർത്ഥന ദൈവപുത്രനിൽ വീണ്ടെടുക്കപ്പെട്ട 'ദൈവപുത്രന്മാരുടെ' പ്രാർത്ഥനയാണ്. അതുകൊണ്ട് പട്ടക്കാരനും ജനങ്ങളും ചേർന്നാണ് ഇതു ചൊല്ലുന്നത്. വി. കുർബാന അനുഭവിക്കുന്നതിനു മുമ്പുള്ള ഒരുക്ക പ്രാർത്ഥനയായും ഇതു കണക്കാക്കാം.

### (j) തിരുശരീര രക്തങ്ങളുടെ ആഘോഷം

തിരുശരീരരക്തങ്ങൾ ഉയർത്തി ആഘോഷിക്കുമ്പോൾ യഥാർത്ഥ മഹാപുരോഹിതനായ കർത്താവ് പിതൃസന്നിധിയിൽ സ്വയം ബലിയായി അർപ്പിക്കുന്നതു നാം ദർശിക്കുന്നു. ക്രിസ്തുവിൽ ചേർക്കപ്പെട്ട വിശ്വാസികൾ ദൈവസന്നിധിയിൽ കാഴ്ചയായി അണയ്ക്കപ്പെടുക കൂടിയാണ്. ആ കാഴ്ചയർപ്പണത്തിലൂടെ നാം ത്രിത്വസന്നിധിയിലേക്ക് അടുത്തു ചെല്ലുന്നു. അതുകൊണ്ടാണ് 'പിതാവും പുത്രനും പരിശുദ്ധറൂഹായും, നമ്മോടുകൂടെ' എന്നു പട്ടക്കാരൻ പറയുന്നത്.

**(l) ധൂപപ്രാർത്ഥനകൾ**

(അടുത്ത പാഠത്തിൽ വിവരിക്കുന്നു)

**(m & n) തിരുശരീര രക്തങ്ങളുടെ സ്വീകരണവും കൃതജ്ഞതാ പ്രകടനവും**

പട്ടക്കാരൻ തനിക്കുവേണ്ടി പ്രാർത്ഥിക്കണമെന്നു ജനത്തോട് അപേക്ഷിച്ചതിനുശേഷം ത്രോണോസിന്റെ മുൻപിൽ മുട്ടുകുത്തുന്നു. തിരശ്ശീല വലിച്ചതിനുശേഷം, പട്ടക്കാരനും തുടർന്ന് മദ്ബഹായിലുള്ളവരും വി. കുർബാന അനുഭവിക്കുന്നു. തുടർന്നു തിരുശരീരരക്തങ്ങളുമായി ആഘോഷപൂർവ്വം പടിഞ്ഞാറോട്ടു വരുന്നത് വിശ്വാസികൾക്കു വി. കുർബാന നൽകുന്നതിനാണ്. കർത്താവിന്റെ മഹത്വത്തോടുകൂടിയുള്ള രണ്ടാമത്തെ വരവിന്റെ പ്രതീകമാണിത്. വിശ്വാസികൾക്കു വി. കുർബാന നൽകിയശേഷം തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതിന് ഇടയാക്കിയ കരുണയ്ക്കായി പിതാവായ ദൈവത്തെ സ്തോത്രം ചെയ്യുന്നു. തുടർന്ന് 'നിങ്ങൾ കൈക്കൊണ്ട വഴിയാഹാരങ്ങളോടും ... സമാധാനത്തോടും കൂടി പോകുവീൻ' എന്നു പറഞ്ഞ് വിശ്വാസികളെ പറഞ്ഞയയ്ക്കുന്നു.

**ചോദ്യങ്ങൾ**

1. വിശ്വാസപ്രമാണം ചൊല്ലുന്നതിന്റെ അർത്ഥം എന്ത്?

2. സഭ മുഴുവനും കൂടി വി. കുർബാനയർപ്പിക്കുന്നു എന്നു പറയാമോ? എന്തുകൊണ്ട്?

**പാഠം 4**

## മദ്ധ്യസ്ഥ പ്രാർത്ഥനയും ധൂപപ്രാർത്ഥനയും

❑ മദ്ധ്യസ്ഥ പ്രാർത്ഥന അഥവാ 'തൂബ്ദേൻ' ❑ അഞ്ചാം തൂബ്ദേനിലെ പിതാക്കന്മാർ ❑ ധൂപപ്രാർത്ഥനകൾ

**1. മദ്ധ്യസ്ഥ പ്രാർത്ഥന അഥവാ 'തൂബ്ദേൻ'**

'തൂബ്ദേൻ' എന്ന സുറിയാനി വാക്കിന് 'എന്നാൽ വീണ്ടും' എന്നാണർത്ഥം. ശുശ്രൂഷക്കാരൻ ഉറക്കെ ചൊല്ലുന്ന ആറു പ്രാർത്ഥനകൾ തൂബ്ദേൻ എന്ന വാക്കിൽ ആരംഭിക്കുന്നതിനാൽ അത് ഈ മദ്ധ്യസ്ഥ പ്രാർത്ഥനയുടെ പേരായി. Diptychs എന്നാണ് ഇതിന്റെ ശരിയായ പേര്. രണ്ടായി മടക്കാവുന്ന എഴുത്തുപലകയ്ക്കാണ് Diptych എന്നു ഗ്രീക്കിൽ പറഞ്ഞിരുന്നത്. പലകയിൽ വിശ്വാസികളുടെയും മേൽപ്പട്ടക്കാരുടെയും,

പരിശുദ്ധന്മാരുടെയും പേരുകൾ എഴുതി വി. കുർബാനയിൽ വായിച്ചിരുന്നതുകൊണ്ടാണ് ആ പ്രാർത്ഥനയ്ക്കു തന്നെ ഡിപ്റ്റിക് എന്ന പേരുണ്ടായത്.

ജീവനോടിരിക്കുന്നവരെയും വാങ്ങിപ്പോയവരെയും ഈയവസരത്തിൽ ഓർത്തു പ്രാർത്ഥിക്കുന്നു. സഭയ്ക്കു മുഴുവനും വേണ്ടിയുള്ള പ്രാർത്ഥനകളാണിത്. ആറു പ്രാർത്ഥനകളാണ് ശുശ്രൂഷക്കാരൻ ചൊല്ലുന്നത്. അതിൽ ആദ്യത്തെ മൂന്നെണ്ണം ജീവനോടിരിക്കുന്നവർക്കുവേണ്ടിയും, പിന്നീടുള്ളവ വാങ്ങിപ്പോയവർക്കുവേണ്ടിയും ആണ്. ശുശ്രൂഷക്കാരൻ ഒരു പ്രാർത്ഥന ചൊല്ലുമ്പോൾ അതേ വിഷയത്തെക്കുറിച്ചു തന്നെ മറ്റൊരു പ്രാർത്ഥന പട്ടക്കാരൻ രഹസ്യമായി ചൊല്ലുന്നുണ്ട്. ജനങ്ങൾ 'കുറിയേലായിസ്സോൻ' ചൊല്ലിക്കഴിഞ്ഞു, പട്ടക്കാരൻ അതേ വിഷയത്തെക്കുറിച്ചു തന്നെ പരസ്യമായി പ്രാർത്ഥിക്കുന്നുണ്ട്. ശുശ്രൂഷക്കാരൻ ചൊല്ലുന്ന പ്രാർത്ഥനകളും, പട്ടക്കാരൻ രഹസ്യമായും പരസ്യമായും ചൊല്ലുന്നവയുൾപ്പെടെ 18 പ്രാർത്ഥനകളാണ് മദ്ധ്യസ്ഥ പ്രാർത്ഥനയിൽ (Diptychs) ഉള്ളത്.

ജീവനുള്ളവരും മരിച്ചവരും ഒരേ ക്രിസ്തുശരീരത്തിലെ അംഗങ്ങളാണെന്നുള്ള യാഥാർത്ഥ്യം അനുഭവിച്ചറിയുന്നത് വി. കുർബാനയിലൂടെയാണ്. മാമോദീസായിൽ ക്രിസ്തുവിനോട് ഒട്ടിച്ചേർക്കപ്പെട്ട സകല മനുഷ്യരെയും ഉൾക്കൊണ്ടാണ് സഭ വി. കുർബാന അർപ്പിക്കുന്നത്. വി. സഭയുടെ മക്കൾക്ക് അന്യോന്യം ഐക്യവും അഭിവൃദ്ധിയും ഉണ്ടാകുവാനും അവർ സുകൃതമുള്ളവരായിത്തീരുവാനും', മദ്ധ്യസ്ഥത അർപ്പിക്കുന്നു. ജീവിച്ചിരിക്കുന്നവരുടെമേൽ എന്നപോലെ വാങ്ങിപ്പോയവരുടെ മേലും ക്രിസ്തു കരുണ ചെയ്യുവാനും നാം അപേക്ഷിക്കുന്നു. പരിശുദ്ധന്മാരുടെയും വിശ്വാസികളായ വാങ്ങിപ്പോയവരുടെയും സാന്നിദ്ധ്യത്തെയും അവരോടു നമുക്കുള്ള സംസർഗത്തെയും നാം അനുസ്മരിക്കുന്നത് വി. കുർബാനയിലൂടെയാണ്.

ശെമ്മാശൻ ചൊല്ലുന്ന ഒന്നാമത്തെ മദ്ധ്യസ്ഥ പ്രാർത്ഥനയിൽ സത്യവിശ്വാസികളായ എല്ലാ മേൽപ്പട്ടക്കാരെയുമാണ് ഓർക്കുന്നത്. പ്രത്യേകിച്ച് സഭാതലവന്മാരായ അന്ത്യോക്യായിലെ മാർ ഇഗ്നാത്തിയോസിനെയും, പൗരസ്ത്യ കാതോലിക്കായായ മാർ ബസേലിയോസിനെയും യറുശലേമിലെ മാർ ഗ്രീഗോറിയോസിനെയും, അതാതു ഭദ്രാസന മെത്രാപ്പോലീത്തായെയും പേരെടുത്തു പറഞ്ഞ് അനുസ്മരിക്കുന്നു.

രണ്ടാമത്തെ തൂബ്ദേനിൻ വിശ്വാസികളായ എല്ലാവരെയും, മൂന്നാമത്തേതിൽ, സത്യവിശ്വാസികളായ ഭരണകർത്താക്കളെയും ഓർക്കുന്നു.

4, 5, 6 തൂബ്ദേനുകൾ വാങ്ങിപ്പോയവരെ ഓർക്കുന്നവയാണല്ലോ.

ഇവയിൽ നാലാം തുബ്ദേനിൽ ദൈവമാതാവ്, ശ്ലീഹന്മാർ തുടങ്ങി എല്ലാ വാങ്ങിപ്പോയ പരിശുദ്ധന്മാരെയും ഓർക്കുന്നു.

അഞ്ചാം തുബ്ദേനിൽ ഓർത്തഡോക്സ് വിശ്വാസത്തിന് അടിസ്ഥാനമിട്ട മൂന്നു സാർവ്വത്രിക സുന്നഹദോസുകളെയും, വിശ്വാസ സംരക്ഷണത്തിനായി അനവരതം യത്നിച്ച പരിശുദ്ധ പിതാക്കന്മാരെയും ഓർക്കുന്നു. നിഖ്യാ (325), കുസ്തന്തീനോപോലീസ് (381), എഫെസൂസ് (431) എന്നിവയാണ് മൂന്നു സുന്നഹദോസുകൾ. കൂടാതെ താഴെപ്പറയുന്ന പിതാക്കന്മാരെയും അനുസ്മരിക്കുന്നു.

## 2. അഞ്ചാം തുബ്ദേനിലെ പിതാക്കന്മാർ

(1) യെറുശലേമിലെ ഒന്നാമത്തെ മേൽപ്പട്ടക്കാരനും, കർത്താവിന്റെ സഹോദരനുമായ മാർ യാക്കോബ്.

(2) അന്ത്യോക്യയിലെ മേൽപ്പട്ടക്കാരനായിരുന്ന മാർ ഇഗ്നാത്തിയോസ്. ഇദ്ദേഹം എ.ഡി. 115-ൽ (?) റോമിൽ വച്ചു സിംഹങ്ങൾക്ക് ഇരയായി രക്തസാക്ഷി മരണം പ്രാപിച്ചു.

(3) റോമിലെ മാർ ക്ലിമ്മീസ് (+ 97 എ.ഡി.)

(4) ദീവന്നാസ്യോസ്: ഈ പേരിൽ പല പരിശുദ്ധ പിതാക്കന്മാർ സഭയിൽ ഉണ്ടായിട്ടുണ്ട്. അലക്സന്ത്രിയായിലെ മേൽപ്പട്ടക്കാരൻ മാർ ദീവന്നാസ്യോസ് (+ 264), ദീവന്നാസ്യോസ് അരയോപഗെറ്റ് (Dionysius Areopagite) എന്ന തൂലികാനാമത്തിൽ അനേകം ഗ്രന്ഥങ്ങൾ എഴുതിയ ഒരു പിതാവ് (500 എ. ഡി.) എന്നിവരെയാണ് ഇവിടെ സ്മരിക്കുന്നത്.

(5) അലക്സാന്ത്രിയായിലെ മാർ അത്താനാസ്യോസ്: (+ 373 എ.ഡി.) 325-ൽ നിഖ്യാ സുന്നദോസിൽ വച്ച് അറിയോസിന്റെ വേദവിപരീതത്തിനെതിരെ സത്യവിശ്വാസം ഉറപ്പിക്കുന്നതിൽ മുഖ്യപങ്കു വഹിച്ചത് ശെമ്മാശനായ മാർ അത്താനാസ്യോസ് ആയിരുന്നു. പിന്നീട് അദ്ദേഹം അലക്സാന്ത്രിയായിലെ മേൽപ്പട്ടക്കാരനായി.

(6) മാർ യൂലിയോസ്: റോമിലെ മേൽപ്പട്ടക്കാരനായിരുന്നു (+ 325).

(7) കൈസറിയായിലെ മേൽപ്പട്ടക്കാരനായിരുന്ന വലിയ മാർ ബസേലിയോസ് (+ 379).

(8) ഗ്രിഗോറിയോസ് എന്ന പേരു കൊണ്ട്, നിസ്സായിലെ മാർ ഗ്രിഗോറിയോസിനെയും (+ 395), നാസിയാൻസിലെ മാർ ഗ്രിഗോറിയോസിനെയുമാണ് അനുസ്മരിക്കുന്നത്. ഇതിൽ ഒന്നാമത്തെ പിതാവ്, വലിയ മാർ ബസേലിയോസ്സിന്റെ ഇളയ സഹോദരനും, രണ്ടാമൻ അദ്ദേഹത്തിന്റെ ഉറ്റ സുഹൃത്തുമായിരുന്നു.

(9) അലക്സാന്ത്രിയായിലെ മാർ ദീയസ്ക്കോറോസ് (+ 454)

(10) അലക്സാന്ത്രിയായിലെ മാർ തീമോത്തിയോസ് (+ 497)

(11) മാബൂഗിലെ മാർ പീലക്സിനോസ് (+ 523)

(12) സന്യാസിയായിരുന്ന അന്തീമോസ് (Ca 457)

(13) മാർ ഈവാനിയോസ് അഥവാ സെന്റ് ജോൺ ക്രിസോസ്റ്റം: അന്ത്യോക്യയിലെ പട്ടക്കാരനായിരുന്ന ഇദ്ദേഹം പിന്നീട് കുസ്തന്തീനോസ്പോലീസിലെ മേൽപ്പട്ടക്കാരനായി (+ 407).

(14) അലക്സാന്ത്രിയായിലെ വി. കൂറിലോസ് (+ 444) ആണ് ഇവിടെ ഉദ്ദേശിക്കുന്നത്. എന്നാൽ യെറുശലേമിലെ കൂറിലോസിനെ (+ 387) ഈയവസരത്തിൽ ഓർക്കാവുന്നതാണ്.

(15) അന്ത്യോക്യയിലെ മേൽപ്പട്ടക്കാരനായിരുന്ന മാർ സേവേറിയോസ് (+ 538). കൽക്കദൂന്യപക്ഷക്കാർക്കെതിരെ, ഓർത്തഡോക്സ് വിശ്വാസം ഉറപ്പിച്ചത് ഇദ്ദേഹമാണ്.

(16) മാർ യാക്കോബ് ബുർദാന (+ 578), എഡേസായിലെ ബിഷപ്പുകൂടിയായിരുന്ന ഇദ്ദേഹം, ഈജിപ്റ്റിലും, മധ്യപൂർവദേശങ്ങളിലും സഞ്ചരിച്ച് പീഡയുടെ കാലത്ത് സുറിയാനിസഭയിൽ അനേകം പട്ടക്കാരേയും മേൽപ്പട്ടക്കാരെയും വാഴിച്ചു.

(17) മാർ അപ്രേം (+ 373): നിസിബിസിലും എഡേസയിലും താമസിച്ച് അസംഖ്യം ഗാനങ്ങളും, പ്രാർത്ഥനകളും രചിച്ച ഇദ്ദേഹത്തോട് സുറിയാനി ആരാധനാഗീതങ്ങൾക്ക് ഒരു വലിയ കടപ്പാടുണ്ട്.

(18) മാർ യാക്കോബ്: അതിപ്രശസ്തമായ രണ്ടു സുറിയാനി പിതാക്കന്മാരെ ഈയവസരത്തിൽ അനുസ്മരിക്കുന്നു. സെറുഗിലെ മാർ യാക്കോബ് (+ 521). വി. അപ്രേമിനെപ്പോലെ, നമ്മുടെ ആരാധനാഗീതങ്ങളിൽ ഒരു നല്ല പങ്കും രചിച്ച പിതാവാണ്. രണ്ടാമത്തെയാൾ എഡേസായിലെ യാക്കോബ് (+ 703), വി. കുർബാന തക്സായും, മാമോദീസാക്രമവും മറ്റും ഗ്രീക്കിൽ നിന്നും സുറിയാനിലേക്കു തർജമ ചെയ്തു. സഭയുടെ കൂദാശക്രമങ്ങളിൽ പലതും എഡേസായിലെ യാക്കോബാണ് ക്രോഡീകരിച്ചത്.

(19) മാർ ഇസഹാക്ക് (+ 461): അന്ത്യോക്യയിലെ മേൽപ്പട്ടക്കാരനായിരുന്നു.

(20) മാർ ബാലായി (+ 450): കവിയും കോറെപ്പിസ്ക്കോപ്പായും ആയിരുന്നു. ആലോപ്പൊയിൽ ആയിരുന്നു ഇദ്ദേഹം ജീവിച്ചിരുന്നത്.

(21) മാർ ബർസൗമാ (+ 458): ഒരു സന്യാസിയായിരുന്നു.

(22) മാർ ശെമവൂൻ ദെസ്തുനി (+ 459): പതിനാറാം വയസ്സിൽ സന്യാസിയായിത്തീർന്ന ഇദ്ദേഹം പിൽക്കാലത്തു 40 അടി ഉയരമുള്ള തൂണിന്മേൽ ഇരുന്നു ജീവിതാവസാനം വരെ തപസ്സു ചെയ്തു.

23. മാർ അബഹായി: നിഖ്യായിലെ മേൽപ്പട്ടക്കാരനായിരുന്നു (5-ാം നൂറ്റാണ്ട്).

എട്ടാം നൂറ്റാണ്ടിനു മുമ്പുള്ള പിതാക്കന്മാർ മാത്രമേ ഈ ലിസ്റ്റിൽ ഉള്ളു. ഈ ലിസ്റ്റ് പൂർണ്ണമാണെന്നു പറയാൻ സാധിക്കുകയില്ല. മലങ്കര സഭയിലെ പിതാക്കന്മാരെയും ലിസ്റ്റിൽ ചേർക്കുന്നത് ആവശ്യമല്ലേ എന്നു ചിന്തിക്കേണ്ടിയിരിക്കുന്നു.

ആറാം തൂബ്ദേനിൽ വിശ്വാസികളായ വാങ്ങിപ്പോയവർക്കുവേണ്ടി പ്രാർത്ഥിച്ചുകൊണ്ട് മദ്ധ്യസ്ഥപ്രാർത്ഥനകൾ അവസാനിപ്പിക്കുന്നു.

### 3. ധൂപപ്രാർത്ഥനകൾ

കുക്കിലിയോൻ അഥവാ ധൂപപ്രാർത്ഥനകൾ വി. കുർബാനയുടെ ഭാഗമല്ല. വി. കുർബാനയുടെ അവസാനം ദൈവമാതാവിന്റെയും, പരിശുദ്ധന്മാരുടെയും മദ്ധ്യസ്ഥത യാചിച്ചുകൊണ്ട് ധൂപാർപ്പണത്തോടെ പ്രാർത്ഥിക്കുന്നു എന്നു മാത്രമേയുള്ളു. കുക്കിലിയോനു പകരം 'മശിഹാ രാജോത്ഥാനത്തിൽ...' എന്നു തുടങ്ങുന്ന ഗീതമോ, അർത്ഥവത്തായ മറ്റേതെങ്കിലും ഗീതങ്ങളോ ചൊല്ലാവുന്നതാണ്.

കുക്കിലിയോൻ എന്ന വാക്കിനു വൃത്തം (Cycle) എന്നാണർത്ഥം. നമ്മുടെ പ്രാർത്ഥനയുടെ സമ്പൂർണ്ണമായ രൂപം കുക്കിലിയോനിൽ അടങ്ങിയിട്ടുണ്ട്. ഒരു വട്ടം പൂർണമായി പ്രാർത്ഥന ചൊല്ലുന്നു എന്ന അർത്ഥത്തിലാകാം 'കുക്കിലിയോൻ' എന്ന വാക്കുപയോഗിക്കുന്നത്. കുക്കിലിയോന്റെ ഘടന താഴെക്കൊടുക്കുന്നു.

1. കുക്കിലിയോൻ: സങ്കീർത്തന ഭാഗം ചൊല്ലുന്നു.

2. എക്ബാ: വാക്കിന്റെ അർത്ഥം 'അവസാന ഭാഗം', 'പടി' എന്നിങ്ങനെയാണ്. ഒരു പ്രാർത്ഥനയുടെ അവസാനഭാഗത്തിനും ഒരു പ്രാർത്ഥനയ്ക്കു മുമ്പായി ചൊല്ലുന്ന ഗീതത്തിനു 'പ്രഥമ പടി' എന്ന അർത്ഥത്തിലും എക്ബാ എന്ന വാക്കുപയോഗിക്കുന്നു.

3. കോലോ: 'ഗീതം' എന്നാണർത്ഥം.

4. ബോവൂസാ: 'അപേക്ഷ' എന്നാണർത്ഥം.

സുറിയാനിസഭയിലെ യാമപ്രാർത്ഥനയിൽ ഇത്രയും ഘടകങ്ങൾ അടങ്ങിയിട്ടുണ്ട്.

താഴെപ്പറയുന്ന സങ്കീർത്തനഭാഗങ്ങളാണ് കുക്കിലിയോനിൽ ചൊല്ലുന്നത്.

| | | |
|---|---|---|
| 1. നിന്നാൾ സ്തുതിയൊടു | : | സങ്കീ. 45:9-11 |
| 2. നീതിജ്ഞൻ പനപോലെ | : | സങ്കീ. 92:12-14 |
| 3. ചാർത്തും നീതിയെ | : | സങ്കീ. 132:9-12 |
| 4. മക്കളിലപ്പൻ | : | സങ്കീ. 103:13-15 |
| 5. വെല്ലും ശത്രുക്കളെ | : | സങ്കീ. 44:5-7 |

ദൈവമാതാവും വാങ്ങിപ്പോയ സകല വിശുദ്ധന്മാരും, വിശ്വാസികളും നമ്മോടൊത്തു പ്രാർത്ഥിക്കുന്നുണ്ട്. അവരുടെ പ്രാർത്ഥനയോടു ചേർന്നു നമ്മുടേതും മറ്റൊരു സുഗന്ധധൂപമായി ദൈവസന്നിധിയിലേക്ക് ഉയരുന്നു എന്നു കാണിക്കുവാനാണ് ധൂപാർപ്പണത്തോടെ വി. കുർബാനയും, മറ്റു പ്രാർത്ഥനകളും അവസാനിപ്പിക്കുന്നത്.

**ചോദ്യങ്ങൾ**

1. മദ്ധ്യസ്ഥ പ്രാർത്ഥനയുടെ അർത്ഥമെന്ത്?
2. കുക്കിലിയോന്റെ ഘടന വിശദീകരിക്കുക.

**പാഠം 5**

# ഇതര ഓർത്തഡോക്സ് സഭകളുടെ ആരാധന

❑ ബൈസന്റയിൻ ഓർത്തഡോക്സ് സഭ (Byzantine Orthodox Church) ❑ കോപ്റ്റിക് ആരാധന ❑ എത്യോപ്യൻ ആരാധന ❑ അർമ്മീനിയൻ ആരാധന ❑ കൽദായ സുറിയാനി സഭയുടെ ആരാധന

## 1. ബൈസന്റയിൻ ഓർത്തഡോക്സ് സഭ (Byzantine Orthodox Church)

ബൈസന്റയിൻ പാരമ്പര്യത്തിൽ ഉൾപ്പെടുന്ന സഭകൾ റഷ്യൻ സഭ, റുമേനിയൻ സഭ, ഗ്രീസിലെയും കോൺസ്റ്റാന്റിനോപ്പിളിലെയും സഭകൾ, ബുൾഗേറിയൻ സഭ, ജോർജിയൻ സഭ തുടങ്ങിയവയാണ്. ബൈസന്റയിൻ സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്ന കോൺസ്റ്റാന്റിനോപ്പിളിൽ (കുസ്തന്തീനോപോലീസ്) അന്ത്യോക്യയിലെ ആരാധനാക്രമങ്ങൾ ആണ് ആദ്യകാലങ്ങളിൽ ഉപയോഗിച്ചിരുന്നത്. കോൺസ്റ്റാന്റിനോപ്പിളിലെ പാത്രിയർക്കീസായിരുന്ന ജോൺ ക്രിസോസ്റ്റം അന്ത്യോക്യയിലെ പട്ട

ക്കാരനായിരുന്നുവെന്നു നാം കണ്ടു. സാമ്രാജ്യത്തിന്റെ തലസ്ഥാനമായിരുന്നതിനാൽ, പുതിയ കർമ്മങ്ങളും, പ്രാർത്ഥനകളും, സംഗീതവും ഉൾക്കൊണ്ടു കോൺസ്റ്റാന്റിനോപ്പിളിലെ ആരാധന വളർച്ച പ്രാപിച്ചു.

രണ്ടു കുർബാന തക്സാകൾ ബൈസന്റയിൻ സഭകളിൽ ഉപയോഗത്തിലുണ്ട്. വി. ബസേലിയോസിന്റെ ക്രമം പ്രധാന പെരുന്നാളുകളിലും, വി. ജോൺ ക്രിസോസ്റ്റത്തിന്റെ ക്രമം സാധാരണ ഞായറാഴ്ചകളിലും ഉപയോഗിക്കുന്നു (ജോൺ ക്രിസോസ്റ്റത്തിന്റെ പേരിൽ സുറിയാനിക്കാർ ഉപയോഗിക്കുന്ന തക്സായിൽ നിന്ന് ഇത് വ്യത്യസ്തമാണ്). ഇതു കൂടാതെ വി. കുർബാനയുടെ സ്വീകരണ ശുശ്രൂഷ (Liturgy of the presanctified) എന്നൊരു കർമ്മം ബൈസന്റയിൻ സഭകളിലുണ്ട്. ഇതു കുർബാന അർപ്പണമല്ല. നോമ്പു ദിവസങ്ങളിൽ ഉപവാസം കഴിഞ്ഞോ, വി. കുർബാന ചൊല്ലാത്ത ദിവസങ്ങളിലോ, നേരത്തെ സൂക്ഷിച്ചുവച്ചിരിക്കുന്ന തിരുശരീര രക്തങ്ങൾ പ്രത്യേക പ്രാർത്ഥനയോടുകൂടി വിശ്വാസികൾക്കു നല്കുന്ന ശുശ്രൂഷയാണിത്.

ബൈസന്റയിൻ കുർബാനയ്ക്കു മൂന്നു ഭാഗങ്ങൾ ഉണ്ട്. (a) ഒരുക്ക ശുശ്രൂഷ, (b) സ്നാനാർത്ഥികളുടെ ക്രമം c) വിശ്വാസികളുടെ ക്രമം.

**(a) ഒരുക്ക ശുശ്രൂഷ**

അപ്പവും, വെള്ളം ചേർത്ത വീഞ്ഞും ഒരു ചെറിയ ത്രോണോസിൽ ഒരുക്കിവയ്ക്കുന്നു. പട്ടക്കാരൻ അപ്പത്തിന്റെ ഇടതുവശത്തു കുന്തം പോലുള്ള ഒരു ചെറിയ സ്പൂൺ കൊണ്ട് കുത്തിയിട്ട് ഇങ്ങനെ പറയുന്നു: 'പടയാളികളിൽ ഒരുത്തൻ കുന്തം കൊണ്ട് അവന്റെ വിലാപ്പുറത്ത് കുത്തി: ഉടനെ രക്തവും വെള്ളവും പുറപ്പെട്ടു' (യോഹ. 19:34). ഒമ്പതാം നൂറ്റാണ്ടിൽ ആരംഭിച്ച ഈ കർമ്മത്തിന്റെ അർത്ഥം വ്യക്തമാണല്ലോ? തുടർന്ന് വേറൊരു അപ്പത്തിൽ നിന്നും അടർത്തിയെടുക്കുന്ന അനേകം നുറുങ്ങുകൾ കുർബാനയപ്പത്തിന്റെ അരികിലായി നിരനിരയായി വയ്ക്കുന്നു. ഈ നുറുങ്ങുകൾ ദൈവമാതാവിന്റെയും, മാലാഖമാരുടേയും, പരിശുദ്ധന്മാരുടേയും പ്രതീകമാണെന്നു ബൈസന്റയിൻ സഭ പഠിപ്പിക്കുന്നു. ഈ പതിവും ഒമ്പതാം നൂറ്റാണ്ടിന് ശേഷമാണ് ഉണ്ടാകുന്നത്.

**(b) സ്നാനാർത്ഥികളുടെ ക്രമം**

പ്രാരംഭ പ്രാർത്ഥന കഴിഞ്ഞ് സുവിശേഷവുമായി പട്ടക്കാരനും, ശെമ്മാശന്മാരും പ്രവേശിക്കുന്നു. ഇതിനു 'ചെറിയ പ്രവേശനം' (Little Entrance) എന്നാണ് പറയുന്നത്. ബീമാ എന്ന ഉയർന്ന പീഠത്തിൽ കയറി ശെമ്മാശൻ സുവിശേഷം വായിച്ചിട്ട്, സ്നാനാർത്ഥികളെ പിരിച്ചുവിടുന്നു.

### (c) വിശ്വാസികളുടെ ക്രമം

ബൈസന്റയിൻ കുർബാനയുടെ മറ്റൊരു പ്രത്യേകത ചെറിയ ത്രോണോസിലോ, മദ്ബഹായ്ക്കു വെളിയിലോ നേരത്തെ ഒരുക്കിവച്ചിരിക്കുന്ന അപ്പവീഞ്ഞുകളുമായുള്ള ആഘോഷപൂർവ്വമായ പ്രവേശനമാണ്. പട്ടക്കാരും, ശെമ്മാശന്മാരും ചേർന്ന് പ്രദക്ഷിണമായി അപ്പവീഞ്ഞുകളും കൊണ്ട് മദ്ബഹായിൽ പ്രവേശിക്കുന്നു. 'വലിയ പ്രവേശനം' (Great Entrance) എന്നാണിത് അറിയപ്പെടുന്നത്. തുടർന്നുള്ള ഭാഗങ്ങൾക്ക് സുറിയാനിസഭയുടെ കുർബാനയുമായി കുറെയൊക്കെ സാമ്യമുണ്ട്.

ഖണ്ഡിപ്പിന്റെ ശുശ്രൂഷയുടെ സമയത്ത് കാസായിലെ വീഞ്ഞിൽ അല്പം ചൂടുവെള്ളം ചേർക്കുന്നു. 'സെയോൺ' (Zeon) എന്നാണ് ഈ കർമ്മത്തിന്റെ പേര്. ക്രിസ്തുവിന്റെ രക്തത്തിനു ചൂടും ജീവനും ഉണ്ടെന്നും, ആ ജീവൻ തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നവരിലേക്ക് പകരപ്പെടുന്നു എന്നുമാണ് ഇതിനു വ്യാഖ്യാനം നൽകുന്നത്.

ബൈസന്റയിൻ ആരാധനയിൽ നമ്മെ ആകർഷിക്കുന്ന രണ്ടു ഘടകങ്ങൾ സംഗീതവും, ഐക്കണു (Icons) കളുടെ ഉപയോഗവുമാണ്. ബൈസന്റയിൻ ദേവാലയം മുഴുവനും ക്രിസ്തു, പരിശുദ്ധന്മാർ, വേദപുസ്തക സംഭവങ്ങൾ എന്നിവയെപ്പറ്റിയുള്ള ചിത്രങ്ങൾ കൊണ്ട് നിറഞ്ഞതാണ്. നമ്മുടെ തിരശീലയുടെ സ്ഥാനത്ത് ഐക്കണോസ്റ്റാസിസ് (Iconostasis) എന്ന ചരിത്രപൂരിതമായ തടികൊണ്ടുള്ള മറയാണ് ബൈസന്റയിൻ ദേവാലയത്തിൽ ഉള്ളത്. ക്രിസ്തു, ദൈവമാതാവ്, മാലാഖമാർ, പരിശുദ്ധന്മാർ എന്നിവരുടെ സജീവ സാന്നിധ്യമാണ് ഈ ചിത്രങ്ങളിലൂടെ ദർശിക്കുന്നത്. വിശ്വാസികളായ കലാകാരന്മാർ (കൂടുതൽ പേരും സന്യാസികൾ) ദീർഘനാളത്തെ പരിശീലനവും, പ്രാർത്ഥനയും ഉപവാസവും കഴിഞ്ഞാണ് ഒരു ഐക്കൺ വരയ്ക്കുന്നത്. സംഗീതത്തിലൂടെയും, വാക്കുകളിലൂടെയും ദൈവത്തെ സ്തുതിക്കുന്നതുപോലെ, ചിത്രങ്ങളുടെ വർണ്ണപ്പൊലിമയിലൂടെ ദൈവമഹത്വവും, ദൈവസാന്നിധ്യവും കാട്ടിക്കൊടുക്കുന്ന ഉപാധിയാണ് ഐക്കണുകൾ.

### കോപ്റ്റിക് ആരാധന

ഈജിപ്തിലെ സഭ ആദിമ നൂറ്റാണ്ടുകളിൽ ഗ്രീക്കു ഭാഷ ഉപയോഗിച്ചിരുന്നു. എങ്കിലും, ഇപ്പോൾ ബൊഹാറിക് ഭാഷയിലും, അറബിയിലും ആണ് ആരാധന നടത്തുന്നത്. നാലു കുർബാന തക്സാകൾ കോപ്റ്റിക് സഭ ഉപയോഗിക്കുന്നു. അതിൽ ഏറ്റവും പുരാതനവും, പ്രധാനവും വി. മർക്കോസിന്റെ ക്രമമാണ്. കോപ്റ്റിക് കുർബാനയുടെ ഒരു പ്രത്യേകത മദ്ധ്യസ്ഥ പ്രാർത്ഥനകൾ (തൂബ്ദേൻ), സമാധാന ചുംബനം കഴിഞ്ഞ് ഉടനെയാണ് എന്നതത്രേ. കൂടാതെ പരിശുദ്ധാത്മാവിനെ വിളിച്ചുകൊ

ണ്ടുള്ള രണ്ടു പ്രാർത്ഥനകൾ ഈ കുർബാനയിൽ ഉണ്ട്. ഒന്ന് സ്ഥാപന വചനങ്ങൾക്ക് തൊട്ടു മുമ്പും, മറ്റൊന്ന് സ്ഥാപനവചനങ്ങൾക്ക് ശേഷവും.

കുർബാനയപ്പം പുളിപ്പുള്ളതാണ്. അപ്പത്തിലെ അടയാളങ്ങളുടെ കൂട്ടത്തിൽ ഗ്രീക്കിൽ 'ദൈവമേ നീ പരിശുദ്ധനാകുന്നു' (Trisagion) എന്ന ആലേഖനവും ഉണ്ട്. യാമപ്രാർത്ഥനകൾക്കു കോപ്റ്റിക് സഭ 'ധൂപാർപ്പണ ശുശ്രൂഷ' എന്നാണ് പറയുന്നത്.

**3. എത്യോപ്യൻ ആരാധന**

കോപ്റ്റിക് ആരാധനക്രമങ്ങളുടെ തർജമയാണ് എത്യോപ്യൻ സഭ ഉപയോഗിക്കുന്നത്. എങ്കിലും തദ്ദേശീയമായ ക്രമങ്ങളും ഉണ്ടായിട്ടുണ്ട്. ഇരുപതു കുർബാന തക്സാകൾ എത്യോപ്യൻ സഭയിൽ ഉണ്ട്. അതിൽ ഏറ്റവും പ്രധാനം 'പന്ത്രണ്ട്' അപ്പൊസ്തോലന്മാരുടെ ക്രമമാണ്. ഗേസ് (Ge'ez) ഭാഷയിലാണ് ആരാധന നടത്തുന്നത്. ഹെയ്‌ലി സലാസി ചക്രവർത്തിയുടെ കാലത്ത് ആധുനിക ഭാഷയായ അംഹാരിക്കിൽ (Amharic) ഉള്ള ആരാധന ചില പള്ളികളിൽ ഏർപ്പെടുത്തുകയുണ്ടായെങ്കിലും, പൊതുവെ ഗേസ് ഭാഷയാണ് ഉപയോഗത്തിലിരിക്കുന്നത്.

**4. അർമീനിയൻ സഭ**

അർമീനിയൻ ആരാധന, കൈസറിയ, കോൺസ്റ്റാന്റിനോപ്പിൾ എന്നിവിടങ്ങളിലെ ആരാധനയുമായി ബന്ധപ്പെട്ടതാണ്. ബൈസന്റയിൻ ആരാധനയുടെ അതിപ്രാചീനമായ ഒരു രൂപമാണ് അർമ്മീനിയൻ സഭ ഉപയോഗിക്കുന്നത്. ആരാധന ഭാഷ 'അർമ്മീനിയൻ' ആണ്. ഒരൊറ്റ കുർബാന തക്സാ മാത്രമേ ഉപയോഗത്തിലുള്ളു. അർമ്മീനിയയിലെ സുവിശേഷകനായ ഗ്രിഗറി ഇലുമിനേറ്ററിന്റെ (Gregory the llluminator) പേരിലാണ് ഈ തക്സാ അറിയപ്പെടുന്നത്.

വി. കുർബാനയിൽ വെള്ളം ചേർക്കാത്ത വീഞ്ഞ് ഉപയോഗിക്കുന്നത് അർമ്മീനിയൻ സഭയുടെ പ്രത്യേകതയാണ്. അതുപോലെ തന്നെ, പുളിപ്പില്ലാത്ത അപ്പം വി. കുർബാനയ്ക്ക് ഉപയോഗിക്കുന്ന ഏക പൗരസ്ത്യ സഭയും (ഓറിയന്റൽ ഓർത്തഡോക്സ്) ഇതാണ്.

**കൽദായ സുറിയാനി സഭയുടെ ആരാധന**

വിവിധ പൗരസ്ത്യ ആരാധനകളെപ്പറ്റിയുള്ള പഠനം കൽദായ സുറിയാനി (നെസ്തോറിയൻ) സഭയുടെ ആരാധനയെപ്പറ്റി പരാമർശിക്കാതെ പൂർണമാകുകയില്ല. നിസിബിസും എഡേസായും കേന്ദ്രങ്ങളാക്കി വളർന്നുവന്ന ഈ ആരാധനയിൽ പുരാതനമായ പല ഘടകങ്ങളും ഉൾക്കൊണ്ടിട്ടുണ്ട്.

മൂന്നു തക്സാകൾ ഉപയോഗത്തിലുണ്ട്. 1. ആദായിയുടെയും മാറി യുടെയും ക്രമം. 2. തിയൊഡോറിന്റെ ക്രമം 3. നെസ്തോറിയോസിന്റെ ക്രമം.

വിവിധ സഭകളുടെ അതിപുരാതന ക്രമങ്ങളിൽ ഒന്നാണ് ആദായി യുടെയും മാറിയുടെയും ക്രമം. ഇതിന്റെ പഴയ കൈയെഴുത്തു പ്രതിക ളിൽ സ്ഥാപന വചനങ്ങൾ കാണുന്നില്ല എന്നുള്ളത് ഒരു പ്രത്യേകത യാണ്. ആരാധനയുടെ ഘടനയിൽ നമ്മുടേതുമായി കുറെയൊക്കെ സാമ്യ മുണ്ട്. ഖണ്ഡിപ്പിന്റെ ശുശ്രൂഷയ്ക്ക് മുമ്പായി പട്ടക്കാരൻ കൈകൾ കഴു കുന്നുണ്ട്.

തൃശൂരിലെയും, ഇറാക്കിലേയും കൽദായ സഭകൾ ഈ ആരാധന ഉപയോഗിക്കുന്നു. കേരളത്തിലെ മലബാർ സുറിയാനി കത്തോലിക്കർ അല്പം ഭേദഗതികളോടെ ആദായിയുടെയും മാറിയുടേയും ക്രമം ഉപ യോഗിക്കുന്നുണ്ട്.

**ചോദ്യങ്ങൾ**

1. ബൈസന്റയിൻ ആരാധനയുടെ പ്രത്യേകതകൾ എന്ത്?

2. വലിയ പ്രവേശനം (Great Entrance) എന്താണ്?

3. അർമ്മീനിയൻ കുർബാനയും നമ്മുടെ കുർബാനയും തമ്മിലുള്ള രണ്ടു പ്രധാന വ്യത്യാസങ്ങൾ ഏവ?

### പാഠം 6

## വി. കുർബാനയും സഭാജീവിതവും

❑ വി. കുർബാനയർപ്പണത്തിൽ വിശ്വാസികൾക്കുള്ള പങ്ക് ❑ പതിവായ കുർബാനയനുഭവത്തിന്റെ പ്രാധാന്യം

ഓർത്തഡോക്സ് ആദ്ധ്യാത്മിക പാരമ്പര്യത്തിൽ കേന്ദ്രസ്ഥാനം വിശുദ്ധ കുർബാനയ്ക്കുണ്ട്. സഭയിലെ എല്ലാ ആത്മിക പ്രവർത്തന ങ്ങളും, കൂദാശാനുഷ്ഠാനങ്ങളും വി. കുർബാന കേന്ദ്രീകരിച്ചാണ് നട ത്തുന്നത്. മാമോദീസാ, പട്ടംകൊട, വിവാഹം, മൂറോൻ കൂദാശ, കുമ്പ സാരം തുടങ്ങിയ എല്ലാ കൂദാശകളും വി. കുർബാനാർപ്പണത്തോടുകൂടി യാണ് നടത്തുന്നത്. അതുകൊണ്ട് വി. കുർബാന എല്ലാ കൂദാശകളു ടേയും പൂർത്തീകരണമാണ്. അഞ്ചാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന ദീവ ന്നാസ്യോസ് അരയോപഗൈറ്റ് എന്ന സഭാപിതാവ് വി. കുർബാനയെ 'കൂദാശകളുടെ കൂദാശ' എന്നാണ് വിശേഷിപ്പിക്കുന്നത്.

വി. കുർബാനയർപ്പിക്കുന്ന സമൂഹത്തിൽ മാമോദീസായിൽ ക്രിസ്തുവിനോട് ചേർന്നവർ ഒരുമിച്ചു കൂടുന്നു. ഒരേ അപ്പത്തിന്റെ അംശികൾ ഒരൊറ്റ ശരീരമായിത്തീരുന്നു (1 കൊരി. 10:17). ഈ ഒറ്റ ശരീരമായ സമൂഹത്തെയാണ് ക്രിസ്തുവിന്റെ ശരീരമായ സഭ എന്ന് വി. പൗലൂസ് വിളിക്കുന്നത് (എഫെ. 6:22-32). വി. കുർബാനയ്ക്കായി കൂടിവരുന്ന ഈ സമൂഹത്തിലൂടെയാണ് ക്രിസ്തുവിന്റെ ശരീരമായ സഭ ലോകത്തിൽ കാണപ്പെടുന്നത്. പുതിയനിയമത്തിൽ ആരാധനയുടെ ഉദ്ദേശ്യം സഭയുടെ കെട്ടുപണി (Building up of the Church) ആണെന്നു നാം മനസ്സിലാക്കി. വി. കുർബാനയുടെ പരമലക്ഷ്യവും സഭയുടെ കെട്ടുപണിയാണ്. ഒരേ അപ്പത്തിലുള്ള പങ്കാളിത്തത്തിലൂടെ പരിശുദ്ധാത്മാവിന്റെ സാന്നിധ്യമുള്ള ക്രിസ്തുശരീരമായി സഭ ലോകത്തിൽ കാണപ്പെടണം. പരിശുദ്ധാത്മാവിന്റെ ഫലങ്ങൾ (ഗലാ. 5:22-23) സഭയിലൂടെ ലോകം ദർശിച്ച്, ക്രിസ്തുവിനോട് ചേരണം. അങ്ങനെ സകല മനുഷ്യരും ജീവനുള്ള കല്ലുകൾ എന്നപോലെ ക്രിസ്തുവിനോട് ചേർക്കപ്പെട്ട്, 'ആത്മികഗൃഹമായി യേശുക്രിസ്തു മുഖാന്തരം ദൈവത്തിന് പ്രസാദമുള്ള ആത്മികയാഗം കഴിപ്പാൻതക്ക വിശുദ്ധ പുരോഹിത വർഗമാകേണ്ടതിന് പണിയപ്പെടണം (1 പത്രോ. 2:5). സകല മനുഷ്യരും ക്രിസ്തുവിൽ ചേർക്കപ്പെട്ട് ദൈവത്തെ മഹത്വപ്പെടുത്തുന്ന ഒരൊറ്റ ദൈവമന്ദിരമായി ലോകത്തിൽ കാണപ്പെടണം. ഈ ഉദ്ദേശ്യത്തിലാണ് വി. കുർബാനയും മറ്റു കൂദാശകളും സഭ അനുഷ്ഠിക്കുന്നത്. ദൈവത്തെ മഹത്വപ്പെടുത്തുന്ന ഒരു ദൈവമന്ദിരമാണ് വി. കുർബാനയ്ക്ക് കൂടിവരുന്ന ഓരോ സമൂഹവും. ആ സമൂഹത്തിലെ ഓരോ അംഗത്തിനും, ദൈവത്തെ മഹത്വപ്പെടുത്തുന്ന കർമ്മത്തിൽ സുപ്രധാനമായ പങ്കുണ്ട്. അതുകൊണ്ടാണ് സഭ മുഴുവനുംകൂടി വിശുദ്ധ കുർബാന അർപ്പിക്കുന്നു എന്ന് പറയുന്നത്.

### 1. വിശുദ്ധ കുർബാനയർപ്പണത്തിൽ വിശ്വാസികൾക്കുള്ള പങ്ക്

ഒരു ഓർത്തഡോക്സ് പുരോഹിതനു തനിയെ വി. കുർബാനയർപ്പിക്കുവാൻ അനുവാദമില്ല. കുറഞ്ഞത് ഒരു ശുശ്രൂഷകൻ കൂടി ഉണ്ടായിരിക്കണം. അയാൾ ആരാധനാ സമൂഹത്തെ പ്രതിനിധാനം ചെയ്യുന്നു എന്നു കൂടി പറയാം. കാരണം, ഒരു പുരോഹിതൻ തനിയെ അർപ്പിക്കുന്ന ഒരു കർമ്മമല്ല വി. കുർബാന. സഭ മുഴുവനുംകൂടിയാണ് ഇതർപ്പിക്കുന്നത്. ക്രിസ്തു സഭാശരീരത്തിന്റെ തലയാകുന്നതുപോലെ, ആരാധനാസമൂഹത്തിന്റെ തലയാണ് പട്ടക്കാരൻ. ക്രിസ്തുവിന്റെ സാന്നിധ്യത്തെ ആരാധനാസമൂഹം ദർശിക്കുന്നതു തലയായ പട്ടക്കാരനിലൂടെയാണ്. ശരീരത്തെ വിസ്മരിച്ച് ഒരു ഭാഗമായ തലയ്ക്ക് തനിയെ വി. കുർബാനയർപ്പിക്കുവാൻ സാധ്യമല്ല. അതിനാൽ ഓർത്തഡോക്സ് കുർബാനയർപ്പണത്തിൽ കുറഞ്ഞതു രണ്ടുപേരെങ്കിലും ഉണ്ടായിരിക്കണം. എത്യോപ്യൻ

ഓർത്തഡോക്സ് സഭയിൽ കുറഞ്ഞത് രണ്ടു പുരോഹിതന്മാരും മൂന്നു ശെമ്മാശ്ശന്മാരും വേണമെന്നുണ്ട്. ഓർത്തഡോക്സ് പുരോഹിതൻ നിത്യവും കുർബാനയർപ്പിക്കുവാൻ ബാദ്ധ്യസ്ഥനല്ല. ഒരു ആരാധനാ സമൂഹം ഉണ്ടെങ്കിൽ മാത്രം ദിവസവും കുർബാനയർപ്പിക്കുന്നതിനു സഭ അനുവദിക്കുന്നുണ്ട്.

വിശ്വാസികൾ ഒരു സമൂഹമെന്ന നിലയിൽ കുർബാനാർപ്പണത്തിൽ പങ്കെടുക്കുന്നു. അതുകൊണ്ട് നമ്മുടെ കുർബാന തക്സായിലെ പ്രാർത്ഥനകളിൽ സാധാരണയായി 'ഞങ്ങൾ' എന്ന പ്രഥമ പുരുഷ ബഹുവചനമാണ് ഉപയോഗിക്കുന്നത്. വിശ്വാസികൾ ഇത്രയധികം പ്രതിവാക്യം പറയുന്ന പതിവ് നമ്മുടെ സഭയിലല്ലാതെ മറ്റൊരു സഭയിലുമില്ല. വിശ്വാസികളുടെ സജീവ പങ്കാളിത്തത്തിനു തെളിവാണിത്.

## 2. പതിവായ കുർബാനയനുഭവത്തിന്റെ പ്രാധാന്യം

വിശ്വാസികളുടെ പങ്കിനെപ്പറ്റി ഓർത്തഡോക്സ് സഭകൾ പ്രത്യേകം എടുത്തു പറയുന്നുണ്ടെങ്കിലും അതിപ്രധാനമായ ഒരു കാര്യത്തിൽ പോരായ്മയുണ്ട്. എല്ലാ വിശ്വാസികളും പതിവായി വിശുദ്ധ കുർബാന അനുഭവിക്കണമെന്ന് നാം നിർബന്ധിക്കുന്നില്ല. വിശ്വാസികൾ പതിവായി വി. കുർബാനയനുഭവിക്കാത്തത് ഇന്നു പല ഓർത്തഡോക്സ് സഭകളുടെയും പ്രശ്നമാണ്.

തിരുശരീരരക്തങ്ങളോടുള്ള ഭക്തിയും, ശുശ്രൂഷയിൽ ആദ്യന്തമുള്ള ദൈവസാന്നിധ്യത്തെക്കുറിച്ചുള്ള ബോധ്യവും ഇതര സഭാംഗങ്ങളേക്കാൾ കൂടുതൽ ഓർത്തഡോക്സുകാർക്കുണ്ട്. കുറെയൊക്കെ ഇക്കാരണത്താലാണ് ഓർത്തഡോക്സ് സഭാംഗങ്ങൾ ക്രമമായി വി. കുർബാന സ്വീകരിക്കാത്തത്. സമ്പൂർണ്ണമായ പാപമുക്തി നേടാതെ തിരുശരീരരക്തങ്ങൾ അനുഭവിക്കരുതെന്ന ഒരു ധാരണ പലരിലുമുണ്ട്. കൂടാതെ ഓരോ കുർബാനാനുഭവത്തിനു മുമ്പും കുമ്പസാരം അനിവാര്യമാണെന്നുള്ള തെറ്റായ ധാരണയും പൊതുവെയുണ്ട്. ഈ ധാരണകൾ തിരുത്തുവാൻ നാം കാര്യമായി ശ്രമിക്കേണ്ടിയിരിക്കുന്നു. ഏറ്റുപറയത്തക്ക ഗൗരവമായ പാപങ്ങൾ ഉണ്ടെന്നു ബോധ്യമുണ്ടെങ്കിൽ കുമ്പസാരം നടത്തണം. അല്ലാത്തപക്ഷം പാപമോചനം ('ഹൂസോയോ') പ്രാപിച്ചു വി. കുർബാന അനുഭവിക്കാവുന്നതാണ്.

ആദിമസഭയിൽ വി. കുർബാന അനുഭവിക്കാത്ത ഒരൊറ്റ സഭാംഗം പോലും ഉണ്ടായിരുന്നില്ല. രോഗം നിമിത്തം ആരാധനയിൽ സംബന്ധിക്കുവാൻ സാധിക്കാത്തവർക്കു ശെമ്മാശ്ശന്മാർ വി. കുർബാന കൊണ്ടുപോയി കൊടുക്കുന്ന പതിവ് രണ്ടാം നൂറ്റാണ്ടിൽ ഉണ്ടായിരുന്നു എന്ന് രക്തസാക്ഷിയായ ജസ്റ്റിൻ പറയുന്നു. എല്ലാ വിശ്വാസികളും എല്ലാ

കുർബാനാർപ്പണങ്ങളിലും, വെറും കാഴ്ചക്കാരായി മാത്രം നില്ക്കാതെ, തിരുശരീരരക്തങ്ങൾ അനുഭവിക്കേണ്ടതാണ്. ക്രിസ്തുശരീരമായ സഭയിലെ ഓരോ അംഗത്തിന്റെയും അവകാശമാണ് തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നത്. സഭയിലെ അംഗത്വം അതിന്റെ പൂർണ്ണതയിൽ അനുഭവിച്ചറിയുന്നത് തിരുശരീരരക്തങ്ങളുടെ സ്വീകരണത്തിലൂടെയാണ്. ഗൗരവമായ പാപങ്ങൾ ചെയ്തവരെ, ക്രിസ്തുശരീരത്തിലെ അംഗത്വത്തിന് അയോഗ്യമായി പ്രവർത്തിച്ചതിനാൽ കുർബാനാനുഭവത്തിൽ നിന്നും താല്ക്കാലികമായി മാറ്റിനിറുത്തുന്ന പതിവ് ആദിമസഭയിൽ ഉണ്ടായിരുന്നു. പാപത്തിന്റെ ഗൗരവമനുസരിച്ചുള്ള അനുതാപത്തിനുശേഷം തിരുശരീരരക്തങ്ങൾ അനുഭവിക്കുവാൻ ഇവരെ അനുവദിച്ചിരുന്നു. പാപം മൂലം സഭാംഗത്വത്തിന്റെ പൂർണത നഷ്ടപ്പെടുന്നതിനാലാണ് താല്ക്കാലികമായി കുർബാന സംസർഗത്തിൽനിന്നും അവരെ മാറ്റിനിറുത്തിയിരുന്നത്. അനുതാപത്തിന്റെ ഭാഗമായിട്ടല്ലാതെ വി. കുർബാനാനുഭവത്തിൽ നിന്നും മാറിനിൽക്കുന്നത് ശരിയല്ല. ദൈവസംസർഗത്തിനും നന്മയിലുള്ള വളർച്ചയ്ക്കും, ക്രമമായുള്ള ഒരു കുർബാനാനുഭവം അനുപേക്ഷണീയമാണ്.

ആദാമിൽ ശിഥിലീകൃതമായ മനുഷ്യജാതി മാമോദീസാവഴി ക്രിസ്തുവിൽ ഒന്നായിത്തീരുന്നു. ക്രിസ്തുവിലുള്ള ഐക്യത്തിൽ മനുഷ്യർ തുടരുന്നതു ക്രിസ്തുവിന്റെ ശരീരരക്തങ്ങളിൽ പങ്കാളികളാവുന്നതു വഴിയാണ്. വി. കുർബാന അനുഭവിക്കാതെ മാറിനിൽക്കുന്നവർ ക്രിസ്തുവിൽനിന്നും സ്വയം അന്യരാകുകയാണ്. ആദാം മൂലം നഷ്ടമായ ജീവൻ ക്രിസ്തുവിൽ മനുഷ്യർക്കു വീണ്ടും ലഭ്യമായി. ആ ജീവൻ ഓരോ മനുഷ്യനും സ്വായത്തമാകുന്നതു ക്രിസ്തുവിലുള്ള പങ്കാളിത്തത്തിലൂടെയാണ്. അതുകൊണ്ടാണ് ക്രിസ്തു തന്നെ പറയുന്നത്: 'നിങ്ങൾ മനുഷ്യപുത്രന്റെ മാംസം തിന്നാതെയും അവന്റെ രക്തം കുടിക്കാതെയും ഇരുന്നാൽ നിങ്ങൾക്ക് ഉള്ളിൽ ജീവൻ ഇല്ല' (യോഹ. 6:53). തിരുശരീരരക്തങ്ങളിലുള്ള പങ്കാളിത്തത്തിലൂടെ ക്രിസ്തു വിശ്വാസികളിലും വിശ്വാസികൾ ക്രിസ്തുവിലും വസിക്കുന്നു (യോഹ. 6:5-6). ക്രിസ്തുവിന്റെ ജീവൻ നമുക്കു സമൃദ്ധിയായും സമ്പൂർണമായും ലഭിക്കുവാനുള്ള ഏകമാർഗം വി. കുർബാനാനുഭവമാണ്. അതിൽനിന്നു മാറിനിൽക്കുന്നവർ ജീവനിൽ നിന്നാണ് അന്യരാകുന്നത്. വി. കുർബാനാനുഭവമില്ലാത്തവർ മരണവുമായിട്ടാണു സംസർഗം ചെയ്യുന്നത്. തിരുശരീര രക്തങ്ങൾ സ്വീകരിക്കാതെ മാറിനിൽക്കുന്നത് ഒരുതരം 'ആത്മീയമായ ആത്മഹത്യ'യാണ്.

സഭയിൽ കലഹങ്ങളും ശിഥിലീകരണ പ്രവണതകളും ഉടലെടുക്കുന്നത് വി. കുർബാനാനുഭവത്തിന്റെ അഭാവത്തിലുണ്ടാകുന്ന ആത്മീയ ദാരിദ്ര്യത്തിൽ നിന്നാണ്. ഒരൊറ്റ അപ്പത്തിന്റെ അംശികളായി, ക്രിസ്തു

വിലുള്ള ഐക്യവും സ്നേഹവും അനുഭവിച്ചറിയുന്ന ആരാധനാസമൂഹങ്ങൾ ഉണ്ടാകാതെ സഭയിൽ സമാധാനവും ശാന്തിയും ഉണ്ടാവുമെന്നു തോന്നുന്നില്ല.

**ചോദ്യങ്ങൾ**

1. വി. കുർബാനയെ 'കൂദാശകളുടെ കൂദാശ' എന്നു വിളിക്കുന്നതെന്തുകൊണ്ട്?

2. ക്രമമായ വിശുദ്ധ കുർബാനാനുഭവത്തിന്റെ പ്രാധാന്യത്തെപ്പറ്റി ഉപന്യസിക്കുക.

# യൂണിറ്റ് 4

# ക്രിസ്തുവിലുള്ള ജീവിതം കൂദാശകളിലൂടെ

## പാഠം 1

## വി. മാമോദീസാ

❑ മാമോദീസായ്ക്കുള്ള ഒരുക്കം (i) ജീവഗ്രന്ഥത്തിൽ പേരെഴുതുന്നു (ii) മുഖത്ത് ഊതുന്നത് (iii) നെറ്റിയിൽ മൂന്നു സ്ലീബാ (iv) ബഹിഷ്ക്കരണം (Exorcism) (v) ക്രിസ്തുവിനെ സ്വീകരിക്കുന്നു ❑ മാമോദീസാ (ജല സ്നാനം) (i) ഒന്നാമത്തെ അഭിഷേകം (ii) വെള്ളം വാഴ്വ് (iii) ജല സ്നാനം ❑ വി. മൂറോനഭിഷേകം ❑ സമാപന ശുശ്രൂഷകളും വി. കുർബാ നാനുഭവവും

സുറിയാനിസഭയുടെ മാമോദീസാക്രമം അന്ത്യോക്യയിലെ വി. സേവേ റിയോസ് (+ 538) ഗ്രീക്കിൽ എഴുതുകയും, പിൽക്കാലത്ത് എഡേസ യിലെ യാക്കോബ് (+ 708) സുറിയാനിയിലേക്കു പരിഭാഷപ്പെടുത്തുകയും ചെയ്തു. പതിമൂന്നാം നൂറ്റാണ്ടിൽ പൗരസ്ത്യ കാതോലിക്കായായിരുന്ന ബാറെബ്രായ (+ 1286) ഭേദഗതി ചെയ്ത ക്രമമാണ് ഇന്നു മലങ്കരസഭ യിൽ ഉപയോഗിക്കുന്നത്.

നമ്മുടെ മാമോദീസാക്രമത്തിൽ മൂന്നു ഭാഗങ്ങളുണ്ട്. 1) മാമോദീസാ യ്ക്കുള്ള ഒരുക്കം. 2) മാമോദീസാ (ജലസ്നാനം), 3) വി. മൂറോനഭി ഷേകം. മാമോദീസാ കുർബാനാനുഭവത്തോടുകൂടി അവസാനിക്കുന്ന തിനാൽ, അതു നാലാമത്തെ ഭാഗമാണെന്നു പറയാം.

### 1. മാമോദീസായ്ക്കുള്ള ഒരുക്കം

ആദിമനൂറ്റാണ്ടുകളിൽ ധാരാളം പുറജാതികൾ സഭയിൽ ചേർന്നി രുന്നു. മാമോദീസായ്ക്കു മുമ്പു ദീർഘനാൾ അവരെ വിശ്വാസം പഠിപ്പി ച്ചിരുന്നു. ഈ ഒരുക്കം ചിലപ്പോൾ രണ്ടുമൂന്നു വർഷങ്ങൾ നീണ്ടു നിൽക്കും. വിശ്വാസം പഠിക്കുന്നവർ 'സ്നാനാർത്ഥികൾ' (Catechumens) എന്നാണ് അറിയപ്പെട്ടിരുന്നത്. എന്നാൽ വിശ്വാസികളുടെ കുഞ്ഞുങ്ങളെ ശൈശവാവസ്ഥയിൽത്തന്നെ മാമോദീസാ മുക്കുന്ന പാരമ്പര്യം അപ്പൊ സ്തോലന്മാരുടെ കാലം മുതലേ സഭയിൽ ഉണ്ടായിരുന്നു. ഇന്നു പുറ ജാതികളുടെ മാമോദീസാ സാധാരണമല്ലാത്തതിനാൽ, ശിശുക്കളെ

മാമോദീസാ മുക്കുന്ന രീതിയിലാണ് നമ്മുടെ തക്സാ ക്രമീകരിച്ചിരിക്കുന്നത്.

മാമോദീസായ്ക്കുള്ള ഒരുക്കത്തിൽ താഴെപ്പറയുന്ന ഘടകങ്ങൾ ഉണ്ട്.

**1. ജീവഗ്രന്ഥത്തിൽ പേരെഴുതുന്നു**

കുഞ്ഞിനെയുംകൊണ്ട് തലതൊടുന്നയാൾ പള്ളിയുടെ മുൻഭാഗത്തു വന്നു നിൽക്കും. പ്രാരംഭപ്രാർത്ഥനകൾക്കുശേഷം പട്ടക്കാരൻ കുഞ്ഞിന്റെയും തലതൊടുന്നയാളിന്റെയും പേരുകൾ മാമോദീസാ രജിസ്റ്ററിൽ എഴുതുന്നു. ആദിമസഭയിൽ വിശ്വാസം പഠിക്കാൻ വരുന്ന പുറജാതിക്കാരന്റെ പേര് 'ജീവഗ്രന്ഥ'ത്തിൽ എഴുതി, അയാളെ സ്നാനാർത്ഥിയായി സ്വീകരിച്ചിരുന്നു (ഫിലിപ്യ ലേഖനം 4:3 കാണുക).

**2. മുഖത്ത് ഊതുന്നത്**

തുടർന്ന് ശിശുവിന്റെ മുഖത്ത് ഊതിക്കൊണ്ട് ഇങ്ങനെ പറയുന്നു: 'നിന്റെ ഏകപുത്രൻ വി. ശിഷ്യന്മാരിൽ ഊതിയ ദൈവിക വിശ്വാസം ഇവനു നീ നൽകണമേ (യോഹ. 20:22). നിന്റെ പ. റൂഹായെ കൈക്കൊള്ളുന്നതിന് ഇവനെ നീ ഒരുക്കിക്കൊണ്ട്... വിഗ്രഹാരാധനയുടെ സകല ശേഷിപ്പുകളെയും നീ ദുരീകരിക്കേണമേ.' മാമോദീസാ, വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമുള്ള വീണ്ടും ജനനം ആകയാൽ, പരിശുദ്ധാത്മാവിനെ സ്വീകരിക്കുവാൻ കുഞ്ഞിനെ ഒരുക്കുകയാണ്, ഈ കർമ്മത്തിന്റെ ഉദ്ദേശ്യം. മൂക്കിൽ ഊതിയാണല്ലോ ദൈവം ആദാമിനു ജീവശ്വാസം കൊടുത്തത് (ഉല്പ. 2:7). പാപത്തിൽ മരിച്ച മനുഷ്യനു ജീവശ്വാസം ഊതി അവനെ വീണ്ടുംജനനത്തിന് ഒരുക്കുന്നു.

**3. നെറ്റിയിൽ മൂന്നു സ്ലീബാ**

അടുത്ത പടിയായി ശിശുവിന്റെ നെറ്റിയിൽ തൈലം കൂടാതെ മൂന്നു കുരിശടയാളങ്ങൾ വരയ്ക്കുന്നു. മാമോദീസാ സ്വീകരിക്കുന്ന ശിശു ദൈവത്തിനായി വേർതിരിക്കപ്പെട്ടിരിക്കുന്നു എന്നാണിതിന്റെ അർത്ഥം.

**4. ബഹിഷ്ക്കരണം (Exorcism)**

കുഞ്ഞിന്റെ മുഖം പടിഞ്ഞാറോട്ടു തിരിച്ചുപിടിച്ച് തല തൊടുന്നയാൾ ഇങ്ങനെ ഏറ്റു പറയുന്നു: 'മാമോദീസാ മുങ്ങുന്ന (ഇന്നാരാകുന്ന) ഞാൻ സാത്താനെ നിന്നെയും, നിന്റെ സകല സൈന്യങ്ങളെയും, നിന്റെ ദൂതന്മാരെയും, നിന്നെയുള്ള സകല ഭയത്തെയും, നിന്റെ സകല വഞ്ചനയെയും ഉപേക്ഷിക്കുന്നു.' തിന്മയുടെ ശക്തിയായ സാത്താനെ ഉപേക്ഷിക്കുന്നതു ക്രിസ്തുവിലേക്കു തിരിയുന്നതിന്റെ പ്രഥമ പടിയാണ്, സാത്താന്റെ അടിമയിൽനിന്നും ലോകത്തെ വിടുവിക്കുന്നത് ദൈവരാജ്യത്തിന്റെ വരവിനുള്ള ഒരുക്കം കൂടിയാണ്.

**5. ക്രിസ്തുവിനെ സ്വീകരിക്കുന്നു**

സാത്താനെ ഉപേക്ഷിച്ചുകഴിഞ്ഞ് കുഞ്ഞിന്റെ മുഖം കിഴക്കോട്ടു തിരിച്ചുപിടിച്ച് ഏറ്റുപറയുന്നു: 'മാമോദീസാ മുങ്ങുന്ന (ഇന്നാരാകുന്ന) ഞാൻ, മശിഹാതമ്പുരാനെ നിന്നിലും പരിശുദ്ധന്മാരായ ദീർഘദർശിമാരും ശ്ലീഹന്മാരും, പിതാക്കന്മാരും മുഖാന്തരം ദൈവീകമായി നിന്നാൽ ഭരമേൽപിക്കപ്പെട്ടിട്ടുള്ള സകല ഉപദേശങ്ങളിലും ചേർന്നു വിശ്വസിക്കുന്നു.' ക്രിസ്തുവിന്റെ വകയായിത്തീരാൻ ഞാൻ തീരുമാനിച്ചിരിക്കുന്നു; സഭയുടെ ഉപദേശങ്ങൾ അനുസരിച്ച് ഞാൻ ജീവിക്കും എന്ന് വാഗ്ദാനം ചെയ്യുകയാണ്.

കുഞ്ഞിന്റെ സ്ഥാനത്ത് തലതൊടുന്നയാളാണു സാത്താനെ ഉപേക്ഷിച്ചതും, ക്രിസ്തുവിനെ സ്വീകരിച്ചതും. ആദിമസഭയിൽ മുതിർന്നവരുടെ മാമോദീസായ്ക്കും തലതൊടുന്നയാൾ ആവശ്യമായിരുന്നു. സ്നാനാർത്ഥികളുടെ ആത്മീയ വഴികാട്ടിയും, ഉപദേഷ്ടാവും ആയിരുന്നു തലതൊടുന്നയാൾ. ശിശുക്കളുടെ മാമോദീസായിലും, മാതാപിതാക്കളും തലതൊടുന്നയാളും കുഞ്ഞിനെ സഭയുടെ വിശ്വാസത്തിൽ വളർത്തുന്ന ആത്മീയ വഴികാട്ടികളാണ്.

വിശ്വാസപ്രമാണത്തോടുകൂടി ഒരുക്കശുശ്രൂഷ സമാപിക്കുന്നു.

**2. മാമോദീസാ (ജലസ്നാനം)**

**(i) ഒന്നാമത്തെ അഭിഷേകം**

മാമോദീസാക്രമത്തിന്റെ രണ്ടാം ഭാഗം ആരംഭിക്കുന്നത് പ്രാർത്ഥിച്ച ഒലിവെണ്ണ കൊണ്ടുള്ള അഭിഷേകത്തോടുകൂടിയാണ്. ഈ ഒലിവെണ്ണയ്ക്കു 'സന്തോഷതൈലം' എന്നാണു പറയുന്നത്. അഭിഷേകം ചെയ്യുമ്പോൾ ഈ പ്രാർത്ഥന ചൊല്ലുന്നു. 'വീണ്ടും ജനനത്താൽ പുത്രസ്വീകാര്യത്തിനു യോഗ്യനായിത്തീരുവാനായി, പിതാവിന്റെയും പുത്രന്റെയും ജീവനും വിശുദ്ധിയുമുള്ള റൂഹായുടേയും നാമത്തിൽ നിത്യജീവനായി സന്തോഷതൈലം കൊണ്ട് (ഇന്നാർ) മുദ്ര കുത്തപ്പെടുന്നു.' ശിശുവിന്റെ നെറ്റിയിൽ ഒലിവെണ്ണ കൊണ്ടു മൂന്നു കുരിശടയാളങ്ങൾ വരച്ച് അഭിഷേകം നടത്തുന്നു. സന്തോഷത്തിന്റെയും സമാധാനത്തിന്റെയും അടയാളമാണ് ഈ തൈലം. വിശ്വാസികളുടെ ജീവിതത്തിലേക്ക് സന്തോഷവും സമാധാനവുമായി യേശു കടന്നുവരുന്നു എന്ന് ഈ അഭിഷേകം സൂചിപ്പിക്കുന്നു. അതോടൊപ്പം, സത്യ ഒലിവായ ക്രിസ്തുവിൽ നമ്മെ ഒട്ടിച്ചേർക്കുന്നതിനും കൂടിയാണ് ഒലിവെണ്ണകൊണ്ട് അഭിഷേകം ചെയ്യുന്നത് (റോമ. 11:17).

### (ii) വെള്ളം വാഴ്വ്

മാമോദീസായിലെ അതിപ്രധാനമായ ഒരു ഭാഗമാണ് വെള്ളം വാഴ്വ്. പട്ടക്കാരൻ ചൂടുവെള്ളവും പച്ചവെള്ളവും, ഒഴിച്ചിട്ടു കുരിശടയാളം ഉള്ള ഒരു വെള്ളത്തുണികൊണ്ടു മാമോദീസാത്തൊട്ടി മൂടുന്നു. തുടർന്ന് നടത്തുന്ന ശുശ്രൂഷകളും വി. കുർബാനയിലെ അനാഫുറായും തമ്മിൽ സാമ്യമുണ്ട്. കുർബാനയിലേതുപോലെ മാമോദീസാതൊട്ടി മൂടുന്ന തുണി ഉയർത്തി ആഘോഷിക്കുന്നു. പരിശുദ്ധാത്മാവിനെ വിളിച്ചുകൊണ്ടു കൈ ആഘോഷിക്കുകയും ചെയ്യുന്നു. അതിനുശേഷം വി. മൂറോൻ മാമോദീസാത്തൊട്ടിയിലെ വെള്ളത്തിൽ കുരിശാകൃതിയിൽ ഒഴിക്കുന്നു. വി. മൂറോൻ പരിശുദ്ധാത്മാവിന്റെ കൂദാശയാണ്. സൃഷ്ടിയുടെ ആരംഭത്തിൽ ദൈവത്തിന്റെ ആത്മാവ് വെള്ളത്തിന്മേൽ പരിവർത്തിച്ചുകൊണ്ടിരുന്നു. അതേ രീതിയിൽ വി. മൂറോൻ വഴി ദൈവാത്മാവ് മാമോദീസാ വെള്ളത്തിൽ പ്രവർത്തിച്ച്, അതിനെ വീണ്ടുംജനനത്തിനുള്ള മാർഗമാക്കിത്തീർക്കുന്നു. 'പഴയ മനുഷ്യൻ പുതുതാക്കപ്പെടുവാനായി...' എന്നു പറഞ്ഞുകൊണ്ടാണ് വി. മൂറോൻ വെള്ളത്തിൽ ഒഴിക്കുന്നത്. മാമോദീസാ വെള്ളത്തിൽ വി. മൂറോൻ ഒഴിക്കുന്ന പതിവ് രണ്ടാം നൂറ്റാണ്ടു മുതൽ സഭയിൽ ഉണ്ടായിരുന്നു. വെള്ളത്തിൽനിന്നും ആത്മാവിൽനിന്നും ഉള്ള വീണ്ടും ജനനമാണ് മാമോദീസായെന്നു കാണിക്കുവാനാണ്, പരിശുദ്ധാത്മാവിന്റെ പ്രതീകമായ വി. മൂറോൻ ഒഴിക്കുന്നത്. വെള്ളം വാഴ്വിന്റെ സമ്പൂർത്തിയായിട്ടു കൂടിയാണ് വെള്ളത്തിൽ വി. മൂറോൻ ഒഴിക്കുന്നത്.

വെള്ളം വി. വേദപുസ്തകത്തിൽ മരണത്തിന്റെയും വീണ്ടെടുപ്പിന്റെയും ചിഹ്നമാണ്. നോഹയുടെ കാലത്ത് ദൈവം ദുഷ്ടന്മാരെ നശിപ്പിച്ചതും, നോഹയെ വീണ്ടെടുത്തതും വെള്ളത്തിലൂടെയാണ് (ഉല്പ. 6-8), ഫറവോന്റെ നാശവും, യിസ്രായേലിന്റെ വീണ്ടെടുപ്പും ചെങ്കടലിലെ വെള്ളത്തിലൂടെയാണ് സാധിച്ചത് (പുറ. 14). പുതിയ ഇസ്രായേലിന്റെ വീണ്ടെടുപ്പും, സാത്താന്റെ പരാജയവും വിശ്വാസികൾ അനുഭവിച്ചറിയുന്നത് മാമോദീസാ ജലത്തിലൂടെയാണ്. യോശുവയും യിസ്രായേലും വാഗ്ദത്തനാട്ടിലേക്ക് പ്രവേശിച്ചത് യോർദ്ദാനിലെ വെള്ളം തരണം ചെയ്തിട്ടാണ് (യോശു. 3). യേശുക്രിസ്തു യോർദ്ദാനിലെ വെള്ളത്തിൽ സ്നാനമേറ്റതിനു ശേഷമാണ് പുതിയ ഇസ്രായേലിനെ വാഗ്ദത്ത നാടായ ദൈവരാജ്യത്തിലേക്കു ക്ഷണിച്ചത്. ദൈവരാജ്യത്തിൽ പ്രവേശിക്കുവാൻ മാമോദീസാ എന്ന യോർദ്ദാൻ ജലത്തിലൂടെ കടക്കേണ്ടിയിരിക്കുന്നു.

സ്വഭാവത്താൽ മരണത്തിന്റെ പ്രതീകമായ വെള്ളം, പരിശുദ്ധാത്മാവിന്റെ കൃപയാൽ ജീവന്റെയും വീണ്ടെടുപ്പിന്റെയും പ്രതീകമാകണമെന്നുള്ളതാണ് വെള്ളം വാഴ്വിന്റെ ഉദ്ദേശ്യം. ക്രിസ്തുവിന്റെ മാമോദീസായിൽ, തന്റെ സ്പർശനത്താലും, പരിശുദ്ധാത്മാവിന്റെ ആവാസത്താലും

യോർദ്ദാൻ വെള്ളം ശുദ്ധീകരിക്കപ്പെട്ടു. പാപമോചനത്തിനുള്ള യോഹന്നാന്റെ മാമോദീസാ ക്രിസ്തുവിന്റെ മാമോദീസായാൽ പരിശുദ്ധാത്മാവിനെ നൽകുവാൻ ശക്തിയുള്ളതായി. വെള്ളം വാഴ്വിലൂടെ പരിശുദ്ധാത്മാവിന്റെ കൃപയാൽ മാമോദീസാ വെള്ളം ക്രിസ്തു മാമോദീസായേറ്റ യോർദ്ദാൻ വെള്ളമായിത്തീരുന്നു. വെള്ളം വാഴ്വിലെ പ്രാർത്ഥനയിൽ ഇത് എടുത്തു പറയുന്നുണ്ട്.

'തന്റെ വി. റൂഹായെ പ്രാവിന്റെ രൂപത്തിൽ അയയ്ക്കുകയും, യോർദ്ദാൻ ജലപ്രവാഹത്തെ ശുദ്ധീകരിക്കുകയും ചെയ്ത, മാമോദീസാ കൈക്കൊള്ളുന്ന ഈ നിന്റെ ദാസനെ പൂർണനാക്കുകയും, രക്ഷാകരമായ നിന്റെ സ്നാനത്താൽ വെടിപ്പാക്കി നിന്റെ മശിഹായുടെ സംസർഗക്കാരനാക്കിത്തീർക്കുകയും ചെയ്യേണമേ.'

**(iii) ജലസ്നാനം**

വെള്ളം വാഴ്വിനുശേഷം ശിശുവിനെ മാമോദീസാതൊട്ടിയിൽ കിഴക്കോട്ട് അഭിമുഖമായി ഇരുത്തുന്നു. പട്ടക്കാരൻ പടിഞ്ഞാറോട്ടു തിരിഞ്ഞുനിന്ന് 'ജീവന്റെയും പാപമോചനത്തിന്റെയും, പ്രത്യാശയിൽ നിത്യജീവനുവേണ്ടി പിതാവിന്റെയും, പുത്രന്റെയും ജീവനുള്ള പരിശുദ്ധ റൂഹായുടെയും നാമത്തിൽ (ഇന്നാർ) മാമോദീസാ മുങ്ങുന്നു' എന്നു പറഞ്ഞ് ശിശുവിനെ മാമോദീസാ മുക്കുന്നു. മാമോദീസാ, ക്രിസ്തുവിനോടു കൂടി മരിക്കുകയും ഉയിർക്കുകയും ചെയ്യുന്നതാണ് (റോമ. 6:3–5; കൊലൊ. 2:12). ക്രിസ്തു മൂന്നു ദിവസം കബറിൽ കഴിഞ്ഞതിനെ അനുസ്മരിപ്പിക്കത്തക്കവിധം ത്രിത്വനാമത്തിൽ മൂന്നു തവണ വെള്ളം കോരിയൊഴിച്ചാണു മാമോദീസാ നടത്തുന്നത്.

## 3. വി. മൂറോനഭിഷേകം

ജലസ്നാനത്തിനുശേഷം ശിശുവിന്റെ നെറ്റിയിൽ വി. മൂറോൻകൊണ്ടു മൂന്നു കുരിശടയാളം വരയ്ക്കുന്നു. തുടർന്നു ദേഹം മുഴുവനും വി. മൂറോൻ പൂശുന്നു. വെള്ളത്തിൽ നിന്നും ആത്മാവിൽ നിന്നുമുള്ള വീണ്ടും ജനനത്തിന്റെ പൂർത്തീകരണമാണ് മൂറോനഭിഷേകം. മാമോദീസായുടെ അവിഭാജ്യഘടകമാണിത്. മൂറോനഭിഷേകം നടത്താതെ മാമോദീസാ പൂർത്തിയാവുന്നില്ല (മൂറോനഭിഷേകത്തിന്റെ അർത്ഥത്തെക്കുറിച്ച് അടുത്ത പാഠത്തിൽ പരാമർശിക്കുന്നു).

## 4. സമാപന ശുശ്രൂഷകളും വി. കുർബാനാനുഭവവും

മാമോദീസായേറ്റവർ വെള്ള വസ്ത്രങ്ങൾ ധരിക്കുന്ന പതിവ് സഭയിൽ മദ്ധ്യശതകങ്ങൾ വരെയുണ്ടായിരുന്നു. പഴയ മനുഷ്യനെ ഉപേക്ഷിച്ച് തേജോമയമായ ക്രിസ്തുവിനെ ധരിച്ചിരിക്കുന്നു എന്നാണിതിന്റെ

അർത്ഥം. ഇന്നും മാമോദീസാ കഴിഞ്ഞ് കുഞ്ഞുങ്ങളെ വെള്ളവസ്ത്രം അണിയിക്കുന്നതിൽ പ്രത്യേക അർത്ഥപുഷ്ടിയുണ്ട്.

ദൈവരാജ്യത്തിൽ ക്രിസ്തുവിനോടുകൂടി വാഴുവാൻ മാമോദീസായേയേറ്റയാൾ യോഗ്യനാകുന്നു എന്ന അർത്ഥത്തിൽ കുഞ്ഞിനെ കിരീടം അണിയിക്കുന്നുണ്ട്. ക്രിസ്ത്യാനികൾ 'രാജകീയ പുരോഹിതവർഗം' (1 പത്രോ. 2:3) ആയതുകൊണ്ട്, ആൺകുഞ്ഞുങ്ങളെ ത്രോണോസിനു ചുറ്റും പ്രദക്ഷിണം ചെയ്യിക്കുന്നു. വി. കുർബാനാനുഭവത്തോടുകൂടി മാമോദീസാ സമാപിക്കുന്നു. മൂറോനഭിഷേകം പോലെ, മാമോദീസായുടെ പൂർത്തീകരണം കുർബാനാനുഭവമാണ്. മാമോദീസായിലൂടെ ക്രിസ്തുവിന്റെ ശരീരത്തിലെ അംഗമാകുന്നവരുടെ അവകാശമാണ് തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നത്.

### ചോദ്യങ്ങൾ

1. നമ്മുടെ മാമോദീസാക്രമത്തിന്റെ കർത്താവാര്?

2. മാമോദീസായ്ക്കു മുമ്പ് ഒലിവെണ്ണകൊണ്ടു അഭിഷേകം ചെയ്യുന്നതിന്റെ അർത്ഥമെന്ത്?

3. വെള്ളം വാഴ്ത്തുന്നതിന്റെ ഉദ്ദേശ്യമെന്താണ്?

4. മാമോദീസായുടെ ഉദ്ദേശ്യത്തെപ്പറ്റി ഉപന്യസിക്കുക.

## പാഠം 2

# വി. മൂറോൻ

❑ അഭിഷേകതൈലം പഴയനിയമത്തിൽ ❑ അഭിഷേകം പുതിയനിയമത്തിൽ ❑ ക്രിസ്തുവിന്റെ അഭിഷേകവും മൂറോനഭിഷേകവും ❑ വി. മൂറോൻ തയ്യാറാക്കുന്നതും കൂദാശ ചെയ്യുന്നതും ❑ വി. മൂറോനഭിഷേകം

നമ്മുടെ സഭയിൽ മൂന്നു തൈലങ്ങൾ ഉപയോഗത്തിലുണ്ട്: (1) വി. മൂറോൻ, (2) മാമോദീസായ്ക്കുള്ള ഒലിവെണ്ണ (സന്തോഷതൈലം), (3) രോഗികളുടെ അഭിഷേകത്തിനുള്ള തൈലം. ഇവയിൽ ഏറ്റവും പ്രധാനം വി. മൂറോനാണ്. വി. മൂറോൻ മാമോദീസായ്ക്കു ശേഷമുള്ള അഭിഷേകത്തിനും, മാമോദീസാ വെള്ളം ശുദ്ധീകരിക്കുന്നതിനും, പള്ളികളും തബ്ലൈത്തായും കൂദാശ ചെയ്യാനും ഉപയോഗിക്കുന്നു.

'മൂറോൻ' എന്ന വാക്കിനു സുഗന്ധതൈലം എന്നാണ് അർത്ഥം. മാമോദീസായിലുള്ള അഭിഷേകത്തിനും, വെള്ളം വാഴ്ത്താനും

മാത്രമാണ് ആദിമ നൂറ്റാണ്ടുകളിൽ 'മൂറോൻ' എന്ന സുഗന്ധതൈലം ഉപയോഗിച്ചിരുന്നത്. പള്ളികളും മറ്റും കൂദാശ ചെയ്യുന്നതിനു മൂറോൻ ഉപയോഗിച്ചു തുടങ്ങിയതു പഴയനിയമത്തിലെ പാരമ്പര്യത്തിന്റെ മാതൃകയിലാണ്.

## 1. അഭിഷേകതൈലം പഴയനിയമത്തിൽ

പഴയനിയമത്തിൽ രാജാക്കന്മാരെയും പുരോഹിതന്മാരെയും പ്രവാചകന്മാരെയും വാഴിക്കുമ്പോൾ അഭിഷേകതൈലം ഉപയോഗിച്ചിരുന്നു. പുറപ്പാട് 30:22-25-ൽ 'വിശുദ്ധമായ അഭിഷേകതൈലം' ഉണ്ടാക്കുന്ന വിധത്തെപ്പറ്റി പ്രതിപാദിക്കുന്നുണ്ട്. ഈ വിശുദ്ധ തൈലം കൊണ്ട് സമാഗമന കൂടാരവും, സാക്ഷ്യപ്പെട്ടകവും കൂടാരത്തിലെ ഉപകരണങ്ങളും അഭിഷേകം ചെയ്യണമെന്ന് ദൈവം കല്പിച്ചു (പുറ. 30:26, 27). അതേ തൈലം കൊണ്ട് അഹറോനെയും പുത്രന്മാരെയും അഭിഷേകം ചെയ്യണമെന്നായിരുന്നു കൽപ്പന. അഭിഷേകം ചെയ്യപ്പെടുന്ന വ്യക്തികളും, വസ്തുക്കളും ദൈവശുശ്രൂഷയ്ക്കായി വേർതിരിക്കപ്പെട്ട് വിശുദ്ധീകരിക്കപ്പെടുന്നു.

ശൗൽ, ദാവീദ്, ശലോമോൻ, യേഹൂ എന്നീ രാജാക്കന്മാരെ അഭിഷേകം ചെയ്തതായി പഴയനിയമം പറയുന്നു (1 ശമു. 10:1; 16:13; 1 രാജാ. 1:39; 2 രാജാ. 9:6). ദാവീദിന്റെ അഭിഷേകം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. 'ശമുവേൽ തൈലക്കൊമ്പ് എടുത്ത് അവന്റെ (ദാവീദിന്റെ) സഹോദരന്മാരുടെ നടുവിൽവെച്ച് അവനെ അഭിഷേകം ചെയ്തു. യഹോവയുടെ ആത്മാവ് അന്നുമുതൽ ദാവീദിന്മേൽ വന്നു' (1 ശമു. 16:13). രാജാവിന് അഭിഷേകത്തിലൂടെ ദൈവത്തിന്റെ ആത്മാവിനെ ലഭിക്കുന്നുവെന്ന് യിസ്രായേല്യർ വിശ്വസിച്ചു.

പ്രവാചകന്മാരും അഭിഷേകത്തിലൂടെ ദൈവാത്മാവിനെ പ്രാപിച്ചിരുന്നു (യെശ. 61:1).

പഴയനിയമ സഭയിലെ അതിപ്രധാനമായ ഒരു കൂദാശാകർമ്മമായിരുന്നു അഭിഷേകം. അഭിഷേകം ചെയ്യപ്പെട്ട വ്യക്തികൾക്ക് ദൈവാത്മാവും, പ്രത്യേക വിശുദ്ധിയും ലഭിക്കുന്നു എന്നു പഴയനിയമം പഠിപ്പിക്കുന്നു.

## 2. അഭിഷേകം പുതിയനിയമത്തിൽ

പുതിയനിയമത്തിലെ അഭിഷേകത്തെപ്പറ്റി മനസ്സിലാക്കുന്നതിനു മുമ്പ്, പഴയനിയമത്തിൽ ഹെസക്കിയേലിന്റെ പുസ്തകത്തിലുള്ള ഒരു ഭാഗത്തെപ്പറ്റി പറയേണ്ടിയിരിക്കുന്നു. ഹെസക്കിയേൽ ദർശനത്തിൽ കണ്ട ഒരു പുരുഷനോടു യഹോവ: 'നീ നഗരത്തിന്റെ നടുവിൽ, യെരുശലേമിന്റെ നടുവിൽക്കൂടി ചെന്നു അതിൽ നടക്കുന്ന സകല മ്ലേച്ഛതകളും നിമിത്തം നെടുവീർപ്പിട്ടു കരയുന്ന പുരുഷന്മാരുടെ നെറ്റികളിന്മേൽ ഒരു

അടയാളം ഇടുക എന്നു കല്പിച്ചു' (ഹെസ. 9:4). ഇവിടെ എബ്രായ ഭാഷയിൽ 'താവ്' എന്ന അക്ഷരം അടയാളമിടാനാണു കൽപ്പിക്കുന്നത്. 'താവ്' എന്ന അക്ഷരം ഒരു കുരിശിന്റെ രീതിയിൽ (+, X) ആണു പഴയ കാലങ്ങളിൽ എഴുതിയിരുന്നത്. യഹോവയുടെ ഉടമസ്ഥാവകാശം കാണിക്കുന്ന കുരിശടയാളം ഇടാനാണ് ഈ പ്രവചനത്തിൽ കൽപ്പിക്കുന്നത്. ഇതു പുതിയനിയമത്തിലെ മാമോദീസായിലുള്ള അഭിഷേകത്തെപ്പറ്റിയുള്ള ഒരു പ്രവചനമാണെന്നു വിശ്വസിക്കപ്പെടുന്നു.

വെളിപാട് 7:3-ൽ ദൈവത്തിന്റെ ദാസന്മാരുടെ നെറ്റിയിൽ മുദ്രയിടുന്നതിനെപ്പറ്റി പറയുന്നതു ഹെസക്കിയേൽ പ്രവചനത്തിന്റെ പൂർത്തീകരണമാണ്. പുതിയനിയമത്തിൽ പലയിടത്തും ക്രിസ്ത്യാനികളുടെ അഭിഷേകത്തെ ഒരു മുദ്രയായി വിശേഷിപ്പിച്ചിട്ടുണ്ട്.

**(i) 2 കൊരി. 1:21-22**

'ഞങ്ങളെ നിങ്ങളോടുകൂടെ' ക്രിസ്തുവിൽ ഉറപ്പിക്കുന്നതും നമ്മെ അഭിഷേകം ചെയ്തതും ദൈവമല്ലോ. അവൻ നമ്മെ മുദ്രയിട്ടും ആത്മാവ് എന്ന അച്ചാരം നമ്മുടെ ഹൃദയങ്ങളിൽ തന്നുമിരിക്കുന്നു.'

'ക്രിസ്തുവിൽ ഉറപ്പിക്കുക' എന്നു പറയുന്നത് മാമോദീസായെക്കുറിച്ചും, 'അഭിഷേകം' എന്നതു മാമോദീസായിലുള്ള അഭിഷേകത്തെക്കുറിച്ചും ഉള്ള പരാമർശനമാണ്. മാമോദീസായിൽ സന്തോഷതൈലവും, വി. മൂറോനും കൊണ്ട് നെറ്റിയിൽ കുരിശടയാളമിടുന്നുവെന്ന് നാം കണ്ടു. അതിനാൽ 'മുദ്രയിടുന്നത്' തൈലംകൊണ്ടു കുരിശടയാളം നൽകുന്നതാണെന്നു ചിന്തിക്കാം. അഭിഷേകമെന്ന മുദ്രയിലൂടെ പരിശുദ്ധാത്മാവിനെ ലഭിക്കുകയും ചെയ്യുന്നു.

**(ii) എഫെ. 1:14**

'നമ്മുടെ അവകാശത്തിന്റെ അച്ചാരമായ വാഗ്ദത്തത്തിൽ പരിശുദ്ധാത്മാവിനാൽ മുദ്രയിട്ടിരിക്കുന്നു.' ഇവിടെ സുവിശേഷം കേട്ട്, ക്രിസ്തുവിൽ വിശ്വസിച്ചവർക്കു മാമോദീസായിൽ ലഭിക്കുന്ന മുദ്രയെക്കുറിച്ചാണ് പറയുന്നത്.

**(iii) എഫെ. 4:30**

'ദൈവത്തിന്റെ പരിശുദ്ധാത്മാവിനെ ദുഃഖിപ്പിക്കരുത്; അവനാലല്ലോ നിങ്ങൾക്കു വീണ്ടെടുപ്പു നാളിനായി മുദ്രയിട്ടിരിക്കുന്നത്.'

എഫേസ്യ ലേഖനത്തിൽ പരാമർശിക്കുന്ന 'മുദ്ര' മാമോദീസായിൽ, അഭിഷേകത്തിലൂടെ നെറ്റിയിൽ ലഭിക്കുന്ന കുരിശടയാളമാണ്.

**(iv) 1 യോഹ. 2:20**

'നിങ്ങളോ പരിശുദ്ധാത്മാവിനാൽ അഭിഷേകം പ്രാപിച്ചു സകലവും അറിയുന്നു.' യോഹന്നാന്റെ എഴുത്തുകളിൽ പരിശുദ്ധൻ എന്നതു ക്രിസ്തുവിന്റെ നാമധേയമാണ് (ഉദാ. യോഹ. 6:69 കാണുക). ക്രിസ്ത്യാനി, ക്രിസ്തു മുഖാന്തരം അഭിഷേകം പ്രാപിച്ചവരാകുന്നുവെന്നാണ് ഈ വാക്യത്തിന്റെ അർത്ഥം. ക്രിസ്തുവാണ് യഥാർത്ഥ അഭിഷിക്തൻ (ക്രിസ്തു, മശിഹാ എന്നീ വാക്കുകൾക്ക് 'അഭിഷിക്തൻ' എന്നാണർത്ഥം). യേശുക്രിസ്തു പരിശുദ്ധാത്മാവിനാൽ അഭിഷിക്തനാണെന്നു യോർദ്ദാനിൽ വെളിപ്പെട്ടു. പരിശുദ്ധാത്മാവിനാൽ അഭിഷിക്തനായ ക്രിസ്തുവിനാൽ വിശ്വാസികളും അഭിഷേകം പ്രാപിക്കുന്നു. അതായത് ക്രിസ്തുവിൽ ചേർക്കപ്പെടുന്ന വിശ്വാസികൾക്ക് ക്രിസ്തുവിന്റെ അതേ അഭിഷേകമാകുന്ന പരിശുദ്ധാത്മാവിനെ ലഭിക്കുന്നു. 'അവനാൽ പ്രാപിച്ച അഭിഷേകം നിങ്ങളിൽ വസിക്കുന്നു. ആരും നിങ്ങളെ ഉപദേശിപ്പാൻ ആവശ്യമില്ല. അവന്റെ അഭിഷേകംതന്നെ നിങ്ങൾക്കു സകലവും ഉപദേശിച്ചുതരികയാലും, അത് ഭോഷ്ക്കല്ല സത്യംതന്നെ ആയിരിക്കയാലും അതു നിങ്ങളെ ഉപദേശിച്ചതുപോലെ നിങ്ങൾ അവനിൽ വസിപ്പിൻ' (1 യോഹ. 2:27). ഇവിടെ പരിശുദ്ധാത്മാവിന്റെ അഭിഷേകത്തെക്കുറിച്ച് ആണ് പരാമർശിക്കുന്നത്. പുതിയനിയമ സഭയിൽ മാമോദീസായിൽ അഭിഷേകം ഉണ്ടായിരുന്നു എന്ന് ഈ വേദഭാഗങ്ങളിൽ നിന്നും മനസ്സിലാക്കാം.

## 3. ക്രിസ്തുവിന്റെ അഭിഷേകവും മൂറോനഭിഷേകവും

പഴയനിയമത്തിലെ ത്രിവിധ അഭിഷേകങ്ങൾ (രാജാവ്-പുരോഹിതൻ-പ്രവാചകൻ), ക്രിസ്തുവിന്റെ അഭിഷേകത്തിന്റെ മുൻകുറിയായിരുന്നു. ക്രിസ്തു, രാജാവും, പ്രവാചകനും, പുരോഹിതനും ആണെന്നുള്ള സൂചനയിൽ തനിക്ക് പൊന്നും മൂരും കുന്തിരിക്കവും കാഴ്ചയായി ലഭിച്ചതിലുണ്ട്. സാക്ഷാൽ മശിഹാ (അഭിഷിക്തൻ) യായി താൻ യോർദ്ദാനിൽ വെളിപ്പെട്ടു. പരിശുദ്ധാത്മാവിന്റെ അഭിഷേകം തനിക്കുണ്ടെന്നു നസ്രേത്തിലെ സുനഗോഗിൽവച്ചു ക്രിസ്തു തന്നെ വെളിപ്പെടുത്തി (ലൂക്കോ. 4:18). ക്രിസ്തുവിന്റെ അഭിഷേകം വിശ്വാസികൾക്കു ലഭിക്കുന്നത് മാമോദീസായിലെ മൂറോനഭിഷേകത്തിലൂടെയാണ്. വെള്ളത്തിൽക്കൂടി ക്രിസ്തുവിന്റെ മരണത്തിലും ഉത്ഥാനത്തിലും പങ്കാളികളാകുന്നതുപോലെ, അപ്പവീഞ്ഞുകളിൽക്കൂടി തിരുശരീരരക്തങ്ങളിൽ പങ്കാളികളാകുന്നതുപോലെ, 'തൈല'ത്താലുള്ള അഭിഷേകത്താൽ, ക്രിസ്തുവിന്റെ അഭിഷേകത്തിൽ വിശ്വാസികൾ പങ്കുചേരുന്നു.

ചുരുക്കത്തിൽ, മാമോദീസായിലുള്ള അഭിഷേകം ക്രിസ്തുവിന്റെ അഭിഷേകത്തിൽ നിന്നാണ് ഉത്ഭവിച്ചത്. ക്രിസ്തുവിൽ വിശ്വാസികൾ

അഭിഷിക്തരായിത്തീരുന്നു. ആദിമസഭയിൽ മാമോദീസായിൽ അഭിഷേകം നടത്തിയിരുന്നത് സാധാരണ ഒലിവെണ്ണകൊണ്ടും, ചിലപ്പോൾ സുഗന്ധ തൈലമായ മൂറോൻകൊണ്ടുമായിരുന്നു. എങ്കിലും അഭിഷേകത്തിന്റെ ഉദ്ദേശ്യം വിശ്വാസികൾക്ക് പരിശുദ്ധാത്മാവിനെ നൽകുകയായിരുന്നു.

## 4. വി. മൂറോൻ തയ്യാറാക്കുന്നതും കൂദാശ ചെയ്യുന്നതും

ആദ്യത്തെ നാലു നൂറ്റാണ്ടുകളിൽ, വെള്ളം വാഴ്വുപോലെ, മാമോദീസാക്രമത്തിന്റെ ഭാഗമായിട്ടായിരുന്നു മൂറോൻ കൂദാശ ചെയ്തിരുന്നത്. എന്നാൽ മൂറോൻ കൂദാശ വിപുലമായ ഒരു ശുശ്രൂഷയായപ്പോൾ മാമോദീസായ്ക്കു ചില ദിവസങ്ങൾ മുമ്പുതന്നെ അതു കൂദാശ ചെയ്തിരുന്നു. നാലാം നൂറ്റാണ്ടു മുതൽ ഉയിർപ്പുപെരുന്നാളിലായിരുന്നു മാമോദീസാ നടത്തിയിരുന്നത്. മാമോദീസായ്ക്കു മൂറോൻ ലഭ്യമാകത്തക്കവണ്ണം, എല്ലാ പെസഹാ വ്യാഴാഴ്ചയും കൂദാശ ചെയ്യുന്ന പതിവാണ് പതിമൂന്നാം നൂറ്റാണ്ടു വരെ സുറിയാനിസഭയിൽ ഉണ്ടായിരുന്നത്. പതിമൂന്നാം നൂറ്റാണ്ടിനുശേഷം ഇതു വളരെ അപൂർവ്വമായി നടത്തുന്ന ഒരു ശുശ്രൂഷയായിത്തീർന്നു. എല്ലാ വർഷവും മൂറോൻ കൂദാശ ചെയ്യുന്നതിനു യാതൊരു കാനോനിക തടസ്സങ്ങളും ഇല്ല.

ഇന്ന് പാത്രിയർക്കീസും കാതോലിക്കായും മാത്രമേ മൂറോൻ കൂദാശ ചെയ്യുന്നുള്ളു. എന്നാൽ മെത്രാപ്പോലീത്തായ്ക്കും മൂറോൻ കൂദാശ ചെയ്യുവാൻ ഹൂദായ കാനോൻ അനുവദിക്കുന്നുണ്ട്. 12-ാം നൂറ്റാണ്ടിനു ശേഷമാണ് പാത്രിയർക്കീസും കാതോലിക്കായും മാത്രം മൂറോൻ കൂദാശ ചെയ്യുന്ന പതിവുണ്ടാകുന്നത്. കൂദാശയിൽ മേൽപ്പട്ടക്കാരെ കൂടാതെ, ധൂപക്കുറ്റികളേന്തിയ 12 വൈദികരും, മറ്വഹ്സകളുമായി 12 പൂർണ ശെമ്മാശ്ശന്മാരും, മെഴുകുതിരികളുമായി 12 ഉപശെമ്മാശ്ശന്മാരും (sub deacons) പങ്കെടുക്കുന്നു. വളരെ ദീർഘമായ ഈ ശുശ്രൂഷയ്ക്കു വി. കുർബ്ബാനയോടു സാമ്യമുണ്ട്.

ഒലിവെണ്ണയും പത്തോളം വിവിധ സുഗന്ധവസ്തുക്കളും ചേർത്തു തയ്യാറാക്കുന്ന സുഗന്ധതൈലമാണ് കൂദാശ ചെയ്യുന്നത്.

## 5. മൂറോനഭിഷേകം

വി. മൂറോനഭിഷേകം പരിശുദ്ധാത്മാവിന്റെ മുദ്രയാണ്. എന്നാൽ മൂറോനഭിഷേകത്തിലൂടെ മാത്രമേ പരിശുദ്ധാത്മാവിനെ ലഭിക്കുകയുള്ളു എന്നു നമ്മുടെ സഭ പഠിപ്പിക്കുന്നില്ല. മാമോദീസാവെള്ളം വാഴ്ത്തുന്നത് പരിശുദ്ധാത്മാവിന്റെ കൃപ അതിലുണ്ടാകുവാനാണ്. പരിശുദ്ധാത്മാവിന്റെ കൃപയാൽ വെള്ളത്തിൽ നിന്നും വീണ്ടും ജനിക്കുന്നയാളിനു വി. മൂറോനഭിഷേകത്തിലൂടെ ആത്മാവിന്റെ മുദ്ര ലഭിക്കുന്നു. മൂറോനഭിഷേകത്തിനു

മുമ്പു ചൊല്ലുന്ന പ്രാർത്ഥനയിൽ ഇങ്ങനെ പറയുന്നു: 'കർത്താവേ, മാമോദീസായുടെ വിശ്വാസത്താൽ നിന്റെ ഭടന്മാരോടുകൂടി എണ്ണപ്പെട്ടിരിക്കുന്ന ഈ നിന്റെ ദാസൻ നിന്റെ നാമത്തിൽ ഈ വിശുദ്ധ മുദ്രയും അടയാളവും കൈക്കൊള്ളുമാറാകണമേ. മുഴുവനും പരിമളവാസനയാകുന്ന ഈ മൂറോനാൽ ഇവൻ ആത്മീയമായി നിറയപ്പെട്ടു പ്രതികൂല സൈന്യങ്ങളാൽ പിടിക്കപ്പെടുമാറാകരുതേ...' തുടർന്നു മൂറോൻ കൊണ്ടു നെറ്റിയിൽ കുരിശുവരച്ചുകൊണ്ടു പറയുന്നു: 'സത്യവിശ്വാസത്തിന്റെ മുദ്രയും അടയാളവും വിശുദ്ധറൂഹായുടെ നൽവരത്തിന്റെ പൂർണ്ണതയുമായി മശിഹായുടെ പരിമളവാസനയാകുന്ന വി. മൂറോൻ കൊണ്ട് പിതാവിന്റെയും പുത്രന്റെയും ജീവനും വിശുദ്ധിയുമുള്ള റൂഹായുടെ നാമത്തിൽ നിത്യജീവനിലേക്ക് (ഇന്നാർ) മുദ്ര കുത്തപ്പെടുന്നു.'

മൂറോനഭിഷേകത്തിന്റെ അർത്ഥം ഈ പ്രാർത്ഥനകളിൽ നിന്നും വ്യക്തമാണ്. മാമോദീസായിൽ ലഭ്യമാകുന്ന വിശുദ്ധ റൂഹായുടെ വിവിധ വരങ്ങളുടെ (പുത്രസ്വീകാര്യം, വീണ്ടും ജനനം, പാപമോചനം തുടങ്ങിയവ) പൂർണതയാണ് മൂറോനഭിഷേകം. മൂറോൻ കൂടാതെ മാമോദീസാ പൂർണമാകുന്നില്ല. ക്രിസ്തുവിന്റെ പടയാളികളുടെ അടയാളമാണിത്. ക്രിസ്തുവിന്റെ ആത്മീയ സൗരഭ്യം വിശ്വാസിയിൽ പകരപ്പെടുന്നത് മൂറോനഭിഷേകത്തിലൂടെയാണ്.

### ചോദ്യങ്ങൾ

1. മൂറോനഭിഷേകം വേദപുസ്തകാധിഷ്ഠിതമാണെന്ന് എങ്ങനെ സമർത്ഥിക്കാം?

2. മൂറോനഭിഷേകത്തിന്റെ അർത്ഥത്തെക്കുറിച്ച് പാഠത്തിലുദ്ധരിച്ച പ്രാർത്ഥനകളുടെ അടിസ്ഥാനത്തിൽ ലഘുവിവരണം തയ്യാറാക്കുക?

## പാഠം 3

# പൗരോഹിത്യ ശുശ്രൂഷ

❑ വിവിധ ശുശ്രൂഷകൾ ❑ സഭ: രാജകീയ പുരോഹിതവർഗ്ഗം ❑ സഭയും പൗരോഹിത്യ ശുശ്രൂഷയും ❑ പൗരോഹിത്യവും അജപാലനവും കൈവെപ്പ് ❑ ത്രിവിധ പൗരോഹിത്യ ശുശ്രൂഷ (i) എപ്പിസ്കോപ്പാ (ii) കശീശാ അഥവാ മൂപ്പൻ (iii) ശെമ്മാശ്ശൻ

ഓരോ ക്രിസ്ത്യാനിയും ദൈവശുശ്രൂഷകനാണ്. ദൈവതിരുനാമ മഹത്വത്തിനും ദൈവരാജ്യത്തിന്റെ കെട്ടുപണിക്കുമാണ് നമ്മെ ശുശ്രൂഷകന്മാരാക്കിയിരിക്കുന്നത്. ദൈവസാന്നിദ്ധ്യം സഭയിലും സഭാംഗങ്ങളിലും

ദർശിച്ചു ലോകം മുഴുവൻ ത്രിയേക ദൈവത്തിങ്കലേക്കു തിരിക്കണം. ഇതാണു സഭയുടെ ശുശ്രൂഷയുടെ ലക്ഷ്യം.

### 1. വിവിധ ശുശ്രൂഷകൾ

സഭയിൽ വിവിധ സ്ഥാനികൾ ഉണ്ടെന്നും ഓരോരുത്തരും വ്യത്യസ്തമായ ശുശ്രൂഷകൾ നിർവ്വഹിക്കുന്നുവെന്നും പൗലൂസ് വ്യക്തമാക്കുന്നു (എഫേ. 4:11). വിവിധ സ്ഥാനികൾ (1) അപ്പൊസ്തോലന്മാർ (2) പ്രവാചകന്മാർ (3) സുവിശേഷകന്മാർ (4) ഇടയന്മാർ (5) ഉപദേഷ്ടാക്കൾ എന്നിവരാണ്. ഇവരുടെ ശുശ്രൂഷകളുടെ ലക്ഷ്യം (1) സുവിശേഷഘോഷണം (2) ക്രിസ്തുവിലുള്ള വിശ്വാസത്തിലും പരിജ്ഞാനത്തിലുമുള്ള സഭാംഗങ്ങളുടെ വളർച്ച, (3) സഭാംഗങ്ങളുടെ ദൗത്യനിർവ്വഹണത്തിന് അവരെ സജ്ജമാക്കുക, (4) സഭയുടെ ആത്മീയവർദ്ധന എന്നിവയാണ് (എഫേ. 4:12–13).

വിവിധ ശുശ്രൂഷകൾ നടത്തുന്ന ഓരോരുത്തർക്കും വ്യത്യസ്തമായ ആത്മീയവരങ്ങൾ ലഭിച്ചിരുന്നു (1 കൊരി. 12–ാം അദ്ധ്യായം കാണുക). 'എന്നാൽ ഓരോരുത്തന് ആത്മാവിന്റെ പ്രകാശനം പൊതു പ്രയോജനത്തിനായി നൽകപ്പെടുന്നു' (1 കൊരി. 12:7).

പരിശുദ്ധാത്മാവ് സഭയുടെ ആത്മീയവർദ്ധനയ്ക്കും കെട്ടുപണിക്കുമായി സഭാംഗങ്ങൾക്കു വിഭജിച്ചുകൊടുക്കുന്ന വിവിധ ശുശ്രൂഷകളുടെ പശ്ചാത്തലത്തിൽ വേണം പൗരോഹിത്യ ശുശ്രൂഷയെ മനസ്സിലാക്കുവാൻ.

### 2. സഭ: രാജകീയ പുരോഹിതവർഗ്ഗം

യിസ്രായേലിനെ ഒരു പുരോഹിത രാജത്വവും വിശുദ്ധ ജനവുമായി ദൈവം തെരഞ്ഞെടുത്തു (പുറ. 19:6). 'പുരോഹിതരാജത്വം' എന്ന സ്ഥാനത്ത് എബ്രായ ഭാഷയിൽ ഉപയോഗിച്ചിരിക്കുന്ന വാക്ക് ശരിയായി തർജമ ചെയ്താൽ 'പുരോഹിതന്മാരുടെ ഒരു രാജ്യം' എന്നർത്ഥമാകും. ലോകത്തിനു മുഴുവനുംവേണ്ടി മദ്ധ്യസ്ഥതയും ആരാധനയും അർപ്പിക്കുന്ന ഒരു പുരോഹിതസമൂഹമായി യിസ്രായേലിനെ തെരഞ്ഞെടുത്തു. അതിൽത്തന്നെ ജനത്തെ നയിക്കേണ്ടതിനും ജനത്തിനുവേണ്ടി ദൈവമുമ്പാകെ ശുശ്രൂഷ ചെയ്യേണ്ടതിനും ലേവ്യഗോത്രത്തെയും പ്രത്യേകിച്ച് അഹറോന്റെ കുടുംബത്തേയും വേർതിരിച്ചു. ദൈവത്തിന്റെ വഴികളിൽ നിന്നും പഴയ യിസ്രായേൽ വ്യതിചലിച്ചപ്പോൾ പുതിയ യിസ്രായേലായ ക്രിസ്തീയ സഭയെ ദൈവം തെരഞ്ഞെടുത്തു. ദൈവത്തിന്റെ രക്ഷാസുവിശേഷം ലോകത്തെ അറിയിക്കാൻ 'തെരഞ്ഞെടുക്കപ്പെട്ട ഒരു ജാതിയും, രാജകീയ പുരോഹിതവർഗവും, വിശുദ്ധ വംശവും, സ്വന്ത

ജനവുമായി' ക്രിസ്തീയസഭ തെരഞ്ഞെടുക്കപ്പെട്ടു (1 പത്രോ. 2:9). ലോകത്തെ മുഴുവൻ ഹൃദയത്തിൽ വഹിച്ചുകൊണ്ട് ദൈവമുമ്പാകെ നിൽക്കുന്ന പുരോഹിതരാജ്യമാകുവാനാണ് സഭ വിളിക്കപ്പെട്ടിരിക്കുന്നത്. പഴയനിയമത്തിൽ രാജാവിനും, പുരോഹിതനും, പ്രവാചകനും മാത്രം നൽകിയിരുന്ന അഭിഷേകം പുതിയനിയമ സഭയിൽ ഓരോ വിശ്വാസിക്കും നൽകപ്പെടുന്നു. ക്രിസ്തുവിൽ പഴയനിയമ പൗരോഹിത്യം പൂർത്തീകരിക്കപ്പെട്ടു. പുതിയനിയമത്തിന്റെ ഏക മഹാപുരോഹിതൻ ക്രിസ്തുവാണ്. സ്വർഗീയ മദ്ബഹായിൽ ക്രിസ്തു ഒരു മഹാപുരോഹിതനായി പ്രവേശിച്ചിരിക്കുന്നു (എബ്രാ. 6:20, 7:1–22). ആ പൗരോഹിത്യത്തിൽ എല്ലാ വിശ്വാസികളും പങ്കുചേരുന്നുണ്ട്. പൗരോഹിത്യം മാത്രമല്ല സഭയിലെ എല്ലാ ശുശ്രൂഷകളും ക്രിസ്തുവിന്റെ ശുശ്രൂഷയിൽ അധിഷ്ഠിതമാണ്.

ക്രിസ്തുവിലായ ഓരോ വിശ്വാസിയും ക്രിസ്തുവിന്റെ നിത്യപൗരോഹിത്യത്തിൽ പങ്കുചേരുന്നുവെങ്കിൽ പ്രത്യേക പുരോഹിതന്മാരുടെ ആവശ്യം എന്താണ്?

### 3. സഭയും പൗരോഹിത്യ ശുശ്രൂഷയും

സഭയിലെ വിവിധ ശുശ്രൂഷകൾ ദൈവിക ദാനങ്ങൾ ആയതുപോലെ സഭയുടെ ഗൃഹവിചാരകത്വം ഭംഗിയായി നടക്കണമെന്ന് ദൈവം ആഗ്രഹിക്കുന്നുണ്ട്. 'ദൈവം കലക്കത്തിന്റെ ദൈവമല്ല സമാധാനത്തിന്റെ ദൈവമത്രേ' (1 കൊരി. 14:33). സുവിശേഷം പ്രസംഗിക്കുന്നതിനും ക്രിസ്തുവിലേക്ക് ആളുകളെ ചേർക്കുന്നതിനുമായി അപ്പൊസ്തോലന്മാർ ലോകത്തിന്റെ വിവിധ ഭാഗങ്ങളിലേക്ക് അയയ്ക്കപ്പെട്ടു. പുതിയതായി സ്ഥാപിക്കപ്പെട്ട സഭകളുടെ അച്ചടക്ക പരിപാലനത്തിൽ അപ്പൊസ്തോലന്മാർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടാണ് 'ഞങ്ങളോ ക്രിസ്തുവിന്റെ ശുശ്രൂഷകരും ദൈവത്തിന്റെ ഗൃഹവിചാരകന്മാരും ആകുന്നു' എന്നു പൗലൂസ് കൊരിന്തിലെ സഭയ്ക്ക് എഴുതുന്നത് (1 കൊരി. 4:1). ഗൃഹവിചാരത്തിനും സഭയുടെ എല്ലാവിധത്തിലുള്ള നേതൃത്വത്തിനും അപ്പൊസ്തോലന്മാർ പ്രത്യേക ശുശ്രൂഷകരെ നിയമിച്ചിരുന്നു (അ. പ്ര. 14:23; 1 തിമോ. 4:14; 2 തിമോ. 1:6). പൗലൂസ് എഫേസൂസിലെ സഭാദ്ധ്യക്ഷന്മാരെ വിളിച്ച് അവരുടെ ചുമതലയെപ്പറ്റി പറയുന്നത് ഇങ്ങനെയാണ്: 'നിങ്ങളെത്തന്നെയും താൻ സ്വന്തരക്തത്താൽ സമ്പാദിച്ചിരിക്കുന്ന ദൈവത്തിന്റെ സഭയെ മേയ്പാൻ പരിശുദ്ധാത്മാവ് നിങ്ങളെ അദ്ധ്യക്ഷന്മാരാക്കിവച്ച ആട്ടിൻകൂട്ടം മുഴുവനെയും സൂക്ഷിച്ചു കൊൾവീൻ' (അ. പ്ര. 20:28). ഇവിടെ 'അദ്ധ്യക്ഷൻ' എന്നു തർജമ ചെയ്തിരിക്കുന്നത് ഗ്രീക്കിൽ എപ്പിസ്കോപ്പോസ് (Episcopos) എന്ന പദമാണ്. "മേൽനോട്ടക്കാരൻ" (Overseer) എന്നർത്ഥമുള്ള ഈ പദമാണ് ബിഷപ്പ് എന്ന് ഇംഗ്ലീഷിൽ

തർജമ ചെയ്തിരിക്കുന്നത്. എഫെസൂസിലെ സഭയുടെ ബിഷപ്പന്മാരോട് പറയുന്നത് അവരുടെ പ്രധാന ചുമതല അജപാലനമെന്നാണ്. ക്രിസ്തീയ പൗരോഹിത്യത്തിന്റെ അർത്ഥവും ഇതുതന്നെയാണ്.

### 4. പൗരോഹിത്യവും അജപാലനവും

വിശുദ്ധ നാട്ടിലും മദ്ധ്യപൂർവ്വദേശങ്ങളിലും ഒരു സാധാരണ കാഴ്ച യാണ് ഇടയനും ആട്ടിൻപറ്റവും. ഇടയൻ തലയ്ക്കലാണ് നടക്കുന്നത്. ആടുകൾ ഇടയനോട് ചേർന്ന് തിക്കിത്തിരക്കി, അയാളെ പിന്തുടരും. കുഞ്ഞാടുകളോ മുറിവേറ്റതോ ഉണ്ടെങ്കിൽ ഇടയൻ അതിനെ മാറിൽ വഹിച്ചുകൊണ്ട് നടക്കും. ഇടയന്റെ കൈയിൽ നീണ്ട വടിയുണ്ട്. അത് ഒരിക്കലും ആടിനെ അടിക്കാനല്ല. കൂട്ടത്തിൽനിന്നും മാറിപ്പോകുന്നതിനെ ശ്രദ്ധാപൂർവ്വം പറ്റത്തോടു ചേർത്തുകൊണ്ടുപോകാനാണ്. ക്രിസ്തീയ പൗരോഹിത്യം അജപാലനമായി പുതിയനിയമത്തിൽ പറയുന്നത് ഈ ചിത്രം മനസ്സിൽ കണ്ടുകൊണ്ടാണ്.

ബിഷപ്പിന്റെ ചുമതല ആട്ടിൻപറ്റത്തിന്റെ തലയ്ക്കൽ നടക്കുന്നതാണ്. ആ സമൂഹത്തിന്റെ ജീവിതത്തിലെ പ്രധാന സംഭവം ആഴ്ചവട്ടത്തിന്റെ ഒന്നാം ദിവസം അപ്പം നുറുക്കുന്നതിനായി കൂടിവരുന്നതാണ്. ഇടയൻ ആയിരുന്നു ആരാധനയിൽ പ്രധാന കാർമ്മികത്വം വഹിച്ചിരുന്നത്. ഇട യനെക്കൂടാതെ അത്തരം ആരാധന സാധ്യമല്ലായിരുന്നു. അതുകൊ ണ്ടാണ് രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ അന്ത്യോക്യയിലെ ഇഗ്നാ ത്തിയോസ് എഴുതുന്നത്: 'ബിഷപ്പിനെക്കൂടാതെ മാമോദീസായോ, സ്നേഹവിരുന്നോ ആചരിക്കുവാൻ പാടില്ല.' ഈ ആരാധനാ സമൂഹ ത്തിൽ സഭ അതിന്റെ പൂർണതയിൽ കാണപ്പെടുന്നുവെന്ന് ഇഗ്നാത്തി യോസ് പറയുന്നു.

'ബിഷപ്പ് സന്നിഹിതനാകുന്നിടത്ത്, സഭ ഒരുമിച്ചുകൂടട്ടെ. കാരണം ക്രിസ്തു സന്നിഹിതനാകുന്നിടത്ത് കാതോലിക സഭയുണ്ട്.'

ഓരോ കുർബാനാർപ്പണവും കർത്താവിന്റെ അന്ത്യ അത്താഴത്തി ലുള്ള പങ്കാളിത്തമാണ്. കർത്താവിന്റെ സ്ഥാനത്ത് ആരാധനാ സമൂഹ ത്തിന്റെ തലവൻ അപ്പവീഞ്ഞുകൾ വാഴ്ത്തുന്നു. ആടുകൾക്കുവേണ്ടി സ്വജീവനെ വെടിഞ്ഞ നല്ല ഇടയന്റെ സ്ഥാനത്ത് ബിഷപ്പിനെ സഭാംഗ ങ്ങൾ ദർശിക്കുന്നു.

സഭയുടെ തല ക്രിസ്തുവായതുപോലെ, ക്രിസ്തുവിന്റെ പ്രതീകമായ ബിഷപ്പ് സഭയുടെ തലയാണ്. ഒരു പ്രാദേശിക സഭയിൽ ക്രിസ്തുവിനെ പ്രതിനിധാനം ചെയ്യുന്നത് ഇടയനായ ബിഷപ്പാണ്. ആകമാന സഭയുടെ മുമ്പാകെ പ്രാദേശിക സഭയുടെ ഇടയനാണ് അതിനെ പ്രതിനിധാനം ചെയ്യുന്നത്.

### 5. കൈവെപ്പ്

ഒരു സഭുടെ തലവനെ തെരഞ്ഞെടുക്കുന്നത് പ്രത്യേക ശ്രദ്ധയോടു കൂടിയായിരുന്നു. സഭയുടെ തലവന് ഉണ്ടായിരിക്കേണ്ട ഗുണങ്ങളെക്കുറിച്ച് പൗലൂസ് ശ്ലീഹാ പ്രതിപാദിക്കുന്നുണ്ട് (1 തിമോ. 3:1–7). തെരഞ്ഞെടുക്കപ്പെടുന്നയാൾ ക്രിസ്തുവിന്റെ ശുശ്രൂഷയിൽ പങ്കാളിയായി, സഭയ്ക്കുവേണ്ടി ശുശ്രൂഷ ചെയ്യുന്നു എന്ന അർത്ഥത്തിൽ, അപ്പൊസ്തോലന്മാർ കൈവച്ച് അവരെ അധികാരപ്പെടുത്തിയിരിക്കുന്നു. ഈ കൈവെപ്പിനാണ് 'പട്ടംകൊട' (Ordination) എന്നു നാം പറയുന്നത്.

'ആത്മാവും ജ്ഞാനവും നിറഞ്ഞു നല്ല സാക്ഷ്യമുള്ള ഏഴു പേരെ' ആദിമസഭ തെരഞ്ഞെടുത്തു അപ്പൊസ്തോലന്മാരുടെ മുമ്പാകെ നിറുത്തി. അവർ പ്രാർത്ഥിച്ച് അവരുടെമേൽ കെവച്ചു (അ. പ്ര. 6:1–6). ഏഴു ശെമ്മാശ്ശന്മാരുടെ വാഴ്ചയെപ്പറ്റിയാണ് ഇവിടെ പറയുന്നത്.

അന്ത്യോക്യയിലെ സഭാനേതാക്കൾ ഉപവസിച്ചു പ്രാർത്ഥിച്ചു ബർന്നബാസിന്റെയും ശൗലിന്റെയും (പൗലൂസ്) തലയിൽ കൈവച്ച് അവരെ സുവിശേഷവേലയ്ക്കായി അയച്ചു (അ. പ്ര. 13:1–3). ഇവിടെ കൈവെപ്പിൽ മൂന്നു കാര്യങ്ങൾ അടങ്ങിയിരിക്കുന്നു. 1. സ്ഥാനാർത്ഥിയുടെ വിശ്വാസത്തെപ്പറ്റിയും, ജീവിതത്തെപ്പറ്റിയും സഭ നൽകുന്ന ഒരു പൊതു സാക്ഷ്യമാണ് കൈവെപ്പ്. 2. പ്രത്യേക ശുശ്രൂഷയ്ക്കുള്ള പരിശുദ്ധാത്മ കൃപ ലഭിക്കുന്നു. 3. സഭയുടെ ശുശ്രൂഷ ചെയ്യുന്നതിന് കൈവെപ്പിലൂടെ പ്രത്യേക അധികാരം ലഭിക്കുന്നു.

കൈവെപ്പുവഴി പൗരോഹിത്യ ശുശ്രൂഷയിലേക്ക് അഥവാ അജപാലന ശുശ്രൂഷയിലേക്ക് ഉയർത്തപ്പെടുന്നയാൾ സഭയുടെ എല്ലാ പ്രവർത്തനമണ്ഡലങ്ങളിലുമുള്ള മേൽനോട്ടം വഹിച്ചിരുന്നു. സഭയിൽ ബിഷപ്പിന്റെ (അദ്ധ്യക്ഷന്റെ) സ്ഥാനം അദ്വിതീയമാകയാൽ 'മൂപ്പന്മാരുടെ കൈവെപ്പോടുകൂടി നിനക്കു ലഭിച്ച കൃപാവരം ഉപേക്ഷയായി വിചാരിക്കരുതെന്നും' 'യാതൊരുവന്റെമേലും വേഗത്തിൽ കൈവെക്കരുതെന്നും' പൗലൂസ് തീമൊഥെയോസിനെ അനുസ്മരിപ്പിക്കുന്നു (1 തിമോ. 4:14; 5:22). പൗലൂസിൽ നിന്നുള്ള കൈവെപ്പിനാൽ ലഭിച്ച ദൈവത്തിന്റെ കൃപാവരം സഭയിലുള്ള ശുശ്രൂഷ വഴി ജ്വലിപ്പിക്കണമെന്ന് തിമൊഥെയോസിനോട് പറയുന്നുണ്ട് (2 തിമോ. 1:6).

### 6. ത്രിവിധ പൗരോഹിത്യ ശുശ്രൂഷ

സഭയിൽ മൂന്നു വിധത്തിലുള്ള പൗരോഹിത്യസ്ഥാനങ്ങളാണ് ഉള്ളത്. (1) എപ്പിസ്കോപ്പാ (മെത്രാപ്പോലീത്താ), (2) കശ്ശീശാ അഥവാ മൂപ്പൻ (3) ശെമ്മാശ്ശൻ.

**1. എപ്പിസ്കോപ്പാ (മെത്രാൻ)**

പുതിയനിയമ കാലത്ത് അപ്പൊസ്തോലന്മാർ ഓരോ സഭയിലും അദ്ധ്യക്ഷന്മാരെ (എപ്പിസ്കോപ്പന്മാരെ) വാഴിച്ചിരുന്നു എന്നു നാം മനസ്സിലാക്കി. അദ്ധ്യക്ഷന്മാരെ ചിലപ്പോൾ മൂപ്പന്മാർ എന്നും വിളിച്ചിരുന്നു (അ. പ്ര. 20:17, 28; 1 പത്രോ. 5:1; 1 തീമോ. 4:14). ഒരു പ്രാദേശിക സഭയുടെ തലവനാണ് എപ്പിസ്കോപ്പാ. സഭയെ വിശ്വാസത്തിൽ ഉറപ്പിച്ചു നിറുത്തുകയാണ് അദ്ദേഹത്തിന്റെ പ്രധാന ചുമതല. കാതോലിക്കോസ്, പാത്രിയർക്കീസ് എന്നിവർ ഒരു പ്രദേശത്തെ പ്രധാന എപ്പിസ്കോപ്പന്മാരാണ്. എപ്പിസ്ക്കോപ്പന്മാരുടെ സംഘത്തിന്റെ തലവന്മാരാണ് ഈ രണ്ടു സ്ഥാനികളും.

**2. കശ്ശീശാ അഥവാ മൂപ്പൻ**

പുതിയനിയമ സഭയിൽ എപ്പിസ്ക്കോപ്പായുടെ പേരാണ് 'മൂപ്പൻ' എന്നുള്ളത് (ഗ്രീക്കിൽ Presbyteros എന്നും ഇംഗ്ലീഷിൽ elder എന്നും സുറിയാനിയിൽ കശ്ശീശ എന്നും പറയുന്നു). രണ്ടാം നൂറ്റാണ്ടിന്റെ ആരംഭത്തിൽ മൂപ്പന്മാരെ, എപ്പിസ്ക്കോപ്പായുടെ ചുറ്റുമുള്ള ഒരു ഉപദേശക സമിതി എന്ന രീതിയിൽ നാം കാണുന്നു. മൂന്നും നാലും നൂറ്റാണ്ടുകളിൽ ഒരേ പട്ടണത്തിൽ ഒന്നിലധികം ആരാധനാസമൂഹങ്ങൾ ഉണ്ടായപ്പോൾ, വി. കുർബാനയും, മറ്റു കൂദാശകളും അനുഷ്ഠിക്കുവാൻ എപ്പിസ്ക്കോപ്പാ മൂപ്പന്മാരെ ചുമതലപ്പെടുത്തി.

**3. ശെമ്മാശൻ**

തുടക്കത്തിൽ മേശകളിൽ ശുശ്രൂഷിപ്പാനും, സഭയുടെ അനുദിന ജീവിതത്തിലെ ക്രമീകരണത്തിനുമായിട്ടായിരുന്നു ശെമ്മാശന്മാരെ നിയമിച്ചിരുന്നത്. രണ്ടാം നൂറ്റാണ്ടിൽ, ആരാധനയിൽ എപ്പിസ്ക്കോപ്പായെ സഹായിക്കുന്ന ചുമതല ശെമ്മാശ്ശന്റേതായി.

പുതിയനിയമത്തിൽ എപ്പിസ്ക്കോപ്പാ (അഥവാ മൂപ്പൻ), ശെമ്മാശ്ശൻ എന്നീ രണ്ടു സ്ഥാനങ്ങളേ കാണുന്നുള്ളു. ത്രിവിധ പൗരോഹിത്യ സ്ഥാനങ്ങൾ രണ്ടാം നൂറ്റാണ്ടു മുതലാണ് വ്യക്തമായി സഭയിൽ കാണപ്പെടുന്നത്.

## ചോദ്യങ്ങൾ

1. ക്രിസ്തീയ പൗരോഹിത്യത്തിന്റെ വേദപുസ്തകാടിസ്ഥാനത്തെ ചോദ്യം ചെയ്യുന്ന ഒരു പെന്തക്കോസ്തു വിശ്വാസിക്കു നിങ്ങളൊരു മറുപടി എഴുതുക.

2. ഒരു എപ്പിസ്ക്കോപ്പായ്ക്കു സഭയിലുള്ള സ്ഥാനമെന്ത്?

പാഠം 4

# വിവാഹം: സ്നേഹത്തിന്റെ കൂദാശ

❑ വിവാഹം പഴയനിയമത്തിൽ ❑ പുതിയനിയമത്തിൽ ❑ വിവാഹം ആദിമസഭയിൽ ❑ സുറിയാനിസഭയുടെ വിവാഹശുശ്രൂഷ ❑ സ്നേഹത്തിന്റെ കൂദാശ

ക്രിസ്തീയ സഭയിൽ വിവാഹം ഒരു കൂദാശയാണ്. അക്രൈസ്തവരും നിരീശ്വരന്മാരും വിവാഹത്തെ ഒരു അതിപ്രധാന കർമ്മമായി കണക്കാക്കുന്നുണ്ട്. വിവാഹം ഒരു കൂദാശയാണെന്ന് ഓർത്തഡോക്സ് സഭ പഠിപ്പിക്കുമ്പോൾ, വ്യക്തിപരമോ സാമൂഹ്യമോ ആയ ചടങ്ങെന്നതിലുപരി, മനുഷ്യനും ദൈവവുമായുള്ള ബന്ധത്തിൽ അധിഷ്ഠിതമാണ് വിവാഹം എന്നാണർത്ഥം. ക്രിസ്തുശരീരത്തിലെ രണ്ടംഗങ്ങൾ ദൈവരാജ്യത്തിന്റെ അടിസ്ഥാന ലക്ഷണങ്ങളായ സന്തോഷത്തിലും സമാധാനത്തിലും ജീവിക്കുവാൻ എടുക്കുന്ന തീരുമാനത്തെ അംഗീകരിക്കുകയും അനുഗ്രഹിക്കുകയും ചെയ്യുന്നതാണ് വിവാഹകൂദാശയുടെ ഉള്ളടക്കം.

## 1. വിവാഹം പഴയനിയമത്തിൽ

പഴയനിയമ ചിന്തയിൽ വിവാഹത്തിന്റെ പ്രധാന ഉദ്ദേശ്യം സന്താനലബ്ധിയാണ്. കുടുംബത്തിന്റെ പിന്തുടർച്ചയാണ് ദൈവാനുഗ്രഹത്തിന്റെ പ്രത്യക്ഷ ലക്ഷണമെന്ന് യഹൂദന്മാർ ചിന്തിച്ചു. അബ്രഹാമിന്റെ ദൈവഭക്തിക്കും വിശ്വസ്തതയ്ക്കും പ്രതിഫലമായി ദൈവം വാഗ്ദാനം ചെയ്യുന്നത് വരുന്ന തലമുറയുടെ അഭിവൃദ്ധിയാണ്. 'നിന്റെ സന്തതിയെ ആകാശത്തിലെ നക്ഷത്രങ്ങൾ പോലെയും കടൽക്കരയിലെ മണൽപോലെയും അത്യന്തം വർദ്ധിപ്പിക്കും; നിന്റെ സന്തതി ശത്രുക്കളുടെ പട്ടണങ്ങളെ കൈവശമാക്കും. നീ എന്റെ വാക്ക് അനുസരിച്ചതുകൊണ്ട് നിന്റെ സന്തതി മുഖാന്തരം ഭൂമിയിലുള്ള സകല ജാതികളും അനുഗ്രഹിക്കപ്പെടും' (ഉല്പ. 22:17-18). പഴയനിയമ ചിന്താഗതിയിൽ കുഞ്ഞുങ്ങളില്ലാത്തത് ഒരു ശാപമായി കണക്കാക്കിയിരുന്നു. വംശത്തിന്റെ നിലനിൽപിന് ബഹുഭാര്യത്വവും പഴയനിയമം അനുവദിച്ചിരുന്നു. സൃഷ്ടിയുടെ കഥയിലും, ഉത്തമഗീതത്തിലും ഒരു ഭർത്താവും ഒരു ഭാര്യയും തമ്മിലുള്ള സ്നേഹത്തിലധിഷ്ഠിതമായ വിവാഹബന്ധത്തെ ആദർശപരമായി ചിത്രീകരിക്കുന്നുണ്ട്. യഹോവയും യിസ്രായേലും തമ്മിലുള്ള ബന്ധത്തെപ്പറ്റി പറയുമ്പോൾ ചില പ്രവാചകന്മാരും ഈ ആശയം എടുത്തുകാണിക്കുന്നുണ്ട്. എങ്കിലും ഏക ഭാര്യത്വം പഴയനിയമത്തിൽ നിർബന്ധിതമായിരുന്നില്ല. സൃഷ്ടിയെക്കുറിച്ചുള്ള വിവരണത്തിൽ ഏക ഭാര്യയും, ഏക ഭർത്താവും എന്ന തത്വം അടിസ്ഥാനപ്പെടുത്തിയിട്ടുണ്ട്.

## പുതിയനിയമത്തിൽ

പുതിയനിയമത്തിൽ വിവാഹത്തിന് ഒരു പുതിയ അർത്ഥം നൽകുന്നു. സന്താനലബ്ധിയാണ് വിവാഹത്തിന്റെ പരമലക്ഷ്യമെന്ന ആശയം പുതിയനിയമത്തിൽ കാണുന്നില്ല. മക്കളുണ്ടാകുന്നത് രക്ഷാമാർഗ്ഗമാകണമെങ്കിൽ സ്ത്രീ 'വിശ്വാസത്തിലും, സ്നേഹത്തിലും, വിശുദ്ധീകരണത്തിലും സുബോധത്തോടെ പാർക്കണം' എന്നാണ് വി. പൗലൂസ് പറയുന്നത് (1 തിമോ. 2:15).

മൂന്നു പുതിയനിയമഭാഗങ്ങളിൽ, പഴയനിയമത്തിൽ നിന്നും വ്യത്യസ്തമായി വിവാഹത്തെ ചിത്രീകരിക്കുന്നുണ്ട്.

a) മരിച്ചുപോയ ഒരാളുടെ പിന്തുടർച്ചെന്നവിധത്തിൽ വിധവയെ ഭർത്തൃസഹോദരൻ വേൾക്കുന്ന പതിവ് പഴയനിയമത്തിൽ ഉണ്ടായിരുന്നു (ഉല്പ. 38:8). 'ദേവരധർമ്മം' എന്നാണ് ഇതറിയപ്പെടുന്നത്. സമവീക്ഷണ സുവിശേഷങ്ങളിൽ യേശുവിന് ഇതിനോടുള്ള മനോഭാവത്തെപ്പറ്റി പ്രതിപാദിക്കുന്നുണ്ട് (മത്താ. 22:23–32; മർക്കോ. 12:18–27; ലൂക്കോ. 20:27–37). ഏഴു സഹോദരന്മാർ ഒരേ സ്ത്രീയെത്തന്നെ തുടർച്ചയായി വിവാഹം കഴിച്ചു. പുനരുത്ഥാനത്തിൽ അവൾ ആരുടെ ഭാര്യയായിരിക്കും എന്ന് സാദൂക്യർ യേശുവിനോട് ചോദിക്കുന്നു. 'പുനരുത്ഥാനത്തിൽ അവർ വിവാഹം കഴിക്കുന്നില്ല, വിവാഹത്തിന് കൊടുക്കപ്പെടുന്നതുമില്ല; സ്വർഗത്തിലെ ദൂതന്മാരെപ്പോലെയത്രെ ആകുന്നു' എന്ന് യേശു മറുപടി പറഞ്ഞു (മത്താ. 22:30).

വിവാഹബന്ധം ഭൂമിയിൽ മാത്രം സാധുവായ ഒന്നാണെന്നും, മരണത്തോടുകൂടി അതവസാനിക്കുന്നുവെന്നും, ഈ വാക്യത്തിന്റെ അടിസ്ഥാനത്തിൽ ചിന്തിക്കുന്നവരുണ്ട്. പാശ്ചാത്യസഭയിൽ ഈ ധാരണ ശക്തമായതിന്റെ ഫലമായി പല തവണ പുനർ വിവാഹം ചെയ്യുന്നതിന് അനുവദിക്കാറുണ്ട്. പുനരുത്ഥാനത്തിൽ വിശ്വാസമില്ലാത്ത സാദൂക്യർക്ക് കൊടുക്കുന്ന ഈ മറുപടിയിൽ 'ദേവരവിവാഹത്തെ'ക്കുറിച്ചു മാത്രമേ കർത്താവ് ഉദ്ദേശിക്കുന്നുള്ളു. ക്രിസ്തീയ വിവാഹബന്ധം മരണത്തോടു കൂടി അവസാനിക്കുന്നുവെന്ന് ഇതിന്റെ അടിസ്ഥാനത്തിൽ പറയാൻ സാധിക്കുകയില്ല. അലക്സന്ത്രിയായിലെ ക്ലിമ്മീസ് (+ 215) ഈ വാക്യത്തെപ്പറ്റി പറയുന്നത് ശ്രദ്ധേയമാണ്: 'കർത്താവ് വിവാഹത്തെ നിഷേധിക്കുകയല്ല; നേരെമറിച്ച് പുനരുത്ഥാനത്തിലും ജഡീകാഗ്രഹങ്ങൾ ഉണ്ടായിരിക്കും എന്നുള്ള ചിന്തയെ തിരുത്തുകയാണ്.'

b) യേശു വിവാഹമോചനത്തെ വിലക്കുമ്പോൾ, ക്രിസ്തീയ വിവാഹത്തിന്റെ സ്വഭാവത്തെപ്പറ്റിയാണ് പറയുന്നത്. മോശെയുടെ ന്യായപ്രാണം വിവാഹമോചനമനുവദിക്കുന്നതിന് (ആവ. 24:14) കടകവിരുദ്ധ

മാണ് യേശുവിന്റെ ഉപദേശം (മത്താ. 5:32; 19:9; മർക്കോ. 10:11; ലൂക്കോ. 16:18). ഭാര്യാഭർത്താക്കന്മാർ തമ്മിലുള്ള ബന്ധം അതിൽ തന്നെ ഒരു അന്ത്യമാണ്. ദൈവരാജ്യത്തിലെ രണ്ടു നിത്യ പൗരന്മാർ തമ്മിലുള്ള നിത്യബന്ധം, ഒരാളുടെ അവിശ്വസ്തതയെന്ന കാരണത്താലല്ലാതെ വേർപ്പെടുത്താൻ തിരുവെഴുത്ത് അനുവദിക്കുന്നില്ല.

c) വി. പൗലൂസ് വൈധവ്യത്തെപ്പറ്റി പറയുമ്പോൾ മരണത്തോടുകൂടി വിവാഹബന്ധം അവസാനിക്കുന്നില്ല എന്ന ചിന്ത അദ്ദേഹത്തിന്റെ മനസ്സിൽ ഉണ്ടായിരുന്നു. 'സ്നേഹം ഒരുനാളും ഉതിർന്നു പോകയില്ല' (1 കൊരി. 13:8) എന്ന് അദ്ദേഹം ഊന്നിപ്പറയുന്നു. പഴയനിയമ ചിന്തയിൽ നിന്നും വ്യത്യസ്തമായി അവിവാഹിത ജീവിതത്തെ പൗലൂസ് ഒന്നാം കൊരിന്ത്യ ലേഖനത്തിൽ ഉയർത്തിക്കാട്ടുന്നുണ്ട്. എന്നാൽ എഫേസ്യ ലേഖനത്തിൽ ക്രിസ്തുവും സഭയും തമ്മിലുള്ള ബന്ധത്തിന്റെ പശ്ചാത്തലത്തിൽ വിവാഹത്തെ പൗലൂസ് ചിത്രീകരിക്കുന്നു (എഫേ. 5:22–32). ഓർത്തഡോക്സ് സഭയുടെ വിവാഹത്തെ സംബന്ധിച്ചുള്ള ദൈവശാസ്ത്രത്തിന്റെ അടിസ്ഥാനം ഈ വേദഭാഗമാണ്.

ഒന്നാം കൊരിന്ത്യലേഖനത്തിൽ രണ്ടാം വിവാഹത്തെപ്പറ്റി പൗലൂസിന്റെ ഉപദേശം ഓർത്തഡോക്സ് സഭകളും പിന്തുടരുന്നു. രണ്ടാം വിവാഹത്തെ നമ്മുടെ സഭ പ്രോത്സാഹിപ്പിക്കുന്നില്ല. 'ജിതേന്ദ്രിയത്വമില്ലെങ്കിലോ അവർ വിവാഹം ചെയ്യട്ടെ; അഴലുന്നതിനേക്കാൾ വിവാഹം ചെയ്യുന്നത് നല്ലത്' (1 കോരി. 7:9) എന്നതിന്റെ അടിസ്ഥാനത്തിൽ രണ്ടാം വിവാഹത്തെ സഭ അംഗീകരിക്കുന്നു. രണ്ടാം വിവാഹത്തിൽ കിരീടം വാഴ്വിന്റെ ശുശ്രൂഷയില്ല. പ്രാർത്ഥനകൾ അനുതാപത്തിന്റേതാണെന്നുള്ളത് പ്രത്യേകം ശ്രദ്ധേയമാണ്.

വിവാഹത്തെ സംബന്ധിച്ച പുതിയനിയമത്തിലെ ഉപദേശം, പുനരുത്ഥാനത്തിന്റെയും ദൈവരാജ്യത്തിലെ ജീവിതത്തിന്റെയും അടിസ്ഥാനത്തിൽ മനസ്സിലാക്കേണ്ടിയിരിക്കുന്നു. താൽക്കാലികമായ ജഡമോഹങ്ങളുടെ സംമ്പൂർത്തിയോ വംശത്തിന്റെ നിലനിൽപ്പോ അല്ല വിവാഹത്തിന്റെ പ്രധാന ലക്ഷ്യം. രണ്ടു വ്യക്തികൾ നിസ്തുലമായ ബന്ധത്തിലൂടെ പരസ്പരം ഒന്നായിത്തീരുകയും, ക്രിസ്തുവിൽ ഒന്നായിത്തീരുകയുമാണ് വിവാഹത്തിന്റെ അന്തസത്ത. സ്നേഹത്തിൽ ഒന്നായ അവരുടെ നിത്യബന്ധത്തെ മുറിക്കുവാൻ മരണത്തിനോ രോഗത്തിനോ സാധിക്കുകയില്ല.

### 3. വിവാഹം ആദിമസഭയിൽ

വിവാഹകൂദാശ, വി. കുർബാനയർപ്പണത്തിന്റെ ഭാഗമായിട്ടാണ് ആദിമസഭയിൽ നടത്തിയിരുന്നത്. ഹ്രസ്വമായ പ്രാർത്ഥനയ്ക്കു ശേഷം ദമ്പതികൾ ഒരുമിച്ചു തിരുശരീരരക്തങ്ങൾ അനുഭവിക്കുന്നതായിരുന്നു ആദിമ

നൂറ്റാണ്ടിലെ വിവാഹശുശ്രൂഷ. വിവാഹത്തിന് മുമ്പ് സ്ത്രീപുരുഷന്മാർ ബിഷപ്പിന്റെ അഭിപ്രായമാരാഞ്ഞ് തീരമാനമെടുക്കണമെന്ന് അന്ത്യോക്യ യുടെ വി. ഇഗ്നാത്തിയോസ് (98-117) ഉദ്ബോധിപ്പിക്കുന്നുണ്ട്. വിശ്വാസി കൾ വിവാഹിതരാകുന്നതിനു മുമ്പ് സഭയെ അറിയിക്കണമെന്ന് തെർത്തു ല്യനും (+ 220) പറയുന്നു. വിവാഹം രണ്ടു വ്യക്തികൾ തമ്മിലുള്ള ഉട മ്പടിയാകയാൽ നിയമപരമായ രേഖകൾ ഉണ്ടാക്കുവാൻ റോമാസാമ്രാ ജ്യത്തിലെ ക്രിസ്ത്യാനികൾ ബാധ്യസ്ഥരായിരുന്നു. ഇത്തരം ഉടമ്പടി ക്കുശേഷം ദേവാലയത്തിലെത്തി ഒരുമിച്ച് വി. കുർബാന അനുഭവിക്കു മ്പോൾ സഭ അവരെ ദമ്പതികളായി പ്രഖ്യാപിച്ചിരുന്നു. വിവാഹബന്ധം വേർപെടുത്താനാവാത്തതുകൊണ്ടാണ്, അതിനു മുമ്പുതന്നെ സഭയെ അറിയിച്ചിട്ട് തീരുമാനമെടുക്കണമെന്ന് ആദിമസഭ നിഷ്കർഷിച്ചിരുന്നത്.

നാലാം നൂറ്റാണ്ടിൽ വിവാഹശുശ്രൂഷ കുറെക്കൂടി വിപുലമായി. കിരീടം ആഘോഷിച്ചു ദമ്പതികളെ അണിയിക്കുന്ന പതിവ് നാലാം നൂറ്റാ ണ്ടിലാണ് ഉണ്ടാകുന്നത്. വി. കുർബാനമധ്യേയായിരുന്നു ഈ ശുശ്രൂഷ നടത്തിയിരുന്നത്. കിരീടം വികാരങ്ങളുടെ മേലുള്ള വിജയത്തിന്റെ ചിഹ്ന മാണെന്നു സെന്റ് ജോൺ ക്രിസോസ്റ്റം പറയുന്നു.

### 4. സുറിയാനി സഭയുടെ വിവാഹശുശ്രൂഷ

ഇന്നു നാം ഉപയോഗിക്കുന്ന വിവാഹശുശ്രൂഷ എട്ടാം നൂറ്റാണ്ടു മുതൽ ഉപയോഗത്തിലുണ്ട്. പുരാതനമായ പ്രാർത്ഥനകളും കർമ്മങ്ങളും ഉൾ ക്കൊള്ളിച്ചുകൊണ്ട് എഡേസായിലെ വി. യാക്കോബ് (+ 708) എഴുതി ഉണ്ടാക്കിയതാണ് ഈ ശുശ്രൂഷയെന്ന് പ്രാചീന കൈയെഴുത്തു പ്രതിക ളിൽ കാണുന്നു. പത്തും പതിനൊന്നും നൂറ്റാണ്ടുകളിലെ സുറിയാനി കൈയെഴുത്തുപ്രതികൾ കിട്ടിയിട്ടുണ്ട്.

ഇന്നത്തെ ശുശ്രൂഷയിൽ മോതിരവാഴ്വ് എന്നും കിരീടം വാഴ്വ് എന്നും രണ്ടു ഭാഗങ്ങൾ ഉണ്ട്. ആദ്യം രണ്ടു ഭാഗങ്ങളും പ്രത്യേകമായി ട്ടാണ് നടത്തിയിരുന്നത്. മോതിരം വാഴ്വ് വിവാഹനിശ്ചയ സമയത്തും, കിരീടം വാഴ്വ് പിന്നീട് വിവാഹശുശ്രൂഷയായും നടത്തിയിരുന്നു. വിവാ ഹത്തെ സംബന്ധിച്ചുള്ള സഭയുടെ നിയമങ്ങൾ ബാറെബ്രായ, ഹൂദായ കാനോൻ എട്ടാം അദ്ധ്യായത്തിൽ ക്രോഡീകരിച്ചിട്ടുണ്ട്.

### 5. സ്നേഹത്തിന്റെ കൂദാശ

സെന്റ്ജോൺ ക്രിസോസ്റ്റം വിവാഹത്തെ 'സ്നേഹത്തിന്റെ കൂദാശ' യെന്നാണ് വിശേഷിപ്പിക്കുന്നത്. ക്രിസ്തുവും സഭയും തമ്മിലുള്ള നിസ്തുല സ്നേഹത്തിന്റെ പ്രതിഫലനം ഓരോ ദാമ്പത്യ ജീവിതത്തിലും ഉണ്ടാകണം. 'ഭർത്താക്കന്മാരെ, ക്രിസ്തു സഭയെ സ്നേഹിച്ചതുപോലെ

നിങ്ങളുടെ ഭാര്യമാരെ സ്നേഹിപ്പീൻ' എന്നു പൗലൂസ് ഉദ്ബോധിപ്പിക്കുന്നു (എഫേ. 5:25).

മോതിരം വാഴ്‌വിന്റെ ശുശ്രൂഷയുടെ പ്രാർത്ഥനകളിൽ ദൈവത്തിന്റെ വാഗ്ദാനത്തെയും, വിശ്വസ്തതയെയുമാണ് ഊന്നിപ്പറയുന്നത്. ദൈവം തന്റെ വാഗ്ദാനങ്ങളിൽ വിശ്വസ്തനായിരിക്കുന്നതുപോലെ, മനുഷ്യർ ദൈവത്തോടു സ്നേഹവും വിശ്വസ്തതയും കാണിക്കണമെന്നും ആ ഗുണങ്ങൾ ദാമ്പത്യ ജീവിതത്തിലൂടെ വെളിപ്പെടണമെന്നും ഈ പ്രാർത്ഥനകൾ അനുസ്മരിപ്പിക്കുന്നു.

വിവാഹത്തിന്റെ രണ്ടാം ശുശ്രൂഷയിൽ കിരീടം വാഴ്‌വും, കുരിശിന്റെ രൂപമുള്ള താലികെട്ടുന്നതുമാണ് പ്രധാന ചടങ്ങുകൾ. താലി കെട്ടുന്നത് ഭാരതീയ ആചാരപ്രകാരമാണ്. ദൈവവും മനുഷ്യനും തമ്മിലുള്ള പുതിയ ഉടമ്പടി കുരിശിലൂടെയാണല്ലോ സ്ഥാപിതമായത്. ആ ഉടമ്പടിയുടെ അടിസ്ഥാനത്തിൽ ദാമ്പത്യജീവിതം കെട്ടിപ്പടുക്കുന്നു എന്ന് കുരിശടയാളമുള്ള താലി കെട്ടുന്നതിനെ വ്യാഖ്യാനിക്കാവുന്നതാണ്.

കിരീടം ധരിപ്പിക്കുന്ന പതിവ് ക്രിസ്തീയ വിവാഹശുശ്രൂഷയിൽ കുറഞ്ഞത് നാലാം നൂറ്റാണ്ടു മുതൽ ഉണ്ട്. വേദപുസ്തകചിന്തയിൽ കിരീടത്തിന് പ്രത്യേക അർത്ഥമുണ്ട്. കായികമേളകളിൽ വിജയികളെ കിരീടമണിയിക്കുന്ന പതിവ് പുരാതന ഗ്രീസിൽ ഉണ്ടായിരുന്നു. മരണത്തിന്മേലുള്ള ജീവന്റെ വിജയത്തിന്റെ ചിഹ്നമാണ് കിരീടം. കായികാഭ്യാസികൾ വാടുന്ന കിരീടവും, മരണത്തെ ജയിച്ച ക്രിസ്ത്യാനികൾ ജീവന്റെ കിരീടവും പ്രാപിക്കുന്നുവെന്ന് പൗലൂസ് പറയുന്നു (1 കൊരി. 9:24–25). നമ്മുടെ നിത്യമായ പ്രതിഫലം കൂടിയാണ് കിരീടം. അതുകൊണ്ട് 'നീതിയുടെ കിരീടത്തെ'ക്കുറിച്ച് പൗലൂസും (2 തിമോ. 4:7–8), 'തേജസ്സിന്റെ വാടാത്ത കിരീടത്തെ'ക്കുറിച്ച് പത്രോസും (1 പത്രോ. 5:4) പ്രത്യാശയോടെ സംസാരിക്കുന്നു. വിജയത്തിന്റെയും അമർത്യതയുടെയും അടയാളമായിട്ടാണ് കിരീടത്തെ പുതിയനിയമം ചിത്രീകരിക്കുന്നത്. 'മരണപര്യന്തം വിശ്വസ്തനായിരിക്ക, എന്നാൽ ഞാൻ ജീവകിരീടം നിനക്കു തരും' എന്ന് ദൈവം വാഗ്ദാനം ചെയ്തതായി യോഹന്നാൻ പറയുന്നു (വെളി. 2:10). രക്തസാക്ഷികൾക്കു ലഭിക്കുന്ന പ്രതിഫലമാണ് കിരീടം. ക്രിസ്തീയ ജീവിതം തിന്മയുടെ ശക്തികളോടുള്ള നിരന്തരമായ പോരാട്ടമാണ്. അതിനു ദൈവരാജ്യത്തിലെ രണ്ടു പടയാളികൾ ഒരുമിച്ചുചേരുന്നതാണ് വിവാഹം. തിന്മയുടെമേലുള്ള വിജയത്തിന് വരുവാനിരിക്കുന്ന ലോകത്തിൽ അവർക്കു ലഭിക്കാനിരിക്കുന്ന 'തേജസ്സിന്റെ വാടാത്ത കിരീട'ത്തിന്റെ മുൻകുറിയായിട്ടാണ് വിവാഹത്തിൽ കിരീടം അണിയിക്കുന്നത്.

### ചോദ്യങ്ങൾ

1. നമ്മുടെ സഭ വിവാഹമോചനം അനുവദിക്കാത്തത് എന്തുകൊണ്ട്?

2. വിവാഹം സ്നേഹത്തിന്റെ കൂദാശയാണെന്ന് പറയുന്നത് എന്തുകൊണ്ട്?

3. കിരീടവാഴ്‌വിന്റെ അർത്ഥമെന്ത്?

പാഠം 5

## സൗഖ്യദാനത്തിന്റെ കൂദാശകൾ

❑ കുമ്പസാരം (i) കുമ്പസാരം ആദിമസഭയിൽ (ii) രഹസ്യ കുമ്പസാരം ❑ രോഗികളുടെ തൈലാഭിഷേകം (i) പുതിയനിയമത്തിൽ (ii) സഭയുടെ പാരമ്പര്യത്തിൽ

### 1. കുമ്പസാരം

ക്രിസ്തുവിന്റെ പരസ്യ ശുശ്രൂഷയുയോടു കൂടിയാണ് ദൈവരാജ്യം സുവിശേഷിക്കപ്പെട്ടത്. പാപം, രോഗം, മരണം എന്നിവയിൽ നിന്നുള്ള വിമോചനമാണ് ദൈവരാജ്യം സമാഗതമായി എന്നുള്ളതിന്റെ തെളിവ് (ലൂക്കോസ് 7:21-22). വീണുപോയ മനുഷ്യവർഗത്തിന്റെ പുതുക്കം ദൈവരാജ്യത്തിൽ സാദ്ധ്യമായി. ക്രിസ്തുവിന്റെ രക്ഷണ്യപ്രവർത്തനത്തിന്റെ ഒരു സുപ്രധാന ഭാഗമായിരുന്നു സൗഖ്യദാനം. ശാരീരിക സൗഖ്യത്തോടൊപ്പം പാപമോചനം നൽകി ആത്മീയ സൗഖ്യവും താൻ നൽകിയിട്ടുണ്ട്. 'ഭൂമിയിൽ പാപങ്ങളെ മോചിപ്പാൻ മനുഷ്യപുത്രന് അധികാരമുണ്ട് എന്നു നിങ്ങൾ അറിയേണ്ടതിന് അവൻ പക്ഷപാതക്കാരനോട്: എഴുന്നേറ്റ്, കിടക്കയെടുത്തു വീട്ടിൽ പോക,' എന്നു പറഞ്ഞ് കർത്താവ് ശാരീരികവും ആത്മീയവുമായ സൗഖ്യം നൽകി. പാപങ്ങളെ മോചിക്കാൻ അധികാരമുള്ള ദൈവപുത്രൻ അതേ അധികാരം തന്റെ ശിഷ്യന്മാർക്ക് നൽകി.

'യേശു പിന്നെയും അവരോട്: നിങ്ങൾക്ക് സമാധാനം; പിതാവ് എന്നെ അയച്ചതുപോലെ ഞാനും നിങ്ങളെ അയയ്ക്കുന്നു എന്നു പറഞ്ഞു. ഇങ്ങനെ പറഞ്ഞശേഷം അവൻ അവരുടെമേൽ ഊതി അവരോട്: പരിശുദ്ധാത്മാവിനെ കൈക്കൊൾവിൻ. ആരുടെ പാപങ്ങൾ നിങ്ങൾ മോചിക്കുന്നുവോ അവർക്ക് മോചിക്കപ്പെട്ടിരിക്കുന്നു; ആരുടെ പാപങ്ങൾ നിർത്തുന്നുവോ അവർക്ക് നിർത്തിയിരിക്കുന്നു എന്നു പറഞ്ഞു' (യോഹ. 20:21-23).

അപ്പൊസ്തോലന്മാരുടെ സമൂഹത്തിന്, അതായത് ക്രിസ്തുവിന്റെ ശരീരമായ സഭയ്ക്കാണ് പാപങ്ങൾ മോചിക്കാനുള്ള അധികാരം നൽകിയിരിക്കുന്നത്. സഭ ക്രിസ്തുവിന്റെ ശരീരമായതുകൊണ്ടാണ് ക്രിസ്തുവിന്റെ അധികാരം സഭയ്ക്കും ലഭിച്ചിരിക്കുന്നത്. അതിനാൽ ഭൂമിയിലും സ്വർഗ്ഗത്തിലും കെട്ടുവാനും അഴിക്കാനുമുള്ള ആത്മീയാധികാരം (മത്താ. 18:18) സഭയ്ക്കുണ്ട്. മത്താ. 16:19-ൽ പത്രോസിന് ക്രിസ്തു ഈ അധികാരം നൽകുന്നത് സഭയുടെ പ്രതിനിധിയെന്ന നിലയിൽ മാത്രമാണ്. പാപമോചനാധികാരം സഭയ്ക്കു മുഴുവനായി ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്ന നൽവരമാണ്. സഭയുടെ അദ്ധ്യക്ഷനായി പട്ടക്കാരൻ പാപമോചനം നൽകുന്നു. സഭയ്ക്കുള്ളിൽ, സഭയുടെ തലവനായി കെട്ടുവാനും അഴിക്കുവാനും ഒരു വൈദികന് അധികാരമുണ്ട്. എന്നാൽ സഭയ്ക്കു പുറത്തായ (ഉദാ: മുടക്കപ്പെട്ട) ഒരു വൈദികന് ഈ നൽവരമില്ല.

### (i) കുമ്പസാരം ആദിമസഭയിൽ

ക്രിസ്തുവിന്റെ വരവ് ആസന്നമാണെന്ന് ആദിമ ക്രിസ്ത്യാനികൾ വിശ്വസിച്ചിരുന്നു. മാമോദീസായിലൂടെ പാപമോചനം പ്രാപിച്ചതിനു ശേഷം വീണ്ടും പാപം ചെയ്യുന്നത് വളരെ ഗൗരവത്തോടു കൂടിയാണ് പുതിയനിയമ സഭ വീക്ഷിച്ചിരുന്നത്. ആ തലമുറയിൽ തന്നെ ക്രിസ്തു വരുമെന്നു വിശ്വസിച്ചിരുന്നതിനാൽ വീണ്ടും പാപമോചനം പ്രാപിക്കുവാൻ സാധ്യമല്ലെന്ന് ചിലർ പഠിപ്പിച്ചിരുന്നു. എബ്രായ ലേഖനത്തിൽ, വിശ്വാസം ത്യജിച്ചവരെപ്പറ്റി പറയുമ്പോൾ അവർക്ക് വീണ്ടും പാപമോചനം സാധ്യമല്ലെന്ന് ഊന്നിപ്പറയുന്നുണ്ട് (എബ്രാ. 6:4-6; 7:8, 10:26-31, 12:15-17). വിശ്വാസത്യാഗം, അക്ഷന്തവ്യമായ പാപമായി ആദിമസഭ കരുതിയിരുന്നതുകൊണ്ടാണ് ഇത്തരം നിലപാട് എബ്രായലേഖന കർത്താവ് കൈക്കൊണ്ടത്.

രോഗശാന്തിയുടെ ഭാഗമായി 'തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞു' പ്രാർത്ഥിപ്പാൻ വി. യാക്കോബ് ശ്ലീഹാ അനുശാസിക്കുന്നു (5:16). ഡിഡാക്കി ഇങ്ങനെ പറയുന്നു: 'സഭയിൽ നിങ്ങളുടെ പാപങ്ങളെ ഏറ്റുപറയുക; തെറ്റായ മനഃസാക്ഷിയോടെ പ്രാർത്ഥനയ്ക്കായി വരരുത്. പരസ്യമായ കുമ്പസാരത്തെക്കുറിച്ചാണ് പുരാതന രേഖകൾ എല്ലാം തന്നെ പരാമർശിക്കുന്നത്. ആരാധനയ്ക്കായി കൂടിവരുന്ന സഭയിൽ പരസ്യമായി പാപങ്ങൾ ഏറ്റുപറയുകയും, തുടർന്ന് ബിഷപ്പ് അനുതാപിയുടെ തലയിൽ കൈവച്ച് പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. പാപം മൂലം ക്രിസ്തുശരീരത്തിന് അന്യനായ വിശ്വാസിയുടെ അനുതാപം സ്വീകരിക്കുന്നുവെന്നും, സഭാശരീരവുമായി വീണ്ടും അനുരഞ്ജനപ്പെടുത്തുന്നു എന്നും ഉള്ള അർത്ഥത്തിലാണ് ബിഷപ്പ് കൈവച്ച് പ്രാർത്ഥിച്ചിരുന്നത്.

വിശ്വാസത്യാഗം, വ്യഭിചാരം, കൊലപാതകം എന്നീ കുറ്റങ്ങൾക്ക് കഠിനമായ ശിക്ഷയാണ് ആദിമസഭ നല്കിയിരുന്നത്. കുറ്റവാളി സ്വയം കുറ്റസമ്മതം നടത്തിയിരുന്നു. ചിലപ്പോൾ കുറ്റത്തെക്കുറിച്ച് സഭ അറിയുമ്പോൾ, അയാളോടു ചോദിക്കുകയും കുറ്റസമ്മതം നടത്തുമ്പോൾ കുർബാന അനുഭവത്തിൽ നിന്നും മാറ്റിനിർത്തുകയും ചെയ്തിരുന്നു. ഇങ്ങനെ അനുതാപിയായി പ്രഖ്യാപിക്കപ്പെട്ടിരിക്കുന്നവർക്ക് വി. കുർബാനയിൽ സ്നാനാർത്ഥികളുടെ ക്രമത്തിൽ മാത്രം സംബന്ധിക്കുവാൻ അനുവാദം നല്കിയിരുന്നു. ദേവാലയത്തിന്റെ പിന്നിൽ പ്രധാന വാതിലിനു സമീപം അനുതാപികൾ നിലയുറപ്പിക്കും. ദേവാലയത്തിൽ പ്രവേശിക്കുന്ന ഓരോരുത്തരുടേയും മുമ്പിൽ മുട്ടുകുത്തിക്കൊണ്ട് അവരുടെ പ്രാർത്ഥന അനുതാപികൾ ആവശ്യപ്പെടും. സ്നാനാർത്ഥികളുടെ ക്രമത്തിന്റെ അവസാനം ബിഷപ്പ് ഓരോ അനുതാപിക്കുവേണ്ടിയും പ്രാർത്ഥിച്ച് അവരെ പറഞ്ഞയച്ചിരുന്നു. ദീർഘനാളിനുശേഷം, ആവശ്യത്തിന് അനുതാപമായി എന്നു ബിഷപ്പിനു തോന്നിയാൽ ഉയിർപ്പു പെരുന്നാളിൽ പ്രത്യേക പ്രാർത്ഥനകൾ നടത്തി വി. കുർബാന അനുഭവിക്കുവാൻ അനുതാപിയെ അനുവദിച്ചിരുന്നു.

### (ii) രഹസ്യകുമ്പസാരം

നാലാം നൂറ്റാണ്ടിൽ രഹസ്യകുമ്പസാരം പൗരസ്ത്യ സഭകളിൽ സാധാരണമായി. സെന്റ് ജോൺ ക്രിസോസ്റ്റം, തിയോഡോർ എന്നിവർ പട്ടക്കാരുടെ മുമ്പിലുള്ള കുമ്പസാരത്തെപ്പറ്റി പറയുന്നുണ്ട്. പരസ്യകുമ്പസാരത്തിലെ പ്രശ്നങ്ങളാണ് രഹസ്യകുമ്പസാരത്തിന്റെ പ്രചാരത്തിനിടയാക്കിയത്. സന്യാസിമാർക്കിടയിൽ, യുവ സന്യാസിമാർക്ക് ആത്മീയ ഗുരുക്കൾ ഉണ്ടായിരുന്നു. ഒരു യുവ സന്യാസി, തന്റെ ബലഹീനതകളും പരീക്ഷകളും വീഴ്ചകളും ആത്മീയ ഗുരുവിനോട് ഏറ്റുപറഞ്ഞ് ആത്മീയ മാർഗ്ഗദർശനം നേടിയിരുന്നു. രഹസ്യകുമ്പസാരത്തിന്റെ പ്രചാരത്തിന് ഇതും ഇടയാക്കിയിട്ടുണ്ട്.

അയർലണ്ടിലെ സന്യാസിമാർ, പൗരസ്ത്യ ആചാരത്തെ മാതൃകയാക്കി ആത്മീയ മാർഗ്ഗദർശനത്തിനും, വിശ്വാസികളുടെ ആത്മീയ വളർച്ചയ്ക്കും രഹസ്യ കുമ്പസാരം സ്വീകരിച്ചു. ഈ സന്യാസിമാരാണ് കത്തോലിക്കാസഭയിൽ രഹസ്യകുമ്പസാരം പ്രചരിപ്പിച്ചത്.

1215-ൽ കൂടിയ നാലാം ലാറ്ററൻ സുന്നഹദോസ്, പ്രായപൂർത്തിയായവർ വർഷത്തിലൊരു തവണയെങ്കിലും കുമ്പസാരിക്കണമെന്ന് നിയമുണ്ടാക്കി. ഇതേ തുടർന്നാണ് ആണ്ടുകുമ്പസാരം നിർബന്ധമാണെന്നുള്ള ധാരണ കത്തോലിക്കാസഭയിൽ ഉണ്ടാകുന്നത്.

വർഷത്തിലൊരിക്കൽ, മാസത്തിലൊരിക്കൽ എന്നിങ്ങനെ കുമ്പസാ

രത്തിനു കാലപരിധി വയ്ക്കുവാൻ സാധ്യമല്ല. ഏറ്റുപറയുവാൻ എന്തെങ്കിലും ഉണ്ടെന്നു ബോധ്യമുള്ള ഏതവസരത്തിലും കുമ്പസാരം നടത്തേണ്ടതാണ്. പാപമോചനം പ്രാപിച്ചു ക്രിസ്തുവിനോടുള്ള സംസർഗത്തിലും പരിശുദ്ധാത്മ കൃപയിലും പുതുക്കത്തിനുള്ള അവസരമാണ് കുമ്പസാരം. ആത്മീയ ഗുരുവായ വൈദികനിൽ നിന്നും ആത്മീയ മാർഗദർശനം പ്രാപിക്കാനുള്ള അവസരവുമാണ്.

## 2. രോഗികളുടെ തൈലാഭിഷേകം

### (i) പുതിയനിയമത്തിൽ

കർത്താവിന്റെ പരസ്യ ശുശ്രൂഷയിൽ രോഗികളെ സുഖപ്പെടുത്തുന്നതിന് പ്രത്യേക പ്രാധാന്യം ഉണ്ടായിരുന്നു. ക്രിസ്തു പ്രത്യേക അധികാരത്തോടുകൂടി പന്തിരുവരെ അയയ്ക്കുമ്പോൾ 'അവർ അനേകം രോഗികളെ എണ്ണ തേച്ചു സുഖപ്പെടുത്തി' (മർക്കോ. 6:13). സൗഖ്യദാനത്തിന് എണ്ണ ഉപയോഗിക്കുന്ന പതിവ് പുതിയനിയമകാലത്ത് സാധാരണമായിരുന്നു. നല്ല ശമര്യാക്കാരൻ മുറിവേറ്റവനെ 'എണ്ണയും വീഞ്ഞും' പകർന്നാണ് ശുശ്രൂഷിച്ചത് (ലൂക്കൊസ് 10:34). പന്തിരുവരുടെ മാതൃകയിൽ ആദിമസഭയുടെ തലവന്മാരായ മൂപ്പന്മാരും എണ്ണ പൂശി പ്രാർത്ഥിച്ചിരുന്നു. വി. യാക്കോബ് ശ്ലീഹാ ഇതിനെപ്പറ്റി വ്യക്തമായി പ്രതിപാദിക്കുന്നുണ്ട്. 'നിങ്ങളിൽ ദീനമായി കിടക്കുന്നവൻ സഭയിലെ മൂപ്പന്മാരെ വരുത്തട്ടെ. അവർ കർത്താവിന്റെ നാമത്തിൽ എണ്ണ പൂശി അവനുവേണ്ടി പ്രാർത്ഥിക്കട്ടെ. എന്നാൽ വിശ്വാസത്തോടുകൂടിയ പ്രാർത്ഥന ദീനക്കാരനെ രക്ഷിക്കും; കർത്താവ് അവനെ എഴുന്നേല്പ്പിക്കും; അവൻ പാപം ചെയ്തിട്ടുണ്ടെങ്കിൽ അവനോട് ക്ഷമിക്കും. എന്നാൽ നിങ്ങൾക്ക് രോഗശാന്തി വരേണ്ടതിന് തമ്മിൽ പാപങ്ങളെ ഏറ്റുപറഞ്ഞ് ഒരുവനുവേണ്ടി ഒരുവൻ പ്രാർത്ഥിപ്പിൻ' (യാക്കോ. 5:14-16).

എണ്ണ പൂശി പ്രാർത്ഥിക്കുന്നതുകൊണ്ട് രോഗശാന്തിയും പാപമോചനവും ലഭിക്കുന്നു. സഭയിലെ ഒരംഗത്തിന്റെ സൗഖ്യത്തിനുവേണ്ടി സഭ മുഴുവനും കൂടി നടത്തുന്ന ശുശ്രൂഷയാണിത്. അതുകൊണ്ടാണ് അപ്പൊസ്തോലന്മാർ സൗഖ്യം നല്കിയതുപോലെ, മൂപ്പന്മാർ എണ്ണ പൂശി പ്രാർത്ഥിക്കുന്നത്.

### (ii) സഭയുടെ പാരമ്പര്യത്തിൽ

രോഗവും പാപവും വീണുപോയ മനുഷ്യവർഗത്തിന്റെ അപൂർണ്ണതയുടെ ഭാഗമാണ്. അതിൽ നിന്നുള്ള വിമോചനത്തിന് അനുതാപം ആവശ്യമാകുന്നു. അതുകൊണ്ട് രോഗികളുടെ അഭിഷേകം അനുതാപത്തിന്റെ ശുശ്രൂഷയാണ്. നമ്മുടെ സഭയുടെ തൈലാഭിഷേക ശുശ്രൂഷയിലെ

പ്രധാന ആശയം രോഗി അനുതപിച്ചു ദൈവത്തിങ്കലേക്കു തിരിയുന്നു എന്നുള്ളതാണ്. അവന്റെ അനുതാപം സ്വീകരിച്ചു സൗഖ്യം കൊടുക്കണമെന്ന് സഭ അപേക്ഷിക്കുന്നു.

തൈലാഭിഷേകം മരണത്തിനു മുമ്പു നടത്തുന്ന ശുശ്രൂഷയല്ല. രോഗത്തിന്റെ ഏതു സ്ഥിതിയിലും രോഗശമനത്തിന് ഇത് നടത്താവുന്നതാണ്. ഇത് അന്ത്യലേപനമാണെന്ന് പഠിപ്പിക്കുന്നത് റോമൻ കത്തോലിക്കാ സഭയാണ്. 12–ാം നൂറ്റാണ്ടിലെ ദൈവശാസ്ത്രജ്ഞന്മാരാണ് തൈലാഭിഷേകത്തെ അന്ത്യലേപനമായി ആദ്യം ചിത്രീകരിക്കുന്നത്.

മൂറോൻ കൂദാശ ചെയ്യുന്ന അവസരത്തിൽ കാതോലിക്കായോ, പാത്രിയർക്കീസോ തൈലാഭിഷേകത്തിനുള്ള ഒലിവെണ്ണയും കൂദാശ ചെയ്യുന്നു. സാധാരണഗതിയിൽ ഈ പ്രാർത്ഥനാ തൈലമാണ് രോഗികൾക്കുവേണ്ടി ഉപയോഗിക്കുന്നത്. 'നീ ചെയ്തുപോയിട്ടുള്ള നിന്റെ കടങ്ങളും പാപങ്ങളും ക്ഷമിക്കപ്പെടുകയും, സകല ദുർവികാരങ്ങളും പൈശാചിക വ്യാപാരങ്ങളും നിന്നിൽനിന്നു മായിക്കപ്പെടുകയും ചെയ്യുമാറാകട്ടെ' എന്നു പറഞ്ഞുകൊണ്ട് രോഗിയുടെ നെറ്റിയിലും നെഞ്ചത്തും കാൽമുട്ടുകളിലും തൈലം പൂശുന്നു. പിന്നീടു ബാഹ്യവും ആന്തരീകവുമായ അവയവങ്ങളുടെ ശുദ്ധീകരണത്തിനായി കണ്ണ്, മൂക്ക്, അധരങ്ങൾ, ചെവികൾ, കൈകാലുകൾ, പൊക്കിളിനു താഴെ എന്നിവിടങ്ങളിൽ തൈലം പൂശുന്നു.

കന്തീല ശുശ്രൂഷ എന്ന പേരിൽ അഞ്ചു തിരികൾ കത്തിച്ചു നടത്തുന്ന ദീർഘമായ തൈലാഭിഷേകവും ഉണ്ട്. ഇതിനു സാധാരണ ഒലിവെണ്ണയാണ് ഉപയോഗിക്കുന്നത്. ഒരു സ്ഫടികപാത്രത്തിൽ, കുഴച്ച ഗോതമ്പുമാവു കൊണ്ടു വൃത്താകൃതിയിൽ ഒരു പാത്രം പോലെ ഉണ്ടാക്കി, അതിൽ നല്ല ഒലിവെണ്ണ ഒഴിക്കുന്നു. അതിൽ കിഴക്കും പടിഞ്ഞാറും വടക്കും തെക്കും മദ്ധ്യത്തിലുമായി കുരിശാകൃതിയിൽ പഞ്ഞികൊണ്ടുള്ള അഞ്ചു തിരികൾ നാട്ടി ഒരു മേശയിൽ ഒരുക്കിവെക്കുന്നു. കന്തീലാ ശുശ്രൂഷയിൽ അഞ്ചു ഭാഗങ്ങൾ ഉണ്ട്. ഓരോ ശുശ്രൂഷയും (ഭാഗവും) ആരംഭിക്കുമ്പോൾ ഓരോ തിരി കത്തിക്കുന്നു. പഞ്ചേന്ദ്രിയങ്ങളുടെ സൗഖ്യത്തിനായി നടത്തുന്നു എന്ന അർത്ഥത്തിലാണ് അഞ്ചു തിരികൾ കത്തിക്കുന്നത്.

കന്തീല ശുശ്രൂഷയിൽ രോഗിയെ പൂശിയശേഷം ബാക്കിയുള്ള തൈലം കൊണ്ടു ശുശ്രൂഷയിൽ സംബന്ധിച്ച എല്ലാ വിശ്വാസികളെയും നെറ്റിയിൽ പൂശുന്നു. പാപത്തിൽ നിന്നുള്ള സൗഖ്യം എല്ലാ മനുഷ്യർക്കും ആവശ്യമാണെന്നാണ് അതു സൂചിപ്പിക്കുന്നത്.

തൈലാഭിഷേകവും, കന്തീലാ ശുശ്രൂഷയും ഫലത്തിൽ ഒന്നുതന്നെ

യാണ്. ആദ്യത്തേതിൽ നേരത്തെ വാഴ്ത്തിയ ഒലിവെണ്ണ ഉപയോഗിക്കു മ്പോൾ കന്തീലാ ശുശ്രൂഷയ്ക്കു പാത്രത്തിൽ ഒഴിച്ചുവച്ച സാധാരണ ഒലിവെണ്ണ പ്രാർത്ഥിച്ച് ഉപയോഗിക്കുന്നു.

സാക്ഷാൽ ഒലിവുമരം ക്രിസ്തുവാണ്. ഒലിവെണ്ണ സൗഖ്യത്തിന് ഉപ യോഗിക്കുന്നത് സത്യ ഒലിവിൽ നാം ഒട്ടിച്ചേർക്കപ്പെടുന്നതിനെ സൂചി പ്പിക്കുന്നു. ക്രിസ്തുവിലുള്ള ബന്ധത്തിൽ നിന്നാണു നമ്മുടെ പാപ ത്തിനും രോഗത്തിനും സൗഖ്യം ലഭിക്കുന്നത്.

**ചോദ്യങ്ങൾ**

1. വൈദികന്റെ അടുക്കൽ പാപങ്ങൾ ഏറ്റുപറയേണ്ടതിന്റെ ആവശ്യം എന്ത്?

2. ആദിമസഭയിലെ അനുതാപ സമ്പ്രദായത്തെപ്പറ്റി വിവരിക്കുക.

3. തൈലാഭിഷേകം അന്ത്യകൂദാശയല്ലെന്നു നമ്മുടെ സഭ പഠിപ്പിക്കു ന്നതെന്തുകൊണ്ട്?

**പാഠം 6**

# ദൈവരാജ്യത്തിലേക്കുള്ള പാത: നോമ്പും പ്രാർത്ഥനയും

❑ കാനോനിക നോമ്പുകൾ (i) നോമ്പ് ആദിമസഭയിൽ (ii) നാൽപ്പതു ദിവസത്തെ ഉപവാസം (iii) മറ്റു നോമ്പുകൾ ❑ യാമപ്രാർത്ഥനകൾ

ക്രിസ്തീയ ജീവിതം ദൈവരാജ്യത്തിലേക്കുള്ള നിരന്തരമായ തീർത്ഥാ ടനമാണ്. ആ യാത്രയിൽ തിന്മകളുടെ ശക്തികളുമായുള്ള പോരാട്ടം അനിവാര്യമാണ്. ദൈവരാജ്യത്തിലേക്കുള്ള ഓരോ കാലടി വെയ്ക്കുന്ന തിനും ശക്തി ലഭിക്കുന്നത് നോമ്പിൽ നിന്നും പ്രാർത്ഥനയിൽ നിന്നു മാണ്. സഭാംഗങ്ങളുടെ ആത്മീയ തീർത്ഥാടനത്തിൽ മാർഗ്ഗദീപങ്ങളായി സഭ കാനോനിക നോമ്പുകളും, യാമപ്രാർത്ഥനകളും ഏർപ്പെടുത്തിയി ട്ടുണ്ട്.

### 1. കാനോനിക നോമ്പുകൾ

ഉയിർപ്പ് മുതൽ പെന്തിക്കൊസ്തി വരെയുള്ള ദിവസങ്ങളും, ശനി, ഞായർ, മാറാനായ പെരുന്നാളുകൾ എന്നിവയും ഒഴികെയുള്ള ദിവസ ങ്ങളിൽ ഉപവസിക്കുന്നത് സഭ പ്രോത്സാഹിപ്പിക്കുന്നുണ്ട്.

പരസ്യ ശുശ്രൂഷയ്ക്കു മുമ്പായി നാല്പതു ദിവസം കർത്താവ് ഉപവസിച്ചു (മത്താ. 4:2, മർക്കോ. 1:13; ലൂക്കോ. 4:1-2). നോമ്പിന്റെ പ്രാധാന്യത്തെക്കുറിച്ച് താൻ പഠിപ്പിച്ചിട്ടുണ്ട് (മത്താ. 6:16; മാർക്കോ. 2:20; 9:29). അപ്പൊസ്തോലന്മാരുടെ ജീവിതത്തിലും നോമ്പിനു സുപ്രധാന സ്ഥാനമുണ്ടായിരുന്നു (അ. പ്ര. 13:2; 14:23; 2 കൊരി 6:5; 11:27).

**(a) നോമ്പ് ആദിമസഭയിൽ**

ആദ്യത്തെ മൂന്നു നൂറ്റാണ്ടുകളിൽ മൂന്നു വിധത്തിലുള്ള നോമ്പാചരണം സഭയിൽ ഉണ്ടായിരുന്നു.

**(i) പ്രതിവാര ഉപവാസ ദിനങ്ങൾ**

യഹൂദന്മാർ ആഴ്ചയിൽ രണ്ടു ദിവസം (തിങ്കൾ, വ്യാഴം) ഉപവസിക്കുമായിരുന്നു. ഇതിന്റെ സ്വാധീനത്തിൽ ആഴ്ചയിൽ രണ്ടു ദിവസം ഉപവസിക്കുന്ന പതിവ് സഭയിലുമുണ്ടായി. 'ഡിഡാക്കി'യിൽ ഇങ്ങനെ കാണുന്നു: 'കപട ഭക്തരായ യഹൂദന്മാരെപ്പോലെ നിങ്ങൾ തിങ്കളും വ്യാഴവും ഉപവസിക്കരുത്. നിങ്ങളുടെ ഉപവാസം ബുധനും വെള്ളിയും ആയിരിക്കണം.' ബുധനും വെള്ളിയും കർത്താവിന്റെ പീഡാനുഭവത്തിന്റെയും കുരിശുമരണത്തിന്റെയും സ്മരണക്കായി, പൗരസ്ത്യസഭകൾ ഉപവാസദിനങ്ങളായി ആചരിക്കുന്നു.

**(ii) മാമോദീസായ്ക്കു മുമ്പുള്ള ഉപവാസം**

മാമോദീസായ്ക്കു മുമ്പ്, സ്നാനാർത്ഥിയും കാർമികനും ഉപവസിക്കണമെന്ന് 'ഡിഡാക്കി'യിൽ പറയുന്നു. വലിയ നോമ്പ് ഉത്ഭവിക്കുന്നത് ഈ പതിവിൽ നിന്നു കൂടിയാണ്.

**(iii) ഉയിർപ്പിനു മുമ്പുള്ള ഉപവാസം**

ഉയിർപ്പിനു മുമ്പുള്ള നോമ്പ് ശിഷ്യന്മാർ തന്നെ ഏർപ്പെടുത്തി എന്നു തെർത്തുല്യൻ (+ 220) പറയുന്നു. യഥാർത്ഥ മണവാളൻ തോഴ്മക്കാരിൽ നിന്നും വേർപെട്ട്, നാൽപ്പതു മണിക്കൂറുകൾ കബറിൽ വസിച്ചപ്പോൾ, കർത്തൃവചനത്തിന്റെ പൂർത്തീകരണത്തിനു ശിഷ്യന്മാർ നാൽപ്പതു മണിക്കൂർ നോമ്പാചരിച്ചു എന്ന് അദ്ദേഹം രേഖപ്പെടുത്തുന്നുണ്ട്. പിന്നീടു സമയം ദീർഘിപ്പിച്ചു. മൂന്നാം നൂറ്റാണ്ടിൽ നാൽപ്പതു ദിവസം നോമ്പ് ആചരിക്കുന്നത് സാധാരണയായി.

**(b) നാൽപ്പതു ദിവസത്തെ ഉപവാസം**

എ.ഡി. 250-നോടടുത്തു എഡേസയിലെ സഭയിൽ നാല്പതു ദിവസത്തെ ഉപവാസം ആരംഭിച്ചു. തുടർന്ന് 325-ൽ നിഖ്യാ സുന്നഹദോസ്

സഭയിലെങ്ങും ഈ നോമ്പാചരിക്കണമെന്ന് തീരുമാനിച്ചു. 'ജനങ്ങൾ നാൽപ്പതു ദിവസത്തെ നോമ്പെടുക്കണം; ഇത് അചരിക്കാത്തവൻ ഉയിർപ്പു പെരുന്നാളിൽ സംബന്ധിക്കുവാൻ അയോഗ്യൻ ആകുന്നു' എന്നാണ് വി. അത്താനാസ്യോസ് എഴുതുന്നത്. 'ആത്മാക്കളുടെ രക്ഷയ്ക്കു നാല്പതു ദിവസം പ്രാർത്ഥനയ്ക്കും ഉപവാസത്തിനും മാറ്റി വയ്ക്കുവാൻ' യെറുശലേമിലെ വി. കൂറിലോസ് ആവശ്യപ്പെടുന്നു. സ്നാനാർത്ഥികളുടെ വിശ്വാസബോധനത്തിനും, മാമോദീസായ്ക്കുള്ള ഒരുക്കത്തിനുമുള്ള കാലഘട്ടം കൂടിയായിരുന്നു നാല്പതുനോമ്പ്. ദീർഘനാളത്തെ വിശ്വാസബോധനത്തിന്റെ പാരമ്യമായിരുന്നു ഇത്. നാലാം നൂറ്റാണ്ടിൽ യെറുശലേമിൽ നോമ്പു ദിവസങ്ങളിൽ ബിഷപ്പു തന്നെ വിശ്വാസം പഠിപ്പിച്ചിരുന്നു. നോമ്പിന്റെ മദ്ധ്യത്തിൽ, ദേവാലയത്തിന്റെ നടുക്ക് ബിഷപ്പിന്റെ സിംഹാസനം കൊണ്ടുവന്നിട്ടിരുന്നു. അതിലിരുന്നുകൊണ്ട് ദിവസേന യാമപ്രാർത്ഥനയിൽ പങ്കെടുക്കുന്ന സ്നാനാർത്ഥികളെ അദ്ദേഹം പഠിപ്പിച്ചു.

കർത്താവ് ഉപവസിച്ചതിന്റെ മാതൃകയിൽ നാൽപ്പതു ദിവസം നോമ്പു നോക്കുന്നതിനാണ് സുറിയാനി സഭയിൽ ഏഴ് ആഴ്ച നീണ്ടുനിൽക്കുന്ന 'അമ്പതു നോമ്പ്' ആചരിക്കുന്നത്. ശനിയും ഞായറും ഉപവാസ ദിവസങ്ങൾ അല്ലല്ലോ.

### (c) മറ്റു നോമ്പുകൾ

ശ്ലീഹാനോമ്പ് (ജൂൺ 16–29); ശൂനോയോ നോമ്പ് (ആഗസ്റ്റ് 1–15); ഇരുപത്തിഅഞ്ചുനോമ്പ് (ഡിസം. 1–25) എന്നിവ ഒമ്പതാം നൂറ്റാണ്ടോടുകൂടി പൗരസ്ത്യ സഭയിൽ ആചരിച്ചു തുടങ്ങി. ആരാധനാ വർഷത്തിലെ സുപ്രധാനങ്ങളായ മൂന്നു പെരുന്നാളുകൾക്കുള്ള ആത്മീയ തയ്യാറെടുപ്പായിട്ടാണ് ഈ നോമ്പുകൾ ആചരിച്ചു തുടങ്ങിയത്. ക്രിസ്തുമസ്സിന്റെ നോമ്പ് ഗ്രീക്കു സഭയിലും, കോപ്റ്റിക് സഭയിലും നവംബർ 15–ന് ആരംഭിക്കുന്നു.

എന്നാൽ മൂന്നു നോമ്പ് തുടങ്ങിയത് ഒരു പ്രത്യേക പ്രാധാന്യത്തോടുകൂടി നാലാം നൂറ്റാണ്ടിന്റെ അവസാനമാണ്. പേർഷ്യയുടെയും റോമൻ സാമ്രാജ്യത്തിന്റെയും അതിർത്തിയിൽ സ്ഥിതിചെയ്തിരുന്ന ഒരു പ്രദേശമായിരുന്നു നിസിബിസ്. പേർഷ്യൻ രാജാവ് നിസിബിസ് കീഴടക്കുവാൻ സൈന്യസമേതം എത്തി. ഭയവിഹ്വലരായ നിസിബിസിലെ ജനങ്ങൾ ദൈവത്തിങ്കലേക്കു തിരിഞ്ഞു. നിനുവയിലെ ജനങ്ങളെ രക്ഷിച്ച ദൈവം നിസിബിസിനെയും രക്ഷിക്കുവാൻ പ്രാപ്തനാകയാൽ മൂന്നു ദിവസത്തേക്കു രാജ്യമെമ്പാടും ഉപവാസം പ്രഖ്യാപിച്ചു. അത്ഭുതമെന്നു പറയട്ടെ, പേർഷ്യൻ രാജാവിന് അടിയന്തിരമായി ഉടനെ തലസ്ഥാനത്തേക്കു പോകേണ്ടി വന്നു. ദൈവത്തിന്റെ കൃപയെ ദർശിച്ച നിസിബിസിലെ ക്രിസ്തീയസഭ മൂന്നുനോമ്പ് ആചരിച്ചു തുടങ്ങി.

ദൈവസംസർഗത്തിന്, ഹൃദയവും മനസ്സും നാവും ഒരുക്കുന്നതിൽ നോമ്പിന് സുപ്രധാനമായ പങ്കുണ്ട്. വിശക്കുന്ന ലോകത്തെ ആത്മീയ ജീവിതത്തിൽ വഹിച്ച് പ്രാർത്ഥിക്കുന്നതിനുള്ള ഉപാധി കൂടിയാണ് ഉപവാസം. രണ്ടാം നൂറ്റാണ്ടിൽ എഴുതപ്പെട്ട ഹെർമ്മാസിന്റെ 'ഇടയൻ' (Shepherd of Hermas) എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ പറയുന്നുണ്ട്. 'നിന്റെ ഉപവാസം യഥാർത്ഥമാകണമെങ്കിൽ, നീ ഉപവസിക്കുന്ന സമയത്തെ നിന്റെ ഭക്ഷണം ഒരു വിധവയ്ക്കോ, അനാഥനോ, അല്ലെങ്കിൽ ആവശ്യത്തിലിരിക്കുന്ന ആർക്കെങ്കിലുമോ നൽകുക'

**2. യാമപ്രാർത്ഥനകൾ**

മൂന്നാം മണിക്കും, ആറാം മണിക്കും, ഒമ്പതാം മണിക്കും പ്രാർത്ഥിക്കുന്ന പതിവ് യഹൂദന്മാർക്കുണ്ടായിരുന്നു. ദിവസം മൂന്നു തവണ കർത്തൃപ്രാർത്ഥന ചൊല്ലണമെന്ന് ഡിഡാക്കി (Didache) അനുശാസിക്കുന്നുണ്ട്.

പൗരസ്ത്യ സഭകളിൽ ഏഴു യാമങ്ങളിലായിട്ടാണ് നിത്യപ്രാർത്ഥനകൾ ക്രമീകരിച്ചിരിക്കുന്നത്. സന്ധ്യ (vesper), സൂത്താറ (compline), രാത്രി (Nocturn), പ്രഭാതം (Prime), മൂന്നാം മണി (Terce), ആറാം മണി (Sext) ഒമ്പതാം മണി (None) എന്നിവയാണ് പ്രാർത്ഥനയ്ക്കുള്ള ഏഴു യാമങ്ങൾ. നാലാം നൂറ്റാണ്ടിന്റെ അവസാനത്തിൽ ഈ ഏഴു യാമങ്ങളും സഭയുടെ ആരാധനയിൽ സ്ഥാനം പിടിച്ചു. എ. ഡി. 380-നോടടുത്ത് എഴുതപ്പെട്ട അപ്പൊസ്തോലിക പ്രമാണങ്ങൾ (Apostolic Constitution) പറയുന്നതു ശ്രദ്ധേയമാണ്. 'പ്രഭാതത്തിലും മൂന്നാം മണിയിലും ആറാം മണിയിലും ഒമ്പതാം മണിയിലും സന്ധ്യയിലും പുലരും മുമ്പെയും (at the cock's crow) നിങ്ങൾ പ്രാർത്ഥിക്കണം. പ്രഭാതത്തിൽ അതാതു ദിവസാരംഭത്തിൽ, ദൈവം നിങ്ങൾക്കായി പ്രകാശം നൽകിയതിനു സ്തുതിക്കണം. മൂന്നാം മണിക്കു നിങ്ങൾക്കായി പീലാത്തോസിൽ നിന്നും മരണവിധി സ്വീകരിച്ചതിനും, ആറാം മണിക്കു കുരിശിൽ മരിച്ചതിനും കർത്താവിനെ സ്തുതിക്കണം. ഒമ്പതാം മണിക്കു കർത്താവിന്റെ കുരിശുമരണസമയത്ത് യഹൂദന്മാരുടെ ക്രൂരത സഹിക്കാൻ വയ്യാതെ ഭൂമി കുലുങ്ങിയതിനെ നിങ്ങൾ അനുസ്മരിക്കണം. സന്ധ്യയ്ക്ക്, പകലത്തെ അദ്ധ്വാനങ്ങളിൽ നിന്നു വിശ്രമം നൽകിയതിനു കർത്താവിനോടു നന്ദി പറയുക. കോഴി കൂവുന്ന സമയത്ത്, ഒരു പുതിയ ദിവസം നമുക്ക് ലഭ്യമായിരിക്കുന്നു എന്നുള്ള വിളംബരത്തിനു ദൈവത്തെ സ്തുതിക്കണം.'

ഓരോ യാമത്തിനും പ്രത്യേക അർത്ഥം നൽകുന്നതു ശ്രദ്ധേയമാണ്. സൂത്താറാ പ്രാർത്ഥനയെക്കുറിച്ച് ഈ രേഖ പരാമർശിക്കുന്നില്ല. അഞ്ചാം നൂറ്റാണ്ടിന്റെ ആരംഭത്തിലുള്ള മറ്റു രേഖകളിൽ നിന്നും സൂത്താറ

പ്രാർത്ഥനയെപ്പറ്റി മനസ്സിലാക്കാം. 'സൂത്താറ' എന്ന വാക്കിനു 'കാവൽ' അഥവാ 'മറവ്' എന്നർത്ഥം. 91-ാം സങ്കീർത്തനത്തിന്റെ ഒന്നാം വാക്യത്തിൽ നിന്നാണു പേരുണ്ടായത് (സങ്കീ. 91:1 അത്യുന്നതന്റെ മറവിൽ- സെത്തോറോ - വസിക്കയും...). പകലിലെ അദ്ധ്വാനങ്ങളിൽ നിന്നും വിരമിച്ചു, ദൈവത്തിന്റെ കൃപയിൽ ആശ്രയിച്ചുകൊണ്ട് ഉറങ്ങുവാൻ പോകുന്നു എന്നാണ് സൂത്താറ പ്രാർത്ഥനയുടെ അർത്ഥം.

സുറിയാനി സഭയിൽ ആഴ്ചവട്ടത്തിലെ ഏഴു ദിവസങ്ങൾക്കുള്ള പ്രാർത്ഥനകൾ 'ശ്ഹീമാനമസ്കാരം' എന്നാണ് അറിയപ്പെടുന്നത്. 'ശ്ഹീമാ' എന്ന സുറിയാനിവാക്കിനു 'സാധാരണ' എന്നാണർത്ഥം. ഓരോ ദിവസത്തെ പ്രാർത്ഥനയും ഏഴു യാമങ്ങളായി തിരിച്ചിട്ടുണ്ട്. ഒമ്പതാം മണിയുടെ പ്രാർത്ഥനയുടെ വിഷയം മരിച്ചുപോയവരുടെ ഓർമ്മയാണ്. അതുപോലെ സൂത്താറായുടെ പ്രാർത്ഥനകളിൽ അനുതാപത്തിനു പ്രാധാന്യം നൽകുന്നു.

ഞായറാഴ്ച ക്രിസ്തുവിന്റെ ഉയിർപ്പും, ബുധനാഴ്ച ദൈവമാതാവിനെയും, വെള്ളിയാഴ്ച ക്രിസ്തുവിന്റെ കുരിശുമരണത്തെയും, ശനിയാഴ്ച മരിച്ചുപോയ എല്ലാ പട്ടക്കാരെയും വിശ്വാസികളെയും പ്രാർത്ഥനയിൽ ഓർക്കുന്നു.

യാമപ്രാർത്ഥനകൾ ചൊല്ലുന്നത് അതിൽത്തന്നെ ഒരു അന്ത്യമല്ല. അർത്ഥം മനസ്സിലാക്കാതെ പ്രാർത്ഥനകൾ ചൊല്ലിക്കൂട്ടുന്നതു കുറേക്കഴിയുമ്പോൾ അലോസരമായിത്തീരും. ദൈവസാന്നിധ്യബോധം ഉണ്ടാക്കുകയാണു യാമപ്രാർത്ഥനകളുടെ ഉദ്ദേശ്യം. ഒരു ദിവസത്തെ പ്രവർത്തനങ്ങൾ, ദൈവസാന്നിദ്ധ്യബോധത്തോടെ ചെയ്തു വിശ്വാസികൾ നന്മയിൽ വളരണമെന്നും അതോടൊപ്പം മറ്റുള്ളവരും നന്മയിൽ ജീവിക്കണമെന്നും ഉദ്ദേശിച്ചാണ് ഏഴു യാമങ്ങളിൽ പ്രാർത്ഥിക്കണമെന്നു സഭ നിഷ്കർഷിക്കുന്നത്. സമയം ദൈവസൃഷ്ടിയാണ്. പിന്നിടുന്ന ഓരോ നിമിഷവും ദൈവരാജ്യത്തിലേക്കു നാം വെക്കുന്ന ഓരോ കാലടിയാണ്. ഏഴു യാമങ്ങളിൽ പ്രാർത്ഥിക്കുന്നതു വഴി, ദൈവസൃഷ്ടിയായ സമയത്തെ നാം ശുദ്ധീകരിക്കുകയാണ്. ആ ശുദ്ധീകരണത്തിലൂടെ ദൈവരാജ്യത്തിലേക്കു നാം അടുത്തുചെല്ലുന്നു.

**ചോദ്യങ്ങൾ**

1. സഭയുടെ അഞ്ചു കാനോനിക നോമ്പുകൾ ഏവ? അവയുടെ ഉത്ഭവത്തെക്കുറിച്ചു ചുരുക്കമായി വിവരിക്കുക.

2. യാമപ്രാർത്ഥനകൾക്ക് ഓരോന്നിനും, അപ്പൊസ്തോലിക പ്രമാണം നൽകുന്ന അർത്ഥമെന്ത്?

3. യാമപ്രാർത്ഥനകൾ നടത്തുന്നതിന്റെ ഉദ്ദേശ്യത്തെപ്പറ്റി ലഘുവിവരണമെഴുതുക.